# കലാകൗമുദി

# 330

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്
ഡിസംബർ 27, 1981
വില: 1 രൂപ 30 പൈസ

എഡിററർ: എം. എസ്. മണി
സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ട്

# കത്തുകൾ

## ഗവർണ്ണറമ്മ

നമ്മുടെ ഗവർണ്ണറുടെ പരാക്രമങ്ങളെപ്പററി കലാകൗമുദി എഡിറേറാറിയലിൽ വായിച്ചു. കാശ്മീർ മുതൽ കന്യാകുമാരിവരെയുള്ള ക്ഷേത്രങ്ങളിൽ പരിവാരസമേതം പോയി പൂജ നടത്തുന്ന നമ്മുടെ പ്രധാനമന്ത്രിയെപ്പോലെ ഒരു 'ഇന്ദിരകളി'ക്കുന്ന ശ്രീമതി വെങ്കിടചെല്ലം ഒരു ജനകീയ മന്ത്രിസഭ മാത്രം കൈകാര്യം ചെയ്യേണ്ടുന്ന പ്രശ്നങ്ങളിൽ തീർപ്പുകല്പിക്കാൻ ശ്രമിക്കുന്നതു് വങ്കത്തരമാണു്. ഒരു ജനകീയ മന്ത്രിസഭ ഉണ്ടായിരുന്നപ്പോൾ പോലും ചില അധികാരങ്ങൾ ദുർവിനിയോഗം ചെയ്യുവരാണു് നമ്മുടെ ഗവർണ്ണർ. (കേരള യൂണിവേഴ്സിററി വൈസ് ചാൻസലറുടെ നിയമനം.) ഗവർണ്ണർ നടത്തുന്ന അധികാരകൈകടത്തലുകൾ കലാകൗമുദിയെപ്പോലുള്ള പ്രസിദ്ധീകരണങ്ങൾ വെളിച്ചത്തു കൊണ്ടുവന്നേ മതിയാവൂ!

മുളകുളം സുനിൽ,
ബോംബെ-37.

### II

ഇത്തവണത്തെ കലാകൗമുദിയിൽ (മുഖപ്രസംഗം) ഒരു പ്രയോഗം കണ്ടു; ഗവർണറമ്മ. ഹായ്! എന്തു ഭംഗിയുള്ള— വാചാലമായ പ്രയോഗം! ട്രാൻസ്പോർട്ട വകുപ്പ് ഒരു സങ്കല്പമാണ്. സുന്ദരമായ ഒരു ഭൂതകാലം മാത്രം. രണ്ടു സംഗതികൾ അവിടെ നടക്കുന്നുണ്ട്. ഡി. എസ്. പി. മാരുടെ വേഷമുള്ള ചെക്കിങ്ങുകാരുടെ പരിശോധനയും യാത്രക്കൂലി വർദ്ധിപ്പിക്കലും. ഗവർണറമ്മ നീണാൾ വാഴ്ക!

എം. എൻ. ഇന്ദിരാഭായി
അന്തർജനം,
നീണ്ടൂർ.

### III

കലാകൗമുദി 328-ാംലക്കത്തിലെ എഡിറേറാറിയൽ കസറിയിരിക്കുന്നു. കേരളത്തിലെ രാഷ്ട്രീയപാർട്ടികളും നേതാക്കന്മാരും മന്ത്രിസഭയും തിരഞ്ഞെടുപ്പും പറഞ്ഞു നടക്കുന്ന തിരക്കിനിടയിൽ ഇവിടത്തെ ജനങ്ങളുടെ കാര്യത്തെപ്പററി ശ്രദ്ധിക്കാൻ അവർക്കു സമയമില്ലല്ലോ. ഗവർണ്ണറമ്മ, തൻപിള്ളമാരെക്കൊണ്ട് യഥേഷ്ടം ഭരണം നടത്തുമ്പോൾ അതിലെ പാളിച്ചകൾ തുറന്നു കാണിക്കാൻ ഒരു 'കലാകൗമുദി'യെങ്കിലും ഉണ്ടെന്നുള്ള കാര്യത്തിൽ ഞങ്ങൾക്കെല്ലാം അഭിമാനമുണ്ട്. ജനകീയ ഭരണം ഇല്ലാത്തപ്പോൾ ബസ് ചാർജ്ജും, കാവേരിപ്രശ്നവും മററും കൈകാര്യം ചെയ്യാൻ ഗവർണ്ണറമ്മയ്ക്ക് മേലാളന്മാരിൽ നിന്നും വല്ല നിർദ്ദേശവും കിട്ടിയിട്ടുണ്ടോ?

ടി. അബ്ദുറഹിമാൻ,
കുവൈററ്.

## ആന

ആർഷഭാരതത്തിലെ വർത്തമാനരാഷ്ട്രീയത്തിൻെറ വൈരുദ്ധ്യത്തേയും വൈകൃതത്തേയും ആശയഗംഭീരമായി ആവിഷ്കരിച്ചിരിക്കുന്ന, കടമ്മനിട്ട രാമകൃഷ്ണൻ തൻെറ 'ആന' എന്ന കവിതയിൽ (കലാകൗമുദി—329). "കരുടന്മാരല്ലാത്തവർക്ക്...അയ്യയ്യ! നല്ല ഭംഗി" എന്ന ആറുവരികൾ ആവർത്തിച്ച് അച്ചടിച്ചും പെയിൻറ് കമ്പനിക്കാരുടെ കച്ചവടപ്പരസ്യത്തിൻെറ ചിത്രം പകർത്തിയും, മനോഹരമായ ഈ കവിതയെ കലാകൗമുദി വിത്രപമാക്കിയിരിക്കുന്നു. കുറത്തിമാർക്കിനും ശാന്തബ്രാൻഡിനും ഈ കവിതയിലെന്താണു പ്രസക്തി? 'ഗർവാരെ പെയിൻറ്സി'ൻെറ ആനപ്പരസ്യം (കലാകൗമുദി ലക്കം 323 കവർ പേജ്—അകവശം കാണുക) ചിത്രകാരൻ എന്തിനപഹരിക്കണം?

എം. എ. അക്ബർ,
തിക്കോടി.

## അട്ട

(കടമ്മനിട്ട രാമകൃഷ്ണൻെറ 'ആന'യ്ക്ക് ഒരു അനുകരണം)

അട്ടകൾ ഒട്ടമിക്ക സ്ഥലങ്ങളിലുമുണ്ട്. ആർഷഭാരതത്തിലാണധികവും. തൊട്ടാൽ വഴുക്കുന്ന പട്ടുകുപ്പായമിട്ട അട്ട. അട്ടയെ കണ്ടാൽ കുട്ടികൾ പോലും പറയും "അയ്യയ്യേ. പൊട്ട, പൊട്ട." ആവശ്യം വന്നാൽ അട്ടയെ എല്ലാവർക്കും വേണം. പൊട്ടിയൊലിച്ചൊഴുകിയ വ്രണത്തിലെ ദുഷ്ട കളയാൻ അട്ട വേണം.

ദുഷ്ടുള്ള ചോര കുടിക്കാൻ അട്ടയ്ക്കിഷ്ടമൊന്നുമില്ല. പിന്നെ എന്തു!... ഒരു പരോപകാരം.

കുഞ്ഞുകുട്ടൻ,
മുണ്ടയൂർ.

## രാഷ്ട്രീയത്തിലെ കാണ്ടാമൃഗം

കലാകൗമുദി കൈയിൽ കിട്ടുമ്പോൾ വളരെയധികം ആകാംക്ഷയോടെ ആയിരിക്കും വായിക്കാൻ തുടങ്ങുന്നതു്. കാരണം, എഡിറേറാറിയൽ കോളത്തിൽ പുതുതായി എന്തു് എഴുതുന്നു എന്നു് അറിയുവാനുള്ള താല്പര്യം. ഓരോ ലക്കം കഴിയുന്തോറും അതിൻെറ അന്തസ്സും, നമുക്കു വായിക്കാനുള്ള ആവേശവും കൂടിവരികയാണു്. കേരളത്തിലെ ജനങ്ങളുടെ ശരിയായ വികാരം 'മലയാളപദമെന്ന വാളു'കൊണ്ടു് കപട രാഷ്ട്രീയക്കാരുടെ കാലുമാററത്തെക്കുറിച്ചും 'മന്ത്രിക്കസേര'യ്ക്കുവേണ്ടി 'കാണ്ടാമൃഗ' രാഷ്ട്രീയം നടത്തുന്നവരുടെ തൊലിക്കട്ടിയെക്കുറിച്ചും ജനങ്ങളെ ബോധവാന്മാരാക്കേണ്ടതു് കലാകൗമുദിയുടെ പത്രധർമ്മമാണു്. ഇതെല്ലാം കണ്ടില്ലെന്നും കേട്ടില്ലെന്നും നടിക്കുന്ന—മാതൃഭൂമി മുത്തശ്ശിയും, മനോരമ മുത്തച്ഛനും ചെയ്യുന്ന—'വൺ വേ'രാഷ്ട്രീയമാണോ പത്രധർമ്മമായി കരുതേണ്ടതു്?

"ഇനിയെങ്കിലും ഇതൊന്നവസാനിപ്പിക്കുക" എന്ന ലക്ഷ്യവുമായി കത്തുകളിലൂടെ നാണംകെട്ട രാഷ്ട്രീയക്കാർക്കുവേണ്ടി വക്കാലത്തു പറയാൻ വന്ന ലേഖകനോട് ഒന്നേ പറയാനുള്ളൂ, ആരെ നമ്പിയാലും കള്ളനെ നമ്പരുതു്. കഴിഞ്ഞ ഇരുപത്തിനാലു വർഷത്തെ രാഷ്ട്രീയം നമ്മെ പഠിപ്പിച്ചതു് അതാണു്. മരണംവരെ ഖദർവസ്ത്രം മാത്രം ധരിക്കുന്നതുകൊണ്ടു് ഗാന്ധിയുടെ ശിഷ്യൻ ആകുകയില്ല. വിവാഹം കഴിക്കാത്തതുകൊണ്ടു് ആദർശവാൻ ആകില്ല. പുകവലിക്കാത്തതുകൊണ്ടോ, കട്ടിയുള്ള മീശവച്ചതുകൊണ്ടോ കാലാഘട്ടത്തിൻെറ "രോമാഞ്ചം" ആയിത്തീരില്ല. പൂമാലയ്ക്കുപകരം ഷാൾ ധരിക്കുന്നതുകൊണ്ടു് ജയപ്രകാശിനെ അനുകരിക്കാൻ സാധ്യമല്ല. വാചാലമായി പ്രസംഗിച്ചതുകൊണ്ടോ, പത്രസമ്മേളനത്തിൽ ബഡായി നടത്തിയതുകൊണ്ടോ സമൂഹത്തിൻെറ 'ശബ്ദം' ആകില്ല. മേൽപ്പറഞ്ഞ 'ഏഴിനപരിപാടി' ചെയ്താലേ നേതാവായിത്തീരുകയുള്ളൂ എന്നു ധരിക്കുന്ന—തൊലിക്കട്ടി നേതാക്കന്മാർക്കുവേണ്ടി—കാണ്ടാമൃഗമേ വഴിമാറിക്കൊടുക്കൂ!

കണ്ടാലും കൊണ്ടാലും പഠിക്കാത്ത ഇടതുപക്ഷമെന്ന ഈനാംപേച്ചികളേ...കാണ്ടാമൃഗത്തെ കണ്ടുപഠിക്കൂ രാഷ്ട്രീയം!

സി. പി. അബ്ദുൾ അസീസ്,
ദുബായ്.

## കുരമ്പുകൾ

എന്നും വിവാദവിഷയമായിത്തീരാറുള്ള കലാകൗമുദിയുടെ എഡിറേറാറിയലുകൾ, ഇവിടത്തെ മാടമ്പിമാർക്കും അണ്ടത്തമാർക്കും അതുപോലെ തന്നെ മററു മിടുക്കന്മാർക്കും പ്രത്യക്ഷമായോ, പരോക്ഷമായോ വേദനയും ജാള്യതയും ഉണ്ടാക്കി എന്നു സ്വയം അവർക്കു് തോന്നുന്നുവെങ്കിൽ തീർച്ചയായും അതു് കലാകൗമുദിയുടെ മാത്രം വിജയമാണു്. ഇത്തരക്കാർക്കെതിരെയുള്ള കുരമ്പുകൾ കലാകൗമുദിയുടെ ആവനാഴിയിൽ വീണ്ടും ഉണ്ടാവട്ടെ എന്നു് ആശംസിക്കുന്നു. കലാകൗമുദി പ്രവർത്തകർക്കു് അഭിവാദ്യങ്ങൾ!

കെ. കുഞ്ഞു,
കോടത്തൂർ.

### II

താങ്കളുടെ വാരികയിലെ (ലക്കം 326) മുഖപ്രസംഗം അസ്സലായിരിക്കുന്നു! പാഴ്നിഴൽ വീശാത്ത താങ്കളുടെ ക്രാന്തദർശനത്തിനു് പ്രശ്രയപൂർവ്വം ആദരവു് നൽകട്ടെ!

കിളയ്ക്കുമ്പോൾ ഇളകിവരുന്ന മുറിക്കിഴങ്ങുപോലെയുള്ള ആൻറണികോൺഗ്രസ്സിനെ, അന്യൂനമായ മുഴക്കാപ്പുചിത്രത്തിൽ ഒതുക്കിയ താങ്കളുടെ "ലോക്കൽ അരശ്" കേരളത്തിൻെറ സമകാലിക രാഷ്ട്രീയത്തിൻെറ നഖചിത്രമാണു്. മലമ്പുഴയക്ഷിയുടെ തേജോരൂപത്തിൽ അടുത്തകാലത്തു് തുങ്ങിച്ചത്ത ഹതഭാഗ്യൻെറ ഗതിയാണു് ആൻറണികോൺഗ്രസ്സിനും വരാൻ പോകുന്നതെന്നുള്ള രാഷ്ട്രീയസത്യം അർത്ഥശങ്കയ്ക്കിടം നൽകാതെ മനസ്സിലാക്കിത്തന്ന കലാകൗമുദിക്കു് അഭിനന്ദനങ്ങൾ!



കത്തുകൾ

എം. എൻ. പിള്ള,
കെ. ശിവറാം,
എസ്. കെ. നായർ,
അജ്മാൻ യു. എ. ഇ.

### III

സമകാലീന രാഷ്ട്രീയ സംഭവ വികാസങ്ങളെപ്പററി താങ്കൾ എഡിറേറാറിയൽ എഴുതുമ്പോൾ അതു വായിക്കുക ഒരു സുഖമാണു്. മുഖസ്തുതിയല്ല. കലാകൗമുദിയുടെ ശൈലിയുടെ പ്രത്യേകത കലാകൗമുദിക്കുമാത്രം അവകാശപ്പെട്ടതായതുകൊണ്ടു്.

ഒരണ സമരത്തിലൂടെ, വിമോചനസമരത്തിലൂടെ, പ്രസ്താവനകളിലൂടെ, പ്രസംഗങ്ങളിലൂടെ, സർവ്വോപരി കത്തകപത്രങ്ങളുടെ പരിലാളനങ്ങളിലൂടെ വളർന്നുവന്ന ഒരു നേതാവാണു് എ. കെ. ആൻറണി. പിന്തുണയ്ക്കലും കാലുവാരലും ആദർശമാണെങ്കിൽ, ആൻറണി ആദർശവാനാണു്.

ത്യാഗോജ്ജ്വലമായ ഒരു രാഷ്ട്രീയചരിത്രമുള്ള ഇടതുപക്ഷക്കാർ, ആൻറണിയെ പൊക്കിക്കൊണ്ടു നടന്നിട്ട് ഇപ്പോൾ അവരേയും നാറുന്നില്ലേ-ആൻറണിയുടെ ആദർശം ദുർഗന്ധമയമാണു്. ആ നാററത്തിൻെറ തീക്ഷ്ണതയിൽനിന്നും ദയവായി പത്രപംക്തികളെയെങ്കിലും മോചിപ്പിക്കൂ.

രാമചന്ദ്രൻ,
ചെങ്ങളം.

## അജിതയുടെ വിവാഹം

"അജിതയ്ക്കു് ഒരു മംഗളാശംസ" എന്ന വിവാഹറിപ്പോർട്ട് അത്യധികം ആകർഷകമായിട്ടുണ്ട്. കേരളത്തിലെ കമ്മ്യൂണിസ്റ്റ് വിപ്ലവ പ്രസ്ഥാനത്തിൻെറ നാളിതുവരെയുള്ള ചരിത്രത്തിലൂടെ ഒരു രജതരേഖയായി അതു മിന്നിത്തിളങ്ങുന്നു. കരളുരുകുന്ന കദനങ്ങളുടേയും, കരങ്ങളുയർത്തിയ തീപ്പന്തങ്ങളുടേയും മായാത്ത ചിത്രങ്ങൾ ആ വെള്ളിരേഖയിൽക്കൂടെ വളരെ വ്യക്തമായിത്തന്നെ കാണാൻ കഴിഞ്ഞു. പക്ഷേ, കേരളത്തിൻെറ വീരപുത്രിയായ അജിയുടെ ജീവിതസഖാവിനെക്കുറിച്ച് ഒരു ലഘുവിവരണമെങ്കിലും ലേഖകൻ നൽകാതെപോയതിൽ വല്ലാത്ത ഖേദം തോന്നുന്നു. വിപ്ലവകേരളത്തിൻെറ പ്രതീക്ഷ നശിച്ചിട്ടില്ലാത്ത ആയിരങ്ങളുടെ കൂടെ ഈയുള്ളവനും ഒരു വിവരണത്തിനുവേണ്ടി ദാഹിക്കുന്നു.

രാമൻ കാക്കശ്ശേരി,
ബഹറിൻ.

## ചരിത്രരേഖകൾ

കലാകൗമുദി ഓരോ ലക്കവും ഒന്നിനൊന്നു്, നന്നാവുന്നതിൽ വളരെ സന്തോഷമുണ്ടു്. ഈ കരുത്തും ധൈര്യവും എന്നും കാത്തു സൂക്ഷിക്കുമെന്നു് ഞങ്ങൾ, വായനക്കാർ, കരുതുന്നു. പിന്നെ ചരിത്രരേഖകളുടെ കർത്താവിനു് ഒരായിരം അഭിനന്ദനങ്ങൾ. 317-ാം ലക്കത്തിൽ, സോവിയററ്യൂണിയനിലെ വായനക്കാരെ വടിയാക്കിയ പവനൻെറ തുണിയഴിച്ചതു് കാണാൻ രസമുണ്ടായിരുന്നു. ഇനിയെങ്കിലും എല്ലാ പവനൻമാരും ഇത്തരം, എണ്ണയിടിലും മുഖസ്തുതിയും നിറുത്തുമെന്നു് വിശ്വസിക്കാം.

ബി. എസ്. നായർ,
ഷില്ലോംഗ്.

## എന്തിനു് വൃത്തികെട്ട രാഷ്ട്രീയം

എല്ലാ ആഴ്ചയിലും രാഷ്ട്രീയസ്ഥിതികളെക്കുറിച്ചുള്ള ഓരോ ലേഖനങ്ങൾ കാണുന്നു. വളരെ സത്യസന്ധമായ ലേഖനങ്ങളാണെങ്കിലും, അനുയായികളെ വഞ്ചിച്ച് സ്വന്തമായ രാഷ്ട്രീയ നിലനില്പു നോക്കുന്ന ഇത്തരം രാഷ്ട്രീയ നേതാക്കളെക്കുറിച്ച് എഴുതി എന്തിനു് വെറുതേ സ്ഥലം മുടക്കുന്നു? ദയവുചെയ്തു് കോൺഗ്രസ്—ഐ, കോൺഗ്രസ്—എസ് മുതലായ നാറിയ രാഷ്ട്രീയത്തേയും രാഷ്ട്രീയക്കാരേയും വെറുതേ വിടുക.

സുദർശനൻ,
നിലമ്പൂർ.

## 'ദരിദ്രൻ എന്നും ദരിദ്രൻ'

കലാകൗമുദിയിൽ എം. പി. നാരായണപിള്ള എഴുതിയ 'ശമ്പളം കുറയുന്ന തസ്തികകൾ' എന്ന ലേഖനം വായിച്ചു. രൂപയുടെ മൂല്യം ദിനംതോറും കുറഞ്ഞുവരുന്നു എന്ന വസ്തുത ഏതു വായനക്കാരനും മനസ്സിലാക്കാവുന്ന വിധത്തിൽ വളരെ ലളിതമായി പ്രതിപാദിച്ചിട്ടുണ്ടു്. മുപ്പതു ദിവസം ഒരു വിധം തള്ളിനീക്കി ശമ്പളദിവസത്തെ 'ആററുനോററു' കാത്തുനിൽക്കുന്ന ശമ്പളക്കാരൻെറ ദയനീയസ്ഥിതി വരച്ചുകാട്ടിയതും വളരെ ഭംഗിയായിട്ടുണ്ടു്.

ഈ മൂല്യശോഷണത്തെ നേരിടാൻ ചരിത്രപരമായ സമരം നയിച്ച നമ്മുടെ തൊഴിലാളിവർഗ്ഗം എന്തു നേടി? പണത്തിൻെറ അളവുകൂട്ടി അതിൻെറ മൂല്യം കുറയ്ക്കുക എന്ന 'മഹത്തായ കർമ്മം' അവർ നിർവ്വഹിച്ചു. ഇതു ശമ്പളക്കാരൻെറ മാത്രം പ്രശ്നമല്ല, കൂലിവേലക്കാരൻെറയും പ്രശ്നമാണു്. ശമ്പളം പററുന്നവർക്കു് ജീവിത നിലവാരസൂചിക ഉയരുന്നതിനനുസരിച്ച് ഡി. എ. വദ്ധിച്ചുകിട്ടുന്നു. പക്ഷേ, അസംഘടിത വർഗ്ഗത്തിൻെറ ഗതി എന്താണു്? അവർക്കു് ഡി. എ. യുമില്ല. കൂലി വർദ്ധനയുമില്ല.

നല്ല നോട്ടടിയും കള്ളനോട്ടടിയുമാണു് രൂപയുടെ മൂല്യം കുറച്ചതെന്നു് നാരായണപിള്ള പറയുന്നു. വ്യാവസായികരംഗത്തും കാർഷികരംഗത്തുമുള്ള നമ്മുടെ പുരോഗതി ഇതു ശരിവയ്ക്കുകയും ചെയ്യുന്നു. കഴിഞ്ഞ ഇരുപതുവർഷമായി, ശമ്പളക്കാരനും, കൂലിവേലക്കാരനും പിച്ചക്കാരനും അടക്കമുള്ള ജനങ്ങളുടെ പക്കൽനിന്നും പിടിച്ചുപറിച്ച പണം ചെന്നുചേർന്നതു് ഖജനാവിലേക്കുതന്നെ, സംശയമില്ല. പക്ഷേ, ആരാണു് ഈ ഖജാനയുടെ ഉടമ? ജനങ്ങളോ? തീർച്ചയായുമല്ല. ഇവിടത്തെ ഗവണ്മെൻറിനെ മൂക്കുകയറിട്ട പിടിച്ചിരിക്കുന്ന ഒരുപററം പണച്ചാക്കുകളാണു് ഇതിൻെറ ഉടമ. അവരുടെ ഖജാനയിൽ വന്നുചേർന്ന പണം കാലാകാലങ്ങളിൽ പങ്കിട്ടെടുക്കാൻ അവർ മറന്നില്ല.

പൊതുമേഖല ഒരു പാഴ്വേലയല്ല. പക്ഷേ, ഇന്ത്യയെ സംബന്ധിച്ചിടത്തോളം, സ്വകാര്യമേഖലയെ കൊഴുപ്പിക്കാനുള്ള, കൊള്ളലാഭമുണ്ടാക്കാൻ കൂട്ടനില്ക്കുന്ന ഒരു മാദ്ധ്യമമാണു്. ഡയറക്ട് ടാക്സ് കുറച്ച് ഇൻഡയറക്ട് ടാക്സ് വർദ്ധിപ്പിക്കുന്നു. ഡയറക്ട് ടാക്സ് ഇവിടത്തെ പണക്കാരിൽ നിന്നും നികുതി പിരിക്കുന്നതിനുള്ള ഒരു സമ്പ്രദായമാണു്. ഇതു പിരിച്ചെടുക്കാൻ വളരെ പ്രയാസവുമാണു്. പ്രത്യേകിച്ച് പത്തു വർഷത്തെ ടാക്സ് അടയ്ക്കാൻ മറന്നുപോയ സോഷ്യലിസ്റ്റ് വിപ്ലവകാരികളുള്ള ഈ ഇന്ത്യയിൽ!

നമ്മുടെ പണത്തിനു മൂല്യം ഉണ്ടാവണം. 1960-ൽ കിട്ടിയിരുന്ന ശമ്പളം (കൂലി) നമുക്കിന്നും കിട്ടണം. അതിനു് 'ദേശവൽക്കരണവും പാഴ്ച്ചെലവും' ഇല്ലായ്മ ചെയ്യുക എന്നതു് ഒരുപാധിയല്ല. മറിച്ച് ജനങ്ങളുടെ ക്ഷേമം ലക്ഷ്യമാക്കിയുള്ള വ്യക്തമായ തത്വശാസ്ത്രം ഉൾക്കൊള്ളുന്ന ഗവൺമെൻറ് വേണം.

ഐ. എസ്. രവി,
നെടുങ്ങാട്.

## മുഖചിത്രം

കലാകൗമുദി കേരളത്തിനകത്തും പുറത്തുമുള്ള ലക്ഷോപലക്ഷം മലയാളികളുടെ കുടുംബവാരികയാണു്. അതിൻെറ മുഖചിത്രവും, എഡിറേറാറിയലും ഉള്ളടക്കവുമെല്ലാം ഈ സ്ഥാനം നേടിക്കൊടുക്കുന്നതിൽ തുല്യപങ്കുവഹിച്ചിട്ടുള്ളതാണു്. കെ. എൻ. എസ്. പിക്ചർ ഗ്യാലറിയിൽനിന്നുള്ള അതിൻെറ മുഖചിത്രങ്ങൾ പ്രത്യേകിച്ചും, മററുള്ള പ്രസിദ്ധീകരണങ്ങളിൽ നിന്നും കലാകൗമുദിയെ വേറിട്ടു കാണാൻ പ്രേരിപ്പിക്കുന്നവയാണു്. ഒരു കലാകൗമുദി കൈയിൽ കൊണ്ടുനടക്കുക എന്നതു് എന്നെപ്പോലുള്ളവർ ഒരു അന്തസ്സായാണു് കാണുന്നതു്. പക്ഷേ ചിലപ്പോഴെങ്കിലും കലാകൗമുദിയുടെ മുഖത്തു് സ്ഥാനം പിടിക്കുന്ന സ്ത്രീകളുടെ അർദ്ധനഗ്നചിത്രങ്ങൾ അതിൻെറ അന്തസ്സിനും മഹിമയ്ക്കും യോജിച്ചതാണോ?

ഡോക്ടർ എൻ. ദേവദാസ്,
കടപ്ര.

ഉന്നത വിദ്യാഭ്യാസരംഗത്തെ നാറുന്ന വൃത്തികേടുകൾ ഒരിക്കൽക്കൂടി പുറത്തായിരിക്കുകയാണ് പരീക്ഷാ മാർക്കുകളിലെ ക്രമക്കേടുകൾ കണ്ടുപിടിച്ചതോടെ.

പി. ഫസിലുദ്ദീൻ

# താങ്ക്യൂ, ജസ്റ്റിസ് പോറ്റി

ബുദ്ധിമാന്മാരുടെ നാടാണല്ലോ നമ്മുടെ കൊച്ചുകേരളം. കേരളത്തിനു പുറത്ത് എത്തിയാൽ 'കൊളംബിയ'പോലുള്ള അതിസങ്കീർണ്ണമായ ഉപഗ്രഹങ്ങൾ ശൂന്യാകാശത്തേക്ക് അയയ്ക്കാനും തിരിച്ചു കൊണ്ടുവരാനും വീണ്ടും അയയ്ക്കാനും മററും കേരളീയൻെറ ബുദ്ധി സഹായിക്കും. അറബിക്കടലിനും ചെങ്കോട്ടയ്ക്കും കാസർകോടിനും പാറശ്ശാലയ്ക്കും മദ്ധ്യേയുള്ള മനോഹരമായ മലയാളമണ്ണിൽ വച്ചാണെങ്കിൽ ഈ ബുദ്ധിക്ക് മറെറാരു റോളാണ് പലപ്പോഴും. അഖിലലോക സാധാരണമായ പല കാര്യങ്ങളിൽ നിന്നും അസാധാരണമായ അംശങ്ങൾ ഈ ബുദ്ധി ചികഞ്ഞ് പുറത്തെടുത്ത് പുതിയ നേട്ടങ്ങൾ കൈവരിക്കും. ലോകത്തിൻെറ ദൃഷ്ടിയിൽ വിപരീതാർത്ഥപ്രധാനമായിരിക്കാം ഈ നേട്ടങ്ങൾ. യാഥാസ്ഥിതികത്വത്തിൻെറ മാറാല വീണ കണ്ണുകൾകൊണ്ടു നോക്കി മററുള്ളവർ എന്തുപറഞ്ഞാലും ബുദ്ധിമാന്മാർ അതേപ്പററി മിനക്കെടാറില്ലല്ലോ. അങ്ങനെ മലയാളക്കരയിലെ മിടുക്കന്മാർ അസാധാരണമായ പലതും കൂടക്കൂടെ പടച്ചുവിടുന്നു. ഏററവും ഒടുവിലായി ശാസ്ത്രീയപ്രാധാന്യമുള്ള മറെറാരു പുതിയ സൃഷ്ടികൂടി മലയാളിബുദ്ധി കടഞ്ഞെടുത്തിരിക്കുന്നു.

## പൂജ്യം നേടിയവർ

പൂജ്യത്തിൻെറ വില അനിർവ്വചനീയമാണെന്നാണ് ലോകമെമ്പാടുമുള്ള ഗണിതശാസ്ത്രജ്ഞന്മാർ ഇതുവരെ വിശ്വസിച്ചിരുന്നത്. എന്നാൽ പൂജ്യം സമം ഡോക്ടർ ബിരുദം, പൂജ്യം സമം എൻജിനീയർ ബിരുദം എന്നൊക്കെ കൃത്യമായി നിർവ്വചിക്കാമെന്ന് ഈയിടെ കേരളം ലോകത്തിനു് കാണിച്ചുകൊടുത്തു. മാത്രമല്ല, വിദ്യാഭ്യാസസ്ഥാപനങ്ങൾ നടത്തുന്ന പരീക്ഷയ്ക്കും ഒരു പുതിയ അർത്ഥം നൽകി. വിദ്യാർത്ഥികൾ പരീക്ഷയ്ക്ക് എഴുതുന്ന ഉത്തരങ്ങൾക്കും, ഈ ഉത്തരങ്ങൾ വാല്യൂ ചെയ്ത് അവർക്കു നൽകേണ്ടമാർക്ക്, റാങ്ക് എന്നിവയ്ക്കും തമ്മിലുള്ള ബന്ധം വിപരീതാനുപാതത്തിലായിരിക്കണം.



തീർന്നില്ല. ഈ സോഷ്യലിസ്റ്റ് യുഗത്തിൽ, സോഷ്യലിസ്റ്റ് വാദികൾ തിങ്ങിപ്പാർക്കുന്ന കേരളത്തിലെ സർവ്വകലാശാലകൾ അവസരസമത്വവും അവകാശസമത്വവും വിദ്യാർത്ഥികൾക്കു നൽകാൻ ബാദ്ധ്യസ്ഥമാണല്ലോ. അതുകൊണ്ട് ഒരേ വിദ്യാർത്ഥിക്ക് ഒരേ പരീക്ഷയിൽ വ്യത്യസ്ത മാർക്കുകളോടുകൂടിയ വ്യത്യസ്ത മാർക്കുലിസ്ററുകൾ നൽകണം. മിടുക്കന്മാരായ മലയാളികളുടെ മിടുക്കിനെ ശാസ്ത്രീയമായി വളർത്തി വികസിപ്പിക്കുന്ന നമ്മുടെ പ്രധാന ഉന്നത വിദ്യാഭ്യാസകേന്ദ്രമായ കേരളസർവ്വകലാശാലയുടെ കീഴിൽത്തന്നെയായിരുന്നു ഈ അപൂർവ്വനേട്ടങ്ങൾ പുതുതായി നാം കൈവരിച്ചത്. അങ്ങനെ വിദ്യാഭ്യാസം എന്ന വാക്കിലെ 'വിദ്യ', സർവ്വകലാശാല എന്ന വാക്കിലെ 'കല' എന്നീ സങ്കല്പങ്ങൾക്ക് പുതിയ അർത്ഥവും പുതിയ മാനവും ലോകത്തിനു് നാം അഭിമാനകരമാംവിധം സംഭാവനചെയ്തു. ഈ പരീക്ഷണങ്ങൾ സംബന്ധിച്ച് കഴിഞ്ഞ ഏതാനും വർഷങ്ങളായി കേരള സർവ്വകലാശാലയിൽ നടന്നുവന്നിരുന്ന പ്രവർത്തനങ്ങളെപ്പററിയുള്ള



കേരള ഹൈക്കോടതി ആക്ടിങ് ചീഫ് ജസ്റ്റിസ് പി. സുബ്രഹ്മണ്യൻപോററി

കഥകളാണ് കഴിഞ്ഞ ഒരാഴ്ചയായി കേരളത്തിൽമാത്രമല്ല, ഇന്ത്യയെമ്പാടുമുള്ള വർത്തമാനപ്പത്രങ്ങളും മററു വാർത്താമാദ്ധ്യമങ്ങളും അസാധാരണ പ്രാധാന്യത്തോടെ പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്നത്.

പാരമ്പര്യമായി സൂക്ഷിച്ചിരുന്ന കേരള സർവ്വകലാശാലയുടെ ഈ അപാരനേട്ടം കേരള ഹൈക്കോടതിയായിരുന്നു പുറത്തുകൊണ്ടുവന്നത്. ചരിത്രത്തിലാദ്യമായി സംസ്ഥാന ഹൈക്കോടതിക്ക് ഒരു 'മാർക്ക് വഴക്ക്' കൈകാര്യം ചെയ്യേണ്ടിവന്നു. കേരള സർവ്വകലാശാല പുതിയ ഗണിതശാസ്ത്ര സമവാക്യങ്ങൾ എന്തൊക്കെത്തന്നെ കണ്ടുപിടിച്ചാലും അത് സംസ്ഥാനഗവണ്മെൻറ് ഉൾപ്പെടേയുള്ള ആരെല്ലാം അംഗീകരിച്ചാലും അറുപതോളം വിദ്യാർത്ഥികളും രക്ഷാകർത്താക്കളും അവ അംഗീകരിക്കാൻ തയ്യാറായില്ല. പഠിച്ചു ജയിച്ച, പരീക്ഷയെഴുതി ഉയർന്ന മാർക്കുവാങ്ങിയ തങ്ങളേക്കാൾ മുൻഗണന പഠിക്കാതെയും പരീക്ഷയെഴുതാതെയും ജയിച്ചു റാങ്കു നേടിയവർക്ക് നൽകരുതെന്ന് അവർ പരാതിപ്പെട്ടു. ഹൈക്കോടതി അവരുടെ പരാതിയിന്മേൽ പഠിക്കാതെ റാങ്കുനേടിയവരുടെ ഉത്തരക്കടലാസ്സുകൾ വാങ്ങി പരിശോധിച്ചപ്പോഴാണ് കേരള സർവ്വകലാശാലയുടെ പുതിയ കണ്ടുപിടിത്തങ്ങൾ പുറത്തായത്. ഇത്തവണത്തെ എം. ബി. ബി. എസ്. റാങ്കുലിസ്റ്റിൽ കടന്നുകൂടിയ ഒരു വിദ്യാർത്ഥിക്ക് കെമിസ്ട്രി, ഫിസിക്സ്, ബയോളജി, എന്നീ വിഷയങ്ങളിൽ യഥാക്രമം 0,0,2 മാർക്കുകളേയുള്ളൂ: അവ കൂട്ടിനോക്കിയപ്പോൾ സർവ്വകലാശാലയ്ക്കും ഗവണ്മെൻറിനും കിട്ടിയത് 428 മാർക്ക്. ഇത്തവണ എം. ബി. ബി. എസ്. റാങ്കുലിസ്റ്റിൽ കടന്നുകൂടാൻ വേണ്ടിയിരുന്ന ഏററവും കുറഞ്ഞമാർക്ക് ആകട്ടെ 427-ഉം. എം. ബി. ബി. എസ്. റാങ്കുലിസ്റ്റിൽ കടന്നുകൂടിയ മറെറാരു വിദ്യാർത്ഥിനിക്ക് ഉത്തരക്കടലാസിൽ 450-ൽ 228-മാർക്കുകളേ ഉള്ളൂ. പക്ഷേ, 442-മാർക്ക് കിട്ടിയതായി കാണിക്കുന്ന കേരള സർവ്വകലാശാലാ മാർക്ക് ലിസ്റ്റ് ആയിരുന്നു ആ വിദ്യാർത്ഥിനി മെഡി



യൂണിവേഴ്സിററി ഓഫീസിനു മുമ്പിൽ വിദ്യാർത്ഥികൾ പ്രകടനം നടത്തിയപ്പോൾ

ക്കൽ സീററിനുവേണ്ടി നൽകിയിരുന്നത്.

## ചലനമില്ലാത്ത യൂണിവേഴ്സിററി

കേരള സർവ്വകലാശാലയുടെ ഈ പുതിയ ഗണിതശാസ്ത്രസൂക്തങ്ങളെ ഹൈക്കോടതി വിശേഷിപ്പിച്ചത് "വളരെ ഞെട്ടിക്കുന്നത്" എന്നായിരുന്നു. സംസ്ഥാനത്തെ ഏററവും ഉയർന്ന നീതിപീഠത്തെ ഞെട്ടിച്ച കണക്കുകൾ. ക്രൂരന്മാരായ കൊലപാതകികളുടെ കേസ്സുകൾപോലും ഞെട്ടാതെ കേട്ടിരുന്നിട്ടുള്ള ഈ സമുന്നത നീതിപീഠം ഞെട്ടിപ്പോയെങ്കിലും കേരള സർവ്വകലാശാലാ അധികൃതർ ഇത് വെറും ഒരു സാധാരണ സംഭവം പോലെ ആയിരുന്നു സ്വീകരിച്ചത്. ഈ സാഹചര്യത്തിൽ ന്യായമായും അനുമാനിക്കാവുന്നത്, ഇത്തരം കാര്യങ്ങളിലുള്ള ദീർഘകാലപരിചയം കൊണ്ടായിരിക്കണം സർവ്വകലാശാലാ അധികൃതർക്ക് ഇതൊന്നും കേട്ടിട്ടും ഒരു ഞെട്ടലും ഉണ്ടാകാതിരുന്നത് എന്നാണ്. വിദ്യാർത്ഥികളും, രക്ഷാകർത്താക്കളും, വിദ്യാഭ്യാസവിദഗ്ദ്ധരും അദ്ധ്യാപകരും രാഷ്ട്രീയനേതാക്കളും എല്ലാം ഈ കഥ കേട്ട് അമ്പരന്നു. അവർ പ്രതിഷേധശബ്ദം ഉയർത്തി. പൊതുജനരോഷം അലയടിച്ചുയർന്നുവന്നപ്പോൾ, അതു താങ്ങാനാവില്ലെന്നു കണ്ടപ്പോൾ മാത്രമേ കേരള സർവ്വകലാശാല ഒന്നനങ്ങിയുള്ളൂ. അതിനിടയിൽ സർവ്വകലാശാലയുടെ ഭരണസാരഥികളിലൊരാൾ, മുൻകാലങ്ങളിൽ സമ്പന്നവർഗ്ഗത്തിനെതിരെ തീപ്പൊരിപാറുന്ന വിപ്ലവചിന്തകൾ ചിതറി നടന്നിരുന്ന ഒരു സിൻഡിക്കേററ് മെമ്പർ സർവ്വകലാശാലയുടെ ഭാഗത്ത് തെറെറാന്നും ഇല്ലെന്ന അർത്ഥത്തിൽ ഒരു പരസ്യപ്രസ്താവന ചെയ്യുന്നതും ജനങ്ങൾ കണ്ടു. ഭരണം കൈയിൽ വരുന്നതുവരെ പറഞ്ഞുകൊണ്ടിരുന്ന ന്യായങ്ങൾക്ക് കടകവിരുദ്ധമായിരിക്കും ഭരണം കൈയിൽ വന്നുകഴിഞ്ഞാൽ പറഞ്ഞു നടക്കുന്ന നീതി എന്നത് പല രാഷ്ട്രീയ നേതാക്കന്മാരിലും പ്രസ്ഥാനങ്ങളിലും കേരളജനത നേരത്തേതന്നെ കണ്ടു പരിചയിച്ചിട്ടുള്ളതാണല്ലോ. അതുകൊണ്ടായിരിക്കണം പ്രസ്തുത പ്രസ്താവനയിൽ അധികമാർക്കും അതിശയം തോന്നിയില്ല.

ഈയൊരു പ്രസ്താവനയൊഴിച്ചാൽ ബാക്കി കേട്ട ശബ്ദമെല്ലാം കേരള സർവ്വകലാശാലയ്ക്കെതിരെയുള്ള രോഷപ്രകടനമായിരുന്നു. സർവ്വകലാശാലാ അധികൃതർ നിശബ്ദമായി ചലിച്ചു തുടങ്ങി. ഇത്തവണ എം. ബി. ബി. എസ്സിനു് തിരഞ്ഞെടുക്കപ്പെട്ട അറുനൂറുപേരുടെ മാർക്കുകളും പരിശോധിക്കണമെന്നും അതു ചെയ്യേണ്ടത് കേരള സർവ്വകലാശാലയിലെ പരീക്ഷാകൺട്രോളറേയും രജിസ്ട്രാറേയും ബന്ധപ്പെടുത്താതെ ആയിരിക്കണമെന്നും ഹൈക്കോടതി പറഞ്ഞിരുന്നു. പക്ഷേ, അതിനു തയ്യാറാകാതെ യൂണിവേഴ്സിററി മാർക്കുലിസ്റ്റുകൾ പരിശോധിച്ചു. വീണ്ടും മൂന്നു വ്യാജമാർക്കുലിസ്ററുകൾ അവർ കണ്ടെത്തി. അങ്ങനെ ആകെ അഞ്ചുപേരുടെ മാർക്കുലിസ്ററുകളുടെ സാധുത ചോദ്യംചെയ്യപ്പെട്ടു. അപ്പോൾ സർവ്വകലാശാലാഅധികൃതരിൽചിലർക്ക്

ഒരു ബോധോദയം. മുൻകൊല്ലങ്ങളിലും ഈ 'വിദ്യ' പ്രയോഗിക്കപ്പെട്ടിട്ടുണ്ടോ! അവരുടെ ഈ സംശയത്തിന പിൻബലം കൂടി. അങ്ങനെ ഇപ്പോഴും സംസ്ഥാനത്തെ മെഡിക്കൽ കോളേജിൽ പഠിക്കുന്ന കേരളസർവ്വകലാശാലാവിദ്യാർത്ഥികളുടെയെല്ലാം മാർക്കലിസ്ററുകൾ പരിശോധിക്കാൻ അവർ തീരുമാനിച്ചു.

അതായത്, ആദ്യം ചില വിദ്യാർത്ഥികളും പിന്നീട് സംസ്ഥാന ഹൈക്കോടതിയും ഉന്നയിച്ച സംശയങ്ങൾ നേരിട്ടല്ലെങ്കിലും അംഗീകരിക്കാൻ സർവ്വകലാശാല സ്വയം നിർബ്ബന്ധിതമായി. ഒരേ വിദ്യാർത്ഥിക്ക് എങ്ങനെ ഉത്തരക്കടലാസ്സിൽ നിന്ന് വ്യത്യസ്തമായ മാർക്ക ലിസ്റ്റ് ലഭിക്കുന്നു? ലോകമെങ്ങും ഉത്തരക്കടലാസ്സിലുള്ള മാർക്കുകൾ തന്നെയായിരിക്കും മാർക്കലിസ്റ്റിലും ഉള്ളത്. കേരള സർവ്വകലാശാലയും അതുപോലെതന്നെയാണത്രേ മാർക്കലിസ്ററുകൾ തയ്യാറാക്കുന്നതെന്നാണ സർവ്വകലാശാലാ അധികൃതർ പറയുന്നത്. അപ്പോൾ സർവ്വകലാശാലാ അധികൃതമായി തയ്യാറാക്കാത്ത അനധികൃത മാർക്കലിസ്ററുകളും നിലവിലുണ്ടോ? ഉണ്ടെന്ന സംശയം നേരത്തേതന്നെ ഉത്തരവാദപ്പെട്ട ചിലർ പ്രകടിപ്പിച്ചിരുന്നു. തിരുവനന്തപുരം മെഡിക്കൽ കോളേജ് പ്രിൻസിപ്പലായിരുന്ന ഡോക്ടർ കെ. മാധവൻകുട്ടി തന്റെ അനുഭവത്തിന്റെ വെളിച്ചത്തിൽ ഇരട്ട മാർക്കലിസ്ററുകളുള്ള ഭാഗ്യവാന്മാരെപ്പററി നേരത്തേ ഗവൺമെൻറിനെ അറിയിച്ചിരുന്നത്രേ. അതുകൊണ്ട് മെഡിക്കൽ കോളേജിലേക്കുള്ള റാങ്കലിസ്റ്റ് പ്രസിദ്ധീകരിക്കുന്നതിനു മുമ്പ് എം. ബി. ബി. എസ്. കോഴ്സിനുള്ള അപേക്ഷകർ അപേക്ഷയോടൊപ്പം വയ്ക്കുന്ന മാർക്കലിസ്ററും യൂണിവേഴ്സിററി പരീക്ഷാവിഭാഗത്തിലെ ബന്ധപ്പെട്ട റെക്കോർഡുകളും തമ്മിൽ ഒത്തുനോക്കണമെന്ന് ഗവൺമെൻറിന് എഴുതിയിരുന്നു. മെഡിക്കൽ കോളേജ് പ്രിൻസിപ്പൽ എന്ന നിലയിൽ ഇത്തരമൊരു നിർദ്ദേശം അദ്ദേഹം മുന്നോട്ടുവയ്ക്കണമെങ്കിൽ അധികൃതവും അനധികൃതവുമായ മാർക്കലിസ്ററുകളെപ്പററി അദ്ദേഹത്തിന് മുമ്പേ അറിവുണ്ടെന്നർത്ഥം. കഴിഞ്ഞവർഷം എം. ബി. ബി. എസ്. പ്രവേശനത്തിനുള്ള അപേക്ഷകളിൽ രണ്ട് അനധികൃത മാർക്കലിസ്ററുകൾ കണ്ടുപിടിച്ചതിന് അദ്ദേഹത്തിന്റെപേരിൽ ഇപ്പോഴും രണ്ടു കേസ്സുകൾ നിലവിലുണ്ട്.

അനധികൃത മാർക്കലിസ്ററുകൾ എങ്ങനെ നിലവിൽ വന്നു? ഡോക്ടർ കെ. മാധവൻകുട്ടി ഗവണ്മെൻറിനു സമർപ്പിച്ച നിർദ്ദേശത്തിൽ അതു വ്യക്തമാകുന്നുണ്ട്. എം. ബി. ബി. എസ്. കോഴ്സിന് അപേക്ഷിക്കുന്നവർ സമർപ്പിക്കുന്ന മാർക്ക് ലിസ്റ്റ് അധികൃതമാണോ അനധികൃതമാണോ എന്നൊന്നും അന്വേഷിക്കാൻ ആരും മെനക്കെടാറില്ല. ഗവൺമെൻറ് നിയമിക്കുന്ന ഒരു കമ്മിററിയാണ് സെലക്ഷൻ നടത്തുന്നത്. കമ്മിററി തങ്ങളുടെ മുമ്പിലുള്ള അപേക്ഷകളിൽ കാണുന്ന മാർക്കുകളുടെ മാത്രം അടിസ്ഥാനത്തിൽ റാങ്കു ലിസ്റ്റ് നിശ്ചയിക്കുന്നു. ഈ റാങ്ക് ലിസ്റ്റിന്റെ അടിസ്ഥാനത്തിൽ അഡ്മിഷൻ നടക്കുമ്പോഴും മെഡിക്കൽ കോളേജ് പ്രിൻസിപ്പൽമാർ വിദ്യാർത്ഥികൾ നൽകുന്ന മാർക്കലിസ്ററുകൾ സർവ്വകലാശാലാ ഓഫീസിൽ അയച്ച് വെരിഫൈ ചെയ്യാറില്ല. സ്വന്തം മക്കളെ പണം കൊയ്യുന്ന ഡോക്ടർമാരാക്കുവാൻ ഭ്രാന്തുപിടിച്ചു നടക്കുന്ന പണക്കാരായ രക്ഷാകർത്താക്കളിൽ ചിലർ ഇതു മണത്തറിഞ്ഞു. അറിഞ്ഞവർ അതിനുപററിയ വിദ്യ കണ്ടുപിടിച്ചു. ചിലർ ഒറിജിനൽ മാർക്കലിസ്റ്റിൽനിന്നു വ്യത്യസ്തമെന്ന് തിരിച്ചറിയാനാവാത്ത അതേ മാർക്കലിസ്ററുകൾ കണ്ടെത്തി. മററു ചിലർ തങ്ങളുടെ മാർക്കലിസ്ററുകൾ തിരുത്തി. അവരിൽ നന്നായി തിരുത്താനാകാത്തവരെ മാത്രമേ ഇതുവരെ പിടികൂടിയിട്ടുള്ളൂ.

## കൃത്രിമത്തിനുള്ള പഴുതുകൾ

പഠിക്കാൻ മിടുക്കന്മാരായവർ നന്നായി പഠിച്ച് ഐ. എ. എസ്. പരീക്ഷ ജയിച്ചു വന്നിട്ടുള്ളവരാണ് നമ്മുടെ ഗവൺമെൻറിലെ മേലധികാരികൾ. മെഡിക്കൽ കോളേജ് പ്രിൻസിപ്പൽമാരും പഠിക്കാനും ഭരിക്കാനും മോശമല്ല. നിയമത്തിന്റെയും ഭരണസംവിധാനത്തിന്റെയും എല്ലാ പഴുതുകളും ഭംഗിയായി അറിയാവുന്നവരാണ് ഈ രണ്ടുകൂട്ടരും. ബുദ്ധിമാന്മാരെ സൃഷ്ടിക്കുന്ന ബുദ്ധിമാന്മാരായ ഇക്കൂട്ടർക്ക് എം. ബി. ബി. എസ്. പ്രവേശനത്തിൽ വ്യാജമാർക്കലിസ്ററുകൾ ഹാജരാക്കി കടന്നുകൂടാനുള്ള പഴുതുകൾ അടയ്ക്കണമെന്ന് അവരോട് പ്രത്യേകിച്ച് ആരും പറഞ്ഞുകൊടുക്കേണ്ടതില്ല. ഇതിനേക്കാളും വലുതും ചെറുതുമായ പഴുതുകൾ സ്വയം കണ്ടെത്തി മുൻകരുതലോടെ അടയ്ക്കുന്ന ഭരണനിപുണരാണവർ. വർഷങ്ങളായി തർക്കം നടക്കുന്ന, സുപ്രീംകോടതിവരെ തർക്കങ്ങൾ എത്തിച്ചേരുന്ന എം. ബി. ബി. എസ്. പ്രവേശനത്തിൽ കൃത്രിമം കാണിക്കാനുള്ള ഈ ഒരു പഴുത് എന്തിന് അവർ വെറുതെ ഇട്ടു? അതും അനുഭവസമ്പന്നനായ ഒരു മെഡിക്കൽ കോളേജ് പ്രിൻസിപ്പൽ ചൂണ്ടിക്കാണിച്ചിട്ടും എന്തുകൊണ്ട് ഈ പഴുതടച്ചില്ല? ആലോചിച്ചാൽ യുക്തിസഹമായ ഉത്തരം കിട്ടുകയില്ല. പക്ഷേ എന്തുകൊണ്ടോ അതു് അങ്ങനെ വർഷം തോറും സംഭവിച്ചുകൊണ്ടിരുന്നു. ഇക്കൊല്ലവും അതുതന്നെ നടന്നു. ഈ രീതിയിൽ കൃത്രിമത്വം കാണിക്കാനുള്ള കവാടങ്ങൾ തുറന്നിട്ടുകൊണ്ടുമാത്രമേ എം. ബി. ബി. എസ്. അഡ്മിഷൻ നടത്താവൂ എന്ന് ഭരണകൂടത്തിന്റെ തലപ്പത്ത് ആരൊക്കെയോ നിർബ്ബന്ധംപിടിക്കുന്നുണ്ടെന്ന് ആർക്കെങ്കിലും തോന്നിയാൽ അവരെ കുററംപറയാൻ പററില്ല.



പ്രകടനക്കാരായ വിദ്യാർത്ഥികളെ നേരിടാൻ യൂണിവേഴ്സിററി ഓഫീസിനു മുമ്പിൽ സന്നദ്ധരായി നിൽക്കുന്ന പൊലീസുകാർ





സെക്രട്ടേറിയററിന് പടിക്കൽ നിരാഹാരം നടത്തുന്ന കെ. എസ്. യു. പ്രസിഡൻറ് രമേശ് ചെന്നിത്തല

അങ്ങനെ എം. ബി. ബി. എസ്. അഡ്മിഷൻ സംവിധാനത്തിൽ കൃത്രിമത്തിനുള്ള പഴുതുകൾ തുറന്നിട്ടവർ തന്നെയാകുകയില്ലേ അനധികൃതമാർക്കലിസ്ററുകളുടെ ജനനത്തിനുള്ള സാഹചര്യവും സൃഷ്ടിച്ചത്? സമഗ്രമായ ഒരന്വേഷണത്തിൽ മാത്രമേ ഇവയെല്ലാം വ്യക്തമായി തെളിയൂ എങ്കിലും, ഈ നിഗമനത്തിലേക്കു നയിക്കുന്ന ചില വസ്തുതകൾ നമുക്ക് അനായാസം കണ്ടെത്താനാവും. ഉത്തരക്കടലാസ്സിലെ മാർക്കുകളുമായി പൊരുത്തപ്പെടാത്തതെന്ന് ഹൈക്കോടതിയും പിന്നീട് സർവ്വകലാശാലാ അധികൃതരും പറയുന്ന മാർക്കലിസ്ററുകളിൽ പ്രത്യക്ഷ്യത്തിൽ യാതൊരുവിധ തകരാറും ഇല്ല. സർവ്വകലാശാല അധികൃതമായി നൽകുന്ന മാർക്കലിസ്ററുകളും ഈ വ്യാജ മാർക്കലിസ്ററുകളും ഒരേ പേപ്പറിൽ ഒരേ അച്ചിൽ തയ്യാറാക്കിയതു്. രണ്ടെണ്ണത്തിലും കാണുന്ന സർവ്വകലാശാലയുടേയും കൺട്രോളറുടേയും മുദ്രകൾ തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല. അങ്ങനെ ഏതാണ്ട് നൂറുശതമാനം താദാത്മ്യമുള്ള മാർക്കലിസ്ററുകൾ. അവ തമ്മിൽ ഏതു് ശരി ഏതു് വ്യാജം എന്ന് തിരിച്ചറിഞ്ഞാലേ അത്ഭുതമുള്ളൂ. ഈ രീതിയിൽ രണ്ടുതരം മാർക്കലിസ്ററുകൾ എങ്ങനെ ഉണ്ടാകുന്നു?

## പരസ്യമായ രഹസ്യപ്പെരുപ്പ്

കേരള സർവ്വകലാശാലാ ഓഫീസിനുള്ളിൽ ഏതുതരത്തിലുള്ള—അധികൃതവും അനധികൃതവും, യഥാർത്ഥവും വ്യാജവും—മാർക്കലിസ്ററുകൾ ജനിപ്പിക്കാൻ ഒട്ടേറെ അവസരങ്ങൾ ഉണ്ട്. മാർക്കലിസ്ററുകളും സർട്ടിഫിക്കററുകളും ക്രമനമ്പർ കൂടാതെയാണ് ഏതെങ്കിലും സർവ്വകലാശാല തയ്യാറാക്കുന്നതെന്നു പറഞ്ഞാൽ വിശ്വസിക്കാൻ പ്രയാസം തോന്നും. പക്ഷേ, കേരളസർവ്വകലാശാലയിൽ മാർക്കലിസ്ററും സർട്ടിഫിക്കററും തയ്യാറാക്കുന്നത് ക്രമനമ്പർ ഇടാതെയാണ്. മാത്രമല്ല, മാർക്കലിസ്ററും സർട്ടിഫിക്കററും എത്രയെണ്ണം തയ്യാറാക്കിയെന്നതിന് മുമ്പ് കണക്കില്ലായിരുന്നു. ഈയിടെ കണക്കു സൂക്ഷിക്കാൻ തുടങ്ങി. അതാകട്ടെ ഒരു വഴിപാടുപോലെ മാത്രവും. കേടുപാറുന്നവയും ചീത്തയാകുന്നവയും പ്രത്യേകം മാററിവച്ച് എണ്ണിത്തിട്ടപ്പെടുത്താറില്ല. അതായത്, ബന്ധപ്പെട്ടവർ നൂറു മാർക്ക് ലിസ്റ്റ് ചീത്തയായിപ്പോയി എന്നു പറഞ്ഞാൻ അതു് വിശ്വസിച്ചേ പററൂ. ഇത്തരമൊരു സാഹചര്യത്തിൽ കേടുപററി എന്നുപറഞ്ഞു് സ്റ്റോക്കിൽ കുറവു വരുത്തുന്ന മാർക്ക ലിസ്ററിന് യഥാർത്ഥത്തിൽ കേടുപററണമെന്നില്ലല്ലോ. അതിനും ഉപരിയായി എത്ര മാർക്കലിസ്ററുകൾ, ആരു്, എന്ന്, എവിടെ നിന്നും എങ്ങോട്ട്, എന്തിനു കൊണ്ടുപോയി എന്നു കാണിക്കുന്ന ട്രാൻസിററ് രജിസ്റ്ററും അവിടെ ഇല്ല. അതുകൊണ്ടും തീരുന്നില്ല വ്യാജമാർക്കലിസ്ററുകൾക്കുള്ള സാദ്ധ്യത. മാർക്കലിസ്ററുകൾ സൂക്ഷിക്കുന്ന സെക്ഷനുകൾക്ക് 'സീക്രട്ട് സെക്ഷൻ' എന്നാണ് ഓമനപ്പേരിട്ടിരിക്കുന്നത്. അതായത്, അവിടെ നടക്കുന്ന കാര്യങ്ങൾ മററാരും അറിയാൻ പാടില്ല. ഉദ്ദേശ്യം കൊള്ളാമെങ്കിലും അതിനു വിപരീതമായാണ് ഈ 'സീക്രട്ട് സെക്ഷനു'കളിൽ കാര്യങ്ങൾ നടക്കുന്നത്. സർവ്വകലാശാലയിലെ ഏതു ജീവനക്കാരനും എപ്പോൾ വേണമെങ്കിലും ഈ 'സീക്രട്ട് സെക്ഷനു'കളിൽ കടന്നുചെല്ലാം. ശ്രമിച്ചാൽ പുറമേനിന്നുള്ളവർക്കും എപ്പോൾവേണമെങ്കിലും കടന്നുചെല്ലാം. വളരെ ഭദ്രമായി നിർമ്മിക്കേണ്ട മാർക്കലിസ്ററുകൾ കണക്കില്ലാതെ സൂക്ഷിക്കുന്നതും അവ സൂക്ഷിക്കുന്ന സ്ഥലത്തേക്ക് അന്യരെ കടത്തിവിടുന്നതും അപകടകരമാണെന്ന് സർവ്വകലാശാല ഭരണാധികാരികൾക്ക് അറിയാത്തതല്ലല്ലോ. ഭദ്രമായി സൂക്ഷിക്കാത്തതുകൊണ്ട് മാർക്കലിസ്ററുകൾ മോഷണം പോകാം. പക്ഷേ, അത്തരം ഒരു മോഷണം നടന്നതായി ഇതുവരെ ആരും അറിഞ്ഞിട്ടില്ല. മാർക്കലിസ്ററുപോലുള്ള പ്രധാന രേഖകൾ മോഷണം പോയാൽ കേസ് കൊടുക്കാതിരിക്കാനും കഴിയില്ലല്ലോ.

മാർക്കലിസ്ററുകളിൽ സർവ്വകലാശാലയുടെ സീലും പരീക്ഷാ കൺട്രോളറുടെ ഒപ്പിന്റെ ഫാക്സിമിലും പതിപ്പിക്കുന്നത് മറെറാരു 'സീക്രട്ട് സെക്ഷ'നിൽവച്ചാണ്. കൺട്രോളറുടെ വ്യക്തിപരമായ നിയന്ത്രണത്തിലുള്ളതാണ് 'സി. ഇ. സെക്ഷൻ' എന്നറിയപ്പെടുന്ന ഈ വിഭാഗം. എങ്കിലും അവിടെ നാലോ അഞ്ചോ പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ട പ്യൂൺമാരാണ് ഈ ജോലി ചെയ്യുന്നത്. യൂണിവേഴ്സിററിയുടെ സീലും പരീക്ഷാ കൺട്രോളറുടെ ഒപ്പും



യൂണിവേഴ്സിററി സെനററു ഹാളിനു മുമ്പിൽ—കെ. എസ്. യു. എസ്. ജനറൽ സെക്രട്ടറി വി. എസ്. ഹരീന്ദ്രനാഥിന്റെ ഉപവാസം



പരിക്ഷീണരായ വിദ്യാർത്ഥിനേതാക്കൾ: യൂണിവേഴ്സിറ്റി ഓഫീസിനു മുമ്പിൽ നിരാഹാര സത്യഗ്രഹം നടത്തുന്ന സുരേഷ്കുറുപ്പും (എസ്. എഫ്. ഐ.) മാത്യു സ്റ്റീഫനും (കെ. എസ്. സി. എം.)

പതിപ്പിക്കേണ്ട ചുമതല നിയമപരമായി അവരുടേതാണത്രേ.

സാധാരണഗതിയിൽ പരീക്ഷാഫലം പുറത്തുവന്നാലുടൻ മാർക്കലിസ്റ്റുകൾ ഓരോരുത്തരും പഠിച്ച കോളേജിലേക്കാണ് അയച്ചുകൊടുക്കുന്നത്. എന്നാൽ ഡ്യൂപ്ളിക്കേറ്റ് മാർക്ക ലിസ്റ്റ് വേണമെങ്കിൽ പത്തുരൂപ അടച്ച് അപേക്ഷിക്കാം. അതു വീട്ടിലേക്ക് അയച്ചുതരികയോ നേരിട്ടു കൈയിൽ തരികയോ ചെയ്യും. സാധനം ഡ്യൂപ്ളിക്കേറ്റ് ആണെങ്കിലും മാർക്കലിസ്റ്റിൽ ഡ്യൂപ്പിക്കേറ്റ് എന്ന് എഴുതാറില്ല. അതായത് ഒറിജിനൽ പോലിരിക്കും എന്നർത്ഥം. ഈയിടെയായി കോളേജിൽനിന്ന് മാർക്കലിസ്റ്റ് വാങ്ങാതെ ഡ്യൂപ്പിക്കേറ്റ് വാങ്ങാൻ ശ്രമിക്കുന്ന വിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ചിട്ടുണ്ടത്രേ. ഇതിൽ രഹസ്യം വല്ലതും പതിയിരിപ്പുണ്ടോ എന്നറിയില്ല. അത്തരക്കാർ എം. ബി. ബി. എസ്. തുടങ്ങിയ സാങ്കേതിക കോഴ്സുകൾക്ക കടന്നുകൂടുന്നുണ്ടോ എന്നും ഇനിയും വ്യക്തമായിട്ടില്ല.

## കുററംചെയ്യുവർക്ക ശിക്ഷയില്ല

ഇത്രയൊക്കെ തുറന്നുകിടക്കുന്ന പരീക്ഷാസംവിധാനമാണു കേരള സർവ്വകലാശാലയ്ക്കുള്ളത്. ഈ അവസരങ്ങൾ മുതലെടുത്ത് ആരെങ്കിലും എന്തെങ്കിലും കൃത്രിമത്വം കാണിച്ചാലോ? ആരു് എന്തു കാണിച്ചാലും കാര്യമായ യാതൊരു ശിക്ഷയും ഇല്ലെന്നാണു കഴിഞ്ഞ പത്തുവർഷത്തെ കേരളസർവ്വകലാശാലയുടെ ചരിത്രം തെളിയിക്കുന്നത്. ഈ വർഷംതന്നെ, അഞ്ഞൂറോളം ഉത്തരക്കടലാസ്സുകൾ കൈയിൽ കിട്ടിയ ഒരു ലക്ചറർ പണം വാങ്ങി മാർക്ക വിൽക്കാൻ തീരുമാനിച്ചു. തനിക്ക കിട്ടിയ പേപ്പർ ഏതു കോളേജിലേതാണെന്ന് അദ്ദേഹം എങ്ങനെയോ കണ്ടുപിടിച്ചു. യൂണിവേഴ്സിററി ഓഫീസിൽ നിന്നല്ലാതെ ആ വിവരം കിട്ടുകയില്ല. ഉത്തരക്കടലാസ്സുമായി തിരുവനന്തപുരത്ത് മാർക്ക ലേലം നടത്തിയ പ്രസ്തുത അദ്ധ്യാപകന്റെ ഏജൻറന്മാർ പൊലീസ് വലയിൽ കുടുങ്ങി. കേസായി. പരീക്ഷാരഹസ്യം ചോർത്തിക്കൊടുത്തതിന് മൂന്നു ജീവനക്കാരെ സർവ്വകലാശാല സസ്പെൻഡുചെയ്തു. അധികം താമസിയാതെ ഒരു അന്വേഷണം നടത്തി അവരെ തിരിച്ചെടുത്തു. ഒരാളിന്റെ ഇൻക്രിമെൻറ് തടഞ്ഞു എന്നതാണ് ആകെപ്പാടെയുള്ള ശിക്ഷ. ശിക്ഷയുടെ വിശദാംശങ്ങൾ കേട്ടാൽ കുററം ചെയ്തവർ ഇവരല്ലെന്നു തോന്നും. അപ്പോൾ കുററംചെയ്തവർ ആരാണ്? അതു മാത്രം സർവ്വകലാശാല പറഞ്ഞില്ല. 1975-ൽ കേരള സർവ്വകലാശാലയുടെ ചോദ്യക്കടലാസ്സുകൾ പുറത്തായി. പൊലീസ് അന്വേഷണം നടത്തി. രണ്ടു് പ്രധാന ഉദ്യോഗസ്ഥന്മാർ പരീക്ഷാവിഭാഗത്തിൽ തുടർന്ന് ജോലിനോക്കുന്നതു് നല്ലതല്ലെന്ന് അന്വേഷണഉദ്യോഗസ്ഥൻ പറഞ്ഞെങ്കിലും അവർക്ക് ഒരു പോറൽപോലുമേല്ക്കാതെ അതേ ജോലിയിൽ തുടരാൻ കഴിഞ്ഞു. അതിനും പുറമേ മിതമായിപറഞ്ഞാൽ പേരുദോഷം വേണ്ടത്രയുള്ള രണ്ടുപേരെങ്കിലും പ്രീഡിഗ്രി പരീക്ഷാവിഭാഗത്തിൽ പ്രധാനപ്പെട്ട തസ്തികകളിൽ ജോലിചെയ്യുന്നുണ്ട്. അതായത് കുററംചെയ്തവരെ ശിക്ഷിക്കുകയുമില്ല, സല്പേരുള്ളവരെ പരീക്ഷാവിഭാഗത്തിന്റെ പ്രധാനികളായി നിയമിക്കുകയുമില്ല, എന്നൊരു നിലപാടാണ് വർഷങ്ങളായി കേരള സർവ്വകലാശാല സ്വീകരിച്ചിട്ടുള്ളതു്.

കാററുള്ളപ്പോൾ തൂററാത്തവരില്ലെന്നാണു പഴമൊഴി. പഴമൊഴിയിൽ പതിരില്ലെന്ന് അനുഭവസ്ഥരും പറയുന്നു. ഏതുവിധേനയും തങ്ങളുടെ കുട്ടികളെ ഡോക്ടർമാരാക്കാൻ എന്തുമാർഗ്ഗമെന്ന് അന്വേഷിച്ചു നടക്കുന്ന പണക്കാരുടെ എണ്ണം ഈയിടെ ധാരാളമായി വർദ്ധിച്ചിട്ടുണ്ടത്രേ. എന്തിനും പോരുന്ന കുറേ രാഷ്ട്രീയ നേതാക്കന്മാരും സാമുദായിക പ്രമാണിമാരും ഇക്കൂട്ടത്തിലുണ്ട്. അതായത്, പണത്തിന്റെയും അധികാരത്തിന്റെയും തണൽ ഇത്തരം കുററകൃത്യങ്ങൾക്ക് വേണ്ടത്ര ലഭിക്കുന്നുവെന്ന അർത്ഥം. ഇത്തരം വിശേഷവാർത്തകളോടൊപ്പം മററുചില ശ്രുതികളും തലസ്ഥാനനഗരിയിൽ ഇപ്പോൾ സുലഭമാണ്. ഏതാനും വർഷങ്ങൾക്കമുമ്പ് ചെരിപ്പുപോലും ധരിക്കാതെ സഞ്ചിയിൽ പൊതിച്ചോറുമായി സർവ്വകലാശാലാ ഓഫീസിൽ വരാറുണ്ടായിരുന്ന ചിലർ ഈയിടെയായി വിലകൂടിയ കാറുകളിൽ സഞ്ചരിക്കുന്നു. ഇരുനില കെട്ടിടങ്ങളിൽ താമസിക്കുന്നു. കാറും വീടും വാടകയ്ക്കു കൊടുക്കുകയും ചെയ്യുന്നു. അനർഹമായ സമ്പാദ്യമാണോ ഇവയൊക്കെ എന്നു കണ്ടുപിടിക്കേണ്ടതു് അതിന് ഉത്തരവാദികളായവരാണല്ലോ.

പരീക്ഷാ ക്രമക്കേടുകളെപ്പററി ഞങ്ങൾക്ക ലഭിച്ച കത്തുകളിൽ ഒന്ന് സത്യമാണെങ്കിൽ ഇക്കാര്യത്തിൽ അല്പംകൂടി വിശദാംശങ്ങൾ ലഭിച്ചതായി തോന്നാം. പരീക്ഷയ്ക്കു പണമടയ്ക്കാനും അതുപോലുള്ള മററാവശ്യങ്ങൾക്കും സർവ്വകലാശാലാ ഓഫീസിൽ എത്തുന്ന വിദ്യാർത്ഥികളെ തക്കംനോക്കി ചിലർ സമീപിക്കാറുണ്ടെന്നാണ് ആ കത്തിൽ പറയുന്നതു്. ഈ ഏജൻറന്മാർ വിദ്യാർത്ഥികളോടു് 85 ശതമാനം മാർക്ക്, 90 ശതമാനം മാർക്ക് എന്നിങ്ങനെ വിവിധതോതിലുള്ള മാർക്കിന്റെ വിലപറയുന്നു. വിശ്വസിക്കുന്ന കുട്ടികളുടെ വീട്ടിൽ താമസിയാതെ ഈ ഏജൻറന്മാർ എത്തുന്നു. വില ഉറപ്പിക്കുന്നു. അഡ്വാൻസ് നൽകുന്നു. പരീക്ഷാഫലം പുറത്തുവന്ന് പത്തു ദിവസങ്ങൾക്കകം മാർക്ക ലിസ്റ്റ് വീട്ടിലെത്തിക്കാമെന്നു കരാർ ഉണ്ടാകുന്നു. കഴിയുമെങ്കിൽ മുഴുവൻ തുകയും മുമ്പേ ഈടാക്കുന്നു. ടെവീൽ ചിലർക്ക് പറഞ്ഞതുപൊലെ മാർക്കലിസ്റ്റ് കിട്ടുന്നു. മററു ചിലർ കബളിക്കപ്പെടുന്നു. ഈ ഏജൻറന്മാരുടെ സംഘത്തിൽ മതേതരത്വം പരിപൂർണ്ണമായി നിലനില്ക്കുന്നു. ഹിന്ദു-മുസ്ലിം-ക്രിസ്ത്യൻ സാഹോദര്യത്തിന്റെയും മതസൗഹൃദത്തിന്റെയും ഉത്തമോദാഹരണമാണത്രേ ഈ സംഘം. പതിനായിരം രൂപ കൊടുത്തു്, കുമാരനാശാന്റെ പ്രതിമയെ സാക്ഷിനിറുത്തി, 98 ശതമാനം മാർക്കനേടിയ ഒരു ഭാഗ്യവാൻ സംസ്ഥാനത്തിനു പുറത്തെ പ്രശസ്തമായ ഒരു മെഡിക്കൽകോളേജിലെ വിദ്യാർത്ഥിയാണത്രേ. 'ഇല്ലായ്മക്കാരുടെ പടത്തലവന്മാരാ'യ ഈ സംഘത്തിൽനിന്നും അയ്യായിരംരൂപ കൊടുത്തു് ഡിഗ്രി സർട്ടിഫിക്കററ് നേടിയവർ ഗൾഫ് രാജ്യങ്ങളിൽപോയി നല്ല ജോലി നേടിയിട്ടുണ്ട്. ഇവരുടെ സൃഷ്ടികളായ അസിസ്റ്റൻറ് സർജന്മാരേയും മെഡിക്കൽ ഓഫീസർമാരേയും ഇവർ ഇന്നും അഭിമാനത്തോടെ ഓർക്കുന്നു.

## റാങ്കുനേടാൻ എളുപ്പമാർഗ്ഗം

ഇവരുടെ പിഴപ്പു മുട്ടിച്ചേക്കുമോ എന്ന ഭീഷണി മറെറാരു ഭാഗത്തുനിന്ന് ഉയരുന്നുണ്ട്. 'ഉത്തരക്കടലാസ് മാററിവയ്ക്കുന്ന വിദ്യ'യിൽ വൈദഗ്ദ്ധ്യമുള്ളവരാണ് ഈ രണ്ടാമത്തെ വിഭാഗം. പരീക്ഷാഹാളിൽ വച്ച് എഴുതിയ ഉത്തരക്കടലാസ്സും മറെറവിടെയെങ്കിലും വച്ച് എഴുതിയ ഉത്തരക്കടലാസ്സും തമ്മിൽ തിരിച്ചറിയാനുള്ള ഒരു മാർഗ്ഗവും ഇന്നില്ല. രണ്ടുവർഷം മുമ്പുവരെ പരീക്ഷാഹാളിൽ വച്ചെഴുതുന്ന ഉത്തരക്കടലാസ്സിൽ ഹാൾ സൂപ്രണ്ട് ഒപ്പിടണമെന്ന വ്യവസ്ഥയുണ്ടായിരുന്നു. ആർക്കോ പ്രയാസം ഉണ്ടാക്കിയതുകൊണ്ടാകണം ആ തടസ്സം സർവ്വകലാശാലാ അധികൃതർ നീക്കി. മദ്രാസ് സർവ്വകലാശാലയും മററു പല സർവ്വകലാശാലകളും ഉത്തരക്കടലാസ് മാററിവയ്ക്കുന്നതു് തടയാനുള്ള പല ശാസ്ത്രീയ മാർഗ്ഗങ്ങളും സ്വീകരിച്ചിട്ടുണ്ടെങ്കിലും അത്തരം മിനക്കേടുകൾക്കൊന്നും കേരള സർവ്വകലാശാലയ്ക്ക താല്പര്യമില്ല. മാത്രമല്ല, പരീക്ഷാസമ്പ്രദായം പരിഷ്കരിക്കാൻ പല വിദഗ്ധന്മാരുടേയും നേതൃത്വത്തിൽ പതിനായിരക്കണക്കിനു രൂപ ചെലവാക്കി പല റിപ്പോർട്ടുകളും തയ്യാറാക്കിയിട്ടുണ്ടെങ്കിലും അവയൊന്നും ഇതേവരെ വെളിച്ചം കണ്ടിട്ടില്ല. കോളേജിൽവച്ചും യൂണിവേഴ്സിററി ഓഫീസിൽവച്ചും ഉത്തരക്കടലാസ്സുകൾ മാററിവയ്ക്കാം. റിസൾട്ട് വന്നതിനു ശേഷവും ഉത്തരക്കടലാസ്സുകൾ മാററിവയ്ക്കാൻ മിടുക്കന്മാർക്ക് ഇപ്പോൾ കഴിയുമത്രേ. നൂറുശതമാനം മാർക്ക കിട്ടിയ രണ്ടു് ഉത്തരക്കടലാസ്സുകൾ ഹൈക്കോടതി ആവശ്യപ്പെട്ടപ്പോൾ അവ നൽകാൻ സർവ്വകലാശാലാ അധികൃതർക്ക് കൂടുതൽ ദിവസങ്ങൾ വേണ്ടിവന്നതു് ഹൈക്കോടതിതന്നെ പ്രത്യേകം എടുത്തു പറഞ്ഞിരുന്നു.

അങ്ങനെ പരീക്ഷയിൽ റാങ്ക നേടാൻ പരീക്ഷ എഴുതണമെന്നില്ല. യൂണിവേഴ്സിററിയിൽനിന്നും ഔദ്യോഗികമായും അനൗദ്യോഗികമായും മാർക്കലിസ്റ്റുകൾ നേടാൻ കഴിഞ്ഞവരാം പരീക്ഷയ്ക്കു് എന്തെഴുതിയാലും റാങ്കുനേടാം. ഇത്തരം 'വിദ്യ'കളും 'കല'കളും നമ്മുടെ ഉന്നത വിദ്യാഭ്യാസകേന്ദ്രമായ കേരള സർവ്വകലാശാലയുടെ കീഴിൽ പരിശീലിക്കുന്നവരുടെ എണ്ണം കൂടുമ്പോൾ പൂജ്യം സമം 95 ശതമാനം എന്നും പൂജ്യം സമം മെഡിക്കൽ കോളേജ് എന്നും ഉള്ള നവീനഗണിതശാസ്ത്രസൂക്തങ്ങൾ ഉരുത്തിരിയുന്നതിൽ അഭിമാനിക്കാനേ വകയുള്ളു. വിദ്യാർത്ഥിസമൂഹത്തെ ഒന്നടങ്കം സ്പർശിക്കുന്ന ഈ പ്രശ്നത്തെ മുൻനിറുത്തി, വിദ്യാർത്ഥി സംഘടനകൾ പ്രക്ഷോഭണരംഗത്തിറങ്ങിയിരിക്കുകയാണ്. പരീക്ഷാക്രമക്കേടുകളെക്കുറിച്ച് ജുഡിഷ്യൽ അന്വേഷണം നടത്തുക, ക്രമക്കേടുകൾക്ക് ഉത്തരവാദികളായ കേരളയൂണിവേഴ്സിററി രജിസ്ട്രാറേയും പരീക്ഷാ കൺട്രോളറേയും സസ്പെൻഡു ചെയ്യുക എന്നീ ആവശ്യങ്ങളാണ് വിദ്യാർത്ഥികൾ ഉന്നയിച്ചിരിക്കുന്നതു്. ഈ ആവശ്യങ്ങൾ നേടിയെടുക്കാൻ രാഷ്ട്രീയ ഭിന്നതകൾക്കതീതമായി ഐക്യനിര സൃഷ്ടിച്ച വിദ്യാർത്ഥിസംഘടനകൾ, സമരത്തിന്റെ ആദ്യഘട്ടമെന്ന നിലയ്ക്ക് യൂണിവേഴ്സിററി ഓഫീസിനു മുമ്പിൽ ഉപവാസം ആരംഭിച്ചു കഴിഞ്ഞു. ഈ പ്രശ്നം ഇത്രത്തോളം ഗുരുതരമായപ്പോഴാണ് ഗവർണ്ണർ ഭരണം അനങ്ങിത്തുടങ്ങിയതു. വിദ്യാർത്ഥി പ്രതിനിധികൾ കൂടിയാലോചനയ്ക്ക് ക്ഷണിക്കപ്പെട്ടു. ചർച്ചകൾക്കശേഷം ജുഡിഷ്യൽ അന്വേഷണം ഒരു സിററിംഗ് ജഡ്ജിയേയോ റിട്ടയേർഡ് ജഡ്ജിയേയോ കൊണ്ട് നടത്താൻ ഗവൺമെൻറ് തീരുമാനിച്ചെങ്കിലും, രജിസ്ട്രാറെയും പരീക്ഷാ കൺട്രോളറെയും സസ്പെൻഡുചെയ്യാൻ സാദ്ധ്യമല്ലെന്ന നിലപാടാണ് ഗവൺമെൻറ് കൈക്കൊണ്ടതു്. ഇതിനിടയിൽ യൂണിവേഴ്സിററി സിൻഡിക്കേററ് സമ്മേളിച്ചു. നാലു വർഷം വരെയുള്ള പ്രീഡിഗ്രി പരീക്ഷകളെപ്പററി അന്വേഷണം നടത്തുമെന്ന പ്രഖ്യാപനവുമായി പിരിഞ്ഞ സിൻഡിക്കേററ് യഥാർത്ഥപ്രശ്നം കൈകാര്യം ചെയ്യാൻ വിസമ്മതിച്ചിരിക്കുകയാണ്.

## ഡയറിക്കുറിപ്പുകൾ

ഒന്നുമില്ലൊന്നുമില്ല
ടൃഷ്ണം കുറെ
ശ്യാമചിന്തയും.
പിന്നെ?
കോലായ ചർച്ചമാത്രം.

**ആർ. രാമചന്ദ്രൻ**



# പോളണ്ടിൽ വിമോചനസമരം

**പോളണ്ട് കലങ്ങിമറിയുകയാണ്. തൊഴിലാളികളുടെ സംഘടനയായ സോളിഡാരിററിയും ഭരണകൂടവും തമ്മിലുള്ള ബല പരീക്ഷണത്തിലേക്ക് വഴുതിവീണിരിക്കുന്ന പ്രതിസന്ധി, മതവും കമ്മ്യൂണിസവും തമ്മിലുള്ള ഏററുമുട്ടലായിത്തീന്നിരിക്കുകയാണ്. പോളണ്ടിലെ സംഭവവികാസങ്ങളെക്കുറിച്ച് കൗമുദി ന്യൂസ് സർവീസിന്റെ വിലയിരുത്തൽ.**

**പോ**ളണ്ടിലെ കുഴപ്പങ്ങൾക്ക് രണ്ടു മുനകളുണ്ട്. (ഒന്ന്) കിഴക്കേ യൂറോപ്പിൽ സോവിയററ് ആധിപത്യം വീണ്ടും



ചോദ്യം ചെയ്യപ്പെട്ടിരിക്കുന്നു. (രണ്ട്) കമ്മ്യൂണിസത്തിന് മതത്തേയും ദേശീയതയേയും തടയാനോ തോല്പിക്കാനോ കഴിഞ്ഞില്ല.

ലെനിൻ ഷിപ്പ് യാർഡിലെ തൊഴിലാളി നേതൃത്വം ഏറെറടുത്ത ഒരു തൊഴിലാളിയായ വലേസ പോളീഷ് തൊഴിലാളികളുടെ ചെറുത്തുനില്പിന്റെ ദേശീയ പ്രതീകമാണ്. പോളിഷ് കമ്മ്യൂണിസ്ററ്പാർട്ടിയുടെ ഭരണകൂടത്തോടുള്ള ഈ ചെറുത്തുനില്പ് തോക്കുകൊണ്ട് അടിച്ചമർത്തപ്പെടുമോ? അങ്ങനെ സംഭവിച്ചാൽ, 'പ്രേഗ് വസന്ത'മായിരിക്കുമോ ആവർത്തിക്കുക? അതോ ഒരു ഭൂഗർഭ പ്രസ്ഥാനവുമായി കമ്മ്യൂണിസ്റ്റ് ഭരണകൂടത്തിന് സഹവസിക്കേണ്ടിവരുമോ?

ഡിസംബർ പന്ത്രണ്ടാംതീയതി അർദ്ധരാത്രി വാഴ്സയിലെ സോളിഡാരിററിയുടെ ആസ്ഥാനം മുദ്രവച്ചുകൊണ്ടാണ്, ഭരണകൂടം തിരിച്ചടി ആരംഭിച്ചത്. പുലർച്ചയ്ക്കു മഞ്ഞുമൂടിയ വാഴ്സ തെരുവീഥികൾ കണ്ടത്, താക്കോൽസ്ഥാനങ്ങളിൽ നിലയുറപ്പിച്ച ടാങ്കുകളും തോക്കുധാരികളായ പട്ടാളക്കാരെയുമാണ്. തുടർന്നുണ്ടായ പ്രഖ്യാപനത്തിലൂടെ ജനങ്ങൾ മനസ്സിലാക്കി, പട്ടാളഭരണം ഏർപ്പെടുത്തിയെന്നും വലേസയൊഴികെയുള്ള സോളിഡാരിററി നേതാക്കൾ അറസ്റ്റിലായെന്നും. വിദ്യാസ്ഥാപനങ്ങൾ പൂട്ടിയിടപ്പെട്ടു. സെൻസർഷിപ്പ് ഏർപ്പെടുത്തപ്പെട്ടു. പുറംലോകവുമായുള്ള വിനിമയബന്ധവും നിരോധിക്കപ്പെട്ടു. കമ്മ്യൂണിസ്റ്റു പാർട്ടി ചീഫും, ഭരണാധിപനുമായ ജനറൽ ജെറുസെൽസ്കി റേഡിയോയിലൂടെ ജനങ്ങളെ അറിയിച്ചു: "സോളിഡാരിററിയുടെ നേർക്കു മര്യാദയുടെ കരങ്ങളായിരുന്നു ഞങ്ങളെന്നും നീട്ടിയിരുന്നത്. പക്ഷേ, അവർ അതിനു പകരം നൽകിയതു് ചുരുട്ടിയ മുഷ്ടിയായിരുന്നു. ഇതൊരു സ്വേച്ഛാധിപത്യമോ സൈനികവിപ്ലവമോ അല്ല. എന്തെന്നാൽ ബലപ്രയോഗത്തിലൂടെ പോളണ്ട് നേരിടുന്ന പ്രശ്നങ്ങളൊന്നും പരിഹരിക്കാനാവില്ലെന്ന് ഞങ്ങൾക്കറിയാം. പക്ഷേ, ഇന്നുമുതൽ രൂപീകരിക്കപ്പെട്ടിരിക്കുന്ന മിലിട്ടറി കൗൺസിൽ ഈ നാട് തകരുന്നതിനു മുൻപുള്ള അവസാനത്തെ അവസരമാണ്. ഞങ്ങൾ അങ്ങേയററം സഹിഷ്ണുത കാണിച്ചു. പക്ഷേ റാഡമും ഗഡനാസ്കും കാണിച്ചുതന്നതു് സോളിഡാരിററിയുടെ യഥാർത്ഥമുഖമായിരുന്നു. അവർക്കു് അനുരഞ്ജനമല്ല, മററു ചിലതാണു വേണ്ടതു്. ഒരു ആഭ്യന്തര കലാപമൊഴിവാക്കാനാണ് ഈ നടപടികൾ. നാം ജീവിച്ചിരിക്കുന്നിടത്തോളം പോളണ്ട് നശിക്കുകയില്ല എന്ന വാക്കുകളോടെ അവസാനിപ്പിച്ച ജെറുസെൽസ്കിയുടെ പ്രഖ്യാപനം ആരിലും ഒരു ചലനവുമുണ്ടാക്കിയില്ലെന്ന്, അനന്തര സംഭവങ്ങൾ കാണിക്കുന്നു. ഭരണകൂടത്തിന്റെ കർശനനടപടികളോടുള്ള പ്രതിഷേധസൂചകമായി പല പ്രമുഖ ഫാക്ടറികൾക്കകത്തും തൊഴിലാളികൾ കുത്തിയിരുപ്പു തുടർന്നു. ലെനിൻ ഷിപ്പ് യാർഡിലെ തൊഴിലാളികൾ പ്രതിഷേധത്തിനു് ആയിരം നഖങ്ങളുണ്ടെന്ന് തെളിയിക്കാൻ, മററു കേന്ദ്രങ്ങളിലെ സഖാക്കളോട്, ഭരണകൂടത്തോട് നിസ്സഹകരിക്കാൻ ആഹ്വാനം ചെയ്തു കഴിഞ്ഞു.

ഭരണകൂടത്തിന്റെ ഈ അററ കൈയ്ക്കു് മറെറാരു കാരണം കൂടിയുണ്ടായിരുന്നു. ഡിസംബർ പതിനേഴാം തീയതി സോളിഡാരിററി പ്ലാൻ ചെയ്തിരുന്ന പൊതു പണിമുടക്കിന്റെ മുന്നോടിയായി ഫയർ ബ്രിഗേഡ് ആസ്ഥാനം കേഡെററുകൾ കൈവശപ്പെടുത്തിയിരുന്നു. ആ കേഡററുകളിൽനിന്നും ബ്രിഗേഡ് ആസ്ഥാനം വീണ്ടെടുക്കാൻ ആറായിരം പട്ടാളക്കാരെ അണിനിരത്താൻ ഭരണകൂടത്തിനു കഴിഞ്ഞാൽ, അതിനെതിരെ രണ്ടു ലക്ഷം പേരെ അണിനിരത്തുമെന്ന സോളിഡാരിററിയുടെ ഭീഷണി ഭരണകൂടത്തിന്റെ നേർക്കെറിയപ്പെട്ട മൂർച്ചയുള്ള വെല്ലുവിളിയായിരുന്നു. ഇതിനിടയിൽ സോളിഡാരിററിയുടെ യോഗത്തിലെ കൂടിയാലോചനകളുടെ ഒരു രഹസ്യടേപ്പ് ഗവണ്മെൻറിന്റെ കൈയിൽ കിട്ടിയിരുന്നു. കമ്മ്യൂണിസ്ററുകാരിൽനിന്നും അധികാരം പിടിച്ചെടുക്കണമെന്ന തീവ്രവാദികളുടെ ആവശ്യത്തിനു മുൻപിൽ മിതവാദിയായ വലേസ മുട്ടുമടക്കിയതിന്റെ വിവരം ഉൾക്കൊള്ളുന്ന ആ ടേപ്പ് പുറത്താക്കപ്പെട്ടപ്പോൾ, അതിന്റെ നിജസ്ഥിതി വലേസ നിഷേധിച്ചില്ലെന്നതു് സോളിഡാരിററിയിൽ ശക്തിപ്രാപിച്ചുവരുന്ന തീവ്രവാദക്കാരുടെ സ്വാധീനം വിളിച്ചറിയിക്കുന്നതായിരുന്നു.

സംഘടനാബലംകൊണ്ട്, മറെറാരു കമ്മ്യൂണിസ്ററു രാജ്യത്തിലെ തൊഴിലാളികൾക്കും നേടിയെടുക്കാൻ സാധിക്കാതിരുന്ന പണിമുടക്കാനുള്ള അവകാശം സോളിഡാരിററിക്കു ലഭിച്ചിരുന്നു. അടുത്തപടിയായി ഫാക്ടറി മാനേജ്മെൻറിൽ തൊഴിലാളി പങ്കാളിത്തം ഫലപ്രദമായി നടപ്പാക്കാൻ ഭരണകൂടത്തെക്കൊണ്ട് അംഗീകരിപ്പിക്കാനുള്ള ശ്രമത്തിനിടയിലാണ്, സോളിഡാരിററി മറെറാരു അവകാശവുമായി മുന്നോട്ടുവന്നതു്. സ്വതന്ത്ര തിരഞ്ഞെടുപ്പു നടത്തണമെന്നായിരുന്നു ആ അവകാശം. അതു് അംഗീകരിച്ചുകിട്ടിയാൽ സോളിഡാരിററിയെ രാഷ്ട്രീയ കക്ഷിയായി പരിവർത്തിപ്പിച്ച് തിരഞ്ഞെടുപ്പു രംഗത്തിറക്കാൻ തീവ്രവാദനേതാക്കൾ ഉന്നമിട്ടിരുന്നു. ഈ തീവ്രവാദ അതിപ്രസരത്തിനിടയിൽ മിതവാദിയായ വലേസയുടെ കൈകൾ ക്രമേണ ദുർബ്ബലമായി. ഒരു കത്തോലിക്കനായ വലേസയാകട്ടെ എതിരിടലിനുപകരം അനുരഞ്ജനത്തിന്റെ മാർഗ്ഗമാണ് കാംക്ഷിച്ചതു്. ആ സമീപനത്തിനു് പള്ളിയുടെ അനുഗ്രഹാശിസ്സുകളുമുണ്ടായിരുന്നു. തോക്കല്ല, കരിശാണ് പാവപ്പെട്ടവരുടെ മനസ്സിനെ കീഴടക്കാനുള്ള ഉപാധിയെന്ന് കത്തോലിക്കാ പള്ളിക്കറിയാമായിരുന്നു.



വലേസ സോളിഡാരിററി അംഗങ്ങളോടൊപ്പം



ലെനിൻ ഷിപ്പ്യാർഡിൽ പണിമുടക്കിയ തൊഴിലാളികൾ പ്രാർത്ഥന നടത്തുന്നു

ഈ ബലപരീക്ഷണത്തിന് മറെറാരു വശമുണ്ട്. പോളിഷ് ഭരണമേധാവിയായിരുന്ന ഗോമുൽക്കയിൽ തുടങ്ങുന്നതാണ്, ആ നാടിന്റെ സാമ്പത്തിക ജീവിതത്തിലെ കുഴപ്പം. "ഞങ്ങൾക്കു റൊട്ടിയും സ്വാതന്ത്ര്യവും വേണം" മെന്നാവശ്യപ്പെട്ടുകൊണ്ട് 1956-ൽ പൊസ്നാനിൽ കലാപത്തിന്റെ കൊടിക്കൂറ ഉയർത്തിയവർക്കെതിരെ പട്ടാളത്തെ നിരത്താൻ അന്ന് ഭരണാധികാരികൾക്കു കഴിഞ്ഞു. നാല്പത്തെട്ട് രക്തസാക്ഷികളെ നല്കിക്കൊണ്ട് ആ കലാപം പട്ടാളം അടിച്ചമർത്തി.

സ്റ്റാലിനിസത്തിന്റെ കാലമായിരുന്നു അതു്. ആ കലാപത്തെത്തുടർന്ന്, സ്റ്റാലിനിസ്ററുകൾക്കെതിരെ പാർട്ടി നേതൃത്വം ഗോമുൽക്കയുടെ കൈകളിൽ അമർന്നു. എഴുപതായപ്പോൾ ഗോമുൽക്കയ്ക്കും പിടിച്ചുനിൽക്കാനായില്ല. ബാൾട്ടിക്ക് കപ്പൽത്തൊഴിലാളികളായിരുന്നു അദ്ദേഹത്തിന്റെ രാഷ്ട്രീയ ജീവിതത്തിനു് വിരാമം കുറിച്ചതു്. അടുത്തതായി അധികാരത്തിൽ വന്നതു് എഡ്വേർഡ് ഗിറേക്കായിരുന്നു. അടിസ്ഥാന വ്യവസായങ്ങളിലൂടെ പോളണ്ടിനെ നവീകരിക്കാനുള്ള ഗിറേക്കിന്റെ ശ്രമം പകുതിവഴിവച്ചു നിന്നുപോയി. വീണ്ടും തൊഴിലാളികൾ അസ്വസ്ഥരായി. അപ്പോഴും അവരെ തെരുവിലിറക്കിയതു്, ആഹാരസാധനങ്ങളുടെ ദുർഭിക്ഷതയും അമിതമായ വിലക്കയററവുമായിരുന്നു. വികലമായ ആസൂത്രണത്തിന്റെ പേരിൽ, പോളിഷ് സമ്പദ്ക്രമത്തെ താറുമാറാക്കിയെന്ന കുററപത്രം നൽകിക്കൊണ്ട് ഗിറേക്കും സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു. ഇതിനിടയിലാണ് ലെനിൻ ഷിപ്പ്യാർഡ് തൊഴിലാളികൾ സംഘടിച്ചു കരുത്താർജ്ജിക്കുന്നതു്.

ഭരണാധികാരികൾ മാറിക്കൊണ്ടിരുന്നതിനിടയിൽ പോളണ്ടിന്റെ സമ്പദ്ക്രമം മോശമായിക്കൊണ്ടിരുന്നു. വാഴ്സ ഉണർന്നെണീക്കുന്നതു്, ശൂന്യമായ ഡിപ്പാർട്ട്മെൻറ് സ്റ്റോറുകളുടെ മുന്നിൽ നീണ്ട ക്യൂവുമായിട്ടായിരുന്നു. റൊട്ടിയും

(ശേഷം 47-ാം പേജിൽ)

# ആ ദുഃഖം ആര് ഏറ്റുവാങ്ങും

വെള്ളയമ്പലം മുള്ളൂർ കോമ്പൗണ്ടിലുള്ള കൗസ്തുഭം എന്ന വീട്ടിൽ ദുഃഖം ഘനീഭവിച്ചു കിടക്കുന്നു. വീട്ടിനു മുന്നിലെ പെറിയ മുററത്ത് അനുശോചനമറിയിക്കാൻ എത്തുന്നവരെ കാത്ത് ചിതറിക്കിടക്കുന്ന കസേരകൾ. ഏഴു ദിനരാത്രങ്ങൾ കഴിഞ്ഞെങ്കിലും സന്ദർശകരുടെ വരവു നിലച്ചിട്ടില്ല.

കൗസ്തുഭത്തിലെ കുരുന്നുകൗതുകമായിരുന്നു സുജിത്തും സുമിത്തും. അവർ ഓടിനടന്നു കളിച്ച വീടും പരിസരവും വിയോഗവേദനയിൽ വിഷാദം പൂണ്ടുനിൽക്കുന്നു. വായനമുറിയിൽ പകുതി വായിച്ച് മറിച്ചുവച്ചിരിക്കുന്ന സുജിതിന്റെ പുസ്തകം. തറയിൽ ചിതറിക്കിടക്കുന്ന, സുമിതിന്റെ കളിക്കോപ്പുകളും കോമിക്ക് ബുക്കുകളും. കട്ടിലിൽ അലക്ഷ്യമായി കിടക്കുന്ന മുഷിഞ്ഞ നിക്കറും അരക്കയ്യൻ ഷർട്ടും. ഒരല്പം മുമ്പ് കുഞ്ഞുങ്ങൾ ഇവിടന്നു പുറത്തേക്കു പോയതേ ഉള്ളൂയെന്ന് നമ്മെ ഓർമ്മിപ്പിന്ന അവരുടെ മുറി. ഇവയൊക്കെ കാണുമ്പോൾ അവർ ഒരിക്കലും മടങ്ങിവരില്ല; ഈ ചുററുപാടിൽ ഇനി അവരുടെ ചിരി മുഴങ്ങി കേൾക്കില്ല എന്ന ബോധം നമ്മെ വല്ലാതെ ദുഃഖിപ്പിക്കുന്നു.

കഴിഞ്ഞ തിങ്കളാഴ്ച കാലത്ത് തിരുവനന്തപുരം നഗരത്തിന്റെ ശീതപ്പുതപ്പിൽ സൂര്യപ്രകാശം വീഴുമ്പോൾ അജിത്തും സുമിത്തും സ്കൂളിലേക്കു പോകാൻ ഒരുങ്ങുകയായിരുന്നു. അമ്മയാണ് എന്നും അവരെ സ്കൂളിൽ കൂട്ടിക്കൊണ്ടുപോകുന്നത്. പക്ഷേ, പ്രൊഫസർ സുനന്ദയ്ക്ക് അന്നു ക്ലാസ്സുണ്ടായിരുന്നില്ല. അതുകൊണ്ട് അമ്മയുടെ കൈയിൽത്തൂങ്ങി വഴിയരുകിലെ സമപ്രായക്കാരോട് 'ററാററാ' പറഞ്ഞു നടന്നുപോകാറുള്ള ആ ബാലന്മാർ അന്നു പതിവു തെററിച്ചു. പിതാവായ കൃഷ്ണദാസിനോടൊപ്പം സ്കൂട്ടറിൽ അവർ സ്കൂളിലേക്കു യാത്രതിരിച്ചു.

വിക്രം സാരാഭായ് സ്പെയിസ് സെൻററിൽ എഞ്ചിനീയറായ കൃഷ്ണദാസ് അന്നും പുലർച്ചയ്ക്ക് ഓഫീസിൽ പോകേണ്ടതാണ്. വീടു നിർമ്മാണജോലിയുമായി ബന്ധപ്പെട്ട് പോയ തിങ്കളാഴ്ച ദാസ് അവധിയെടുത്തു. വാടകവീട്ടിലാണ് ഇപ്പോൾ അവർ താമസിക്കുന്നത്. മുള്ളൂർ കോമ്പൗണ്ടിൽത്തന്നെ പുതുതായി വാങ്ങിയ സ്ഥലത്ത് സ്വന്തം വീട് നിർമ്മിച്ചുവരുകയാണ്. ഭിത്തിയുടെ പണി നടക്കുന്നതുകൊണ്ട് ദാസ് കൂടെയുണ്ടാകാമെന്നു കരുതി അവധിയെടുത്തു. സുജിതിനേയും സുമിതിനേയും പെട്ടെന്ന് മോഡൽസ്കൂളിൽ കൊണ്ടെത്തിച്ചശേഷം മടങ്ങിവരാനാണ് സ്കൂട്ടറിൽ യാത്ര തിരിച്ചത്. പക്ഷേ, വഴിമദ്ധ്യേ വഴുതയ്ക്കാട് ജംഗ്ഷനിൽ ആ കുഞ്ഞുങ്ങളുടെ ജീവനുവേണ്ടി മരണം കാവലിരുന്നു.

എത്ര തിരക്കായാലും അതീവശ്രദ്ധയോടും നിയന്ത്രണത്തോടുംകൂടി മാത്രമേ സൗമ്യശീലനായ കൃഷ്ണദാസ് സ്കൂട്ടറോടിക്കാറുള്ളൂ. വഴുതയ്ക്കാട് ജംഗ്ഷനിൽ എത്തിയപ്പോൾ ട്രാഫിക് നിയന്ത്രിക്കാൻ നിന്ന പൊലീസുകാരൻ "സ്റ്റോപ്പ്" കാണിച്ചു. ദാസ് വണ്ടിനിറുത്തി പൊലീസുകാരന്റെ അനുവാദത്തിനു കാത്തു





കൃഷ്ണദാസ്

നിന്നു. പിന്നിൽ അതിശീഘ്രം പാഞ്ഞുവന്ന സിമൻറു കയററിയ ലോറിയിൽ മരണം പതിയിരുന്നുവോ? പൊലീസുകാരന്റെ വിലക്ക് ലോറിഡ്രൈവർ വകവച്ചില്ല. കൃഷ്ണദാസിന്റെ സ്കൂട്ടറിന്റെ പിന്നിൽ വന്ന് അത് ആഞ്ഞിടിച്ചു. തെറിച്ച് റോഡിൽ വീണ കുട്ടികളുടെ മേലിലൂടെ ലോറി കയറി ഇറങ്ങി വളവുതിരിഞ്ഞു പോകുകയും ചെയ്തു. സുമിത് റോഡിൽ അരച്ചുതേക്കപ്പെട്ടു. ആശുപത്രിയിലേക്കുള്ള വഴിമദ്ധ്യേ സുജിതിന്റെ അംഗഭംഗംവന്ന അവയങ്ങളിൽ നിന്നു ജീവൻ വിട്ടുപോയി.

കൃഷ്ണദാസ് സമീപത്തുള്ള ഓടയിലാണ് തെറിച്ചുവീണത്. വീഴ്ചയുടെ ആഘാതത്തിൽ ഇടതു കൈ ഒടിഞ്ഞു. സാരമല്ലാത്ത മുറിവുംപററി. ജനറൽ ആശുപത്രിയിൽ പ്രവേശിപ്പിച്ച ദാസിന് വേണ്ടത്ര ശ്രദ്ധയും ശുശ്രൂഷയും ലഭിച്ചില്ല. മെഡിക്കൽകോളേജ് ആശുപത്രിയിൽ എത്തിയപ്പോഴാണ് കൈയുടെ കുഴപ്പം മനസ്സിലാക്കുന്നത്, പ്രൊഫസർ സുനന്ദയുടെ പിതാവ് കുമാരൻ മാസ്റ്റർ ഈ ലേഖകനോടു പറഞ്ഞു.

ഡിസംബർ ഏഴാം തീയതി കാലത്ത് വഴുതയ്ക്കാട് ജംഗ്ഷനിൽ നടന്ന ഈ ദുരന്തം തിരുവനന്തപുരം നഗരത്തെ ഞെട്ടിച്ചു. ജീവിതത്തിന്റെ പ്രഭാതവേളയിൽത്തന്നെ രണ്ടു കുഞ്ഞുങ്ങളെ മരണത്തിന്റെ ഇരുൾ മൂടിയ അജ്ഞാതകോട്ടയിലേക്കു വലിച്ചെറിഞ്ഞ വിധിയോട് നമുക്കു പ്രതിഷേധിക്കാൻ കഴിയില്ല. പക്ഷേ, നമ്മുടെ ശ്രദ്ധയില്ലായ്മ മൂലം കൂടെക്കൂടെ വന്നുപെടുന്ന വിപത്തുകൾ ദുഃഖത്തിന്റെ ആഴം കൂട്ടുകയേയുള്ളൂ.

തിരുവനന്തപുരം ആർട്സ് കോളേജിലെ ബോട്ടണി പ്രൊഫസറായ സുനന്ദയുടെ ജീവിതത്തിലെ ഏററവും വലിയ ആഘാതമായിത്തീർന്നിരിക്കുന്നു ഈ ദുരന്തസംഭവം. അവരുടെ രണ്ട് ആൺകുഞ്ഞുങ്ങളും നഷ്ടപ്പെട്ടു. രോഗശയ്യയിൽ കിടക്കുന്ന ദാസിനെക്കണ്ടു വിവശയായിത്തീർന്ന സുനന്ദയുടെ മുഖത്ത് എന്നാണിനി സന്തോഷത്തിന്റെ ലക്ഷണങ്ങൾ മടങ്ങിവരുക. കുഞ്ഞനുജന്മാർ ഇല്ലാതായ സുമ എന്ന ബാലികയുടെ ഏകാന്തവിഷാദം എന്നെങ്കിലും വിട്ടുപോകുമോ? പേരക്കിടാങ്ങളെ താലോലിച്ചു സന്തുഷ്ടനാകേണ്ട കുമാരൻ മാസ്റ്ററുടെ നീണ്ടകാലത്തെ ജീവിതാനുഭവങ്ങൾ ഈ വിയോഗ ദുഃഖത്തെ നിർവ്വികാരതയോടെ നോക്കിക്കാണാൻ അദ്ദേഹത്തിനു കരുത്തുനൽകുമോ? കാലം എല്ലാ മുറിവും ഉണക്കുമെങ്കിൽ കൃഷ്ണദാസിന്റെ കുടുംബത്തിൽ സന്തോഷദിനങ്ങൾ മടങ്ങിവന്നേക്കാം.

വാഹനങ്ങളുടെയും യാത്രക്കാരുടെയും എണ്ണം പെരുകുന്നതനുസരിച്ച് വികസിച്ചുവരാത്ത നമ്മുടെ തെരുവീഥികളുടെ വളവിലും തിരിവിലും മരണം മറഞ്ഞുനിൽക്കുന്നതുപോലെയാണ്. ഒരു നിമിഷം ശ്രദ്ധയുടെ 'ഇമ'ചിമ്മിയാൽ വൃത്താന്തപത്രങ്ങൾ വിസ്തരിച്ചു കരയുന്ന, ഒരത്യാഹിതത്തിൽ പെട്ടുപെടാൻ എത്ര എളുപ്പം. മിക്ക റോഡപകടങ്ങളും ആളുകളുടെ ഉദാസീനതകൊണ്ടു വന്നു ചേരുന്നതാണെന്ന് ഇക്കാര്യത്തിൽ അനേകം ഉദാഹരണങ്ങൾ ശാസ്ത്രീയമായി പഠിച്ചുനോക്കിയിട്ടുള്ള ഒരു ട്രാഫിക് പൊലീസ് ഉദ്യോഗസ്ഥൻ പറഞ്ഞു. ഗതാഗതനിയമങ്ങൾ കർശനമായി പാലിക്കപ്പെടാറില്ല. വാഹനം ഓടിക്കുന്നവരുടെ ശ്രദ്ധയില്ലായ്മ, റോഡിന്റെ പോരായ്മ, സ്പീഡ്നിയന്ത്രണം പാലിക്കാതിരിക്കൽ, ഒരു ശാപം പോലെ നഗരവീഥിയിൽ ഇരമ്പിവരുന്ന ജാഥയും പ്രകടനങ്ങളും, ഡ്രൈവിങ് ലൈസൻസ് നൽകുന്നതിനുള്ള വ്യവസ്ഥകൾ പാലിക്കായ്ക, റോഡിൽ വഴിപിഴച്ചെത്തുന്ന കാളവണ്ടികൾ ഇവയൊക്കെ അപകട സാദ്ധ്യതയെ ത്വരിതപ്പെടുത്തുകയാണു ചെയ്യുന്നത്. റോഡുമുറിച്ചു കടക്കുന്നതിനും വാഹനങ്ങൾക്ക് നിശ്ചിത വശങ്ങളിലൂടെ ഓടിച്ചുപോകുന്നതിനും റോഡിൽ കാണാറുള്ള വെളുത്തവര തിരുവനന്തപുരത്തെ വഴികളിൽനിന്നു മാഞ്ഞുപോയിരിക്കുന്നു. ഈ വര തെളിക്കാത്തതുകൊണ്ട് എത്ര അപകടങ്ങളുണ്ടായെന്നതല്ല, ട്രാഫിക് നിയമം ലംഘിക്കുന്നവർക്കു ശിക്ഷ നൽകേണ്ടവർ എത്ര ഉദാസീനമായാണ് നീങ്ങുന്നത് എന്നു നോക്കുക.

റോഡപകടങ്ങളിൽ ഇരയായിത്തീരുന്നവരിൽ ഒരു വലിയ ശതമാനം സ്കൂട്ടർ യാത്രക്കാരാണ്. നഗരത്തിലെ വാഹനയാത്രയുടെ ദുരനുഭവങ്ങളിൽനിന്നു രക്ഷപ്പെടാൻ സാധാരണക്കാർ സ്വന്തം പരിമിതികളിൽ ഒതുങ്ങിനിന്നുകൊണ്ട് ഒരു ടൂവീലറിനെ ആശ്രയിക്കുന്നു. അഞ്ചും ആറും അംഗങ്ങളുള്ള ഒരു കുടുംബംമുഴുവൻ ഒരു സ്കൂട്ടറിൽ സവാരി ചെയ്യുന്നതു കാണാറുണ്ട്. സ്കൂട്ടർ ഓടിക്കുന്നയാൾ 'ഹെൽമററ്' ധരിക്കുകയും രണ്ടുപേരിൽ കൂടുതൽ സഞ്ചരിക്കാൻ പാടില്ലെന്ന് നിയമംമൂലം അനുശാസിക്കുകയും ചെയ്യുന്നത് പ്രായോഗികമാവില്ലെന്നാണ് അധികൃതരുടെ പക്ഷം. പക്ഷേ, ഭാര്യയും ഭർത്താവും കുഞ്ഞുങ്ങളും എല്ലാമായി തിരക്കുള്ള റോഡിൽ ഒന്നരയിഞ്ചുസ്ഥലത്തുകൂടി ഒരു സ്കൂട്ടർ ഓടിപ്പോകുമ്പോൾ കണ്ടുനിൽക്കുന്നവർ അമ്പരന്നുപോകാറുണ്ട്.

കഴിഞ്ഞ നവംബർ പതിനഞ്ചാംതീയതി കാലത്ത് കുമാരപുരത്തുനടന്ന ഒരു സ്കൂട്ടറപകടം അജിഷ് കെ. ഫിലിപ്പ് എന്ന ഒമ്പതുവയസ്സുകാരന്റെ ജീവൻ അപഹരിച്ചു. വിക്രംസാരാഭായി സ്പെയിസ് സെൻററിലെ ഒരു ജീവനക്കാരനായ കുഞ്ഞുമ്മനും കുടുംബവുമായിരുന്നു സ്കൂട്ടറിൽ സഞ്ചരിച്ചിരുന്നത്. നാലാഞ്ചിറയിൽനിന്ന് ഞായറാഴ്ച രാവിലെ അവർ പാററൂർ പള്ളിയിലേക്കു വരികയായിരുന്നു. കുമാരപുരത്തെത്തിയപ്പോൾ മരപ്പൊടിനിറച്ച ചാക്കുകെട്ടുമായി സൈക്കിളിൽവന്ന ഒരാളിന് കുഞ്ഞുമ്മൻ സൈഡ് ഒഴിഞ്ഞുകൊടുത്തു. അപ്പോൾ എതിരെ വശംതെററിവന്ന ഒരു കെ. എസ്. ആർ. ടി. സി. ബസ് കുഞ്ഞുമ്മന്റെ സ്കൂട്ടറിലിടിച്ചു. തെറിച്ചുറോഡിൽ വീണ അജിഷിന്റെ ശരീരത്തുകൂടി ബസ്സിന്റെ മുൻവീൽ കയറിയിറങ്ങി. അപ്പനും അമ്മയും അനിയത്തിയും റോഡിൽ കിടന്നു പിടയ്ക്കുമ്പോൾ അജിഷ് അന്ത്യശ്വാസംവലിച്ചു. കുഞ്ഞുമ്മന്റെ ഭാര്യ വത്സമ്മയുടെ തോളെല്ലിന് ഒടിവുപററി. ദിവസങ്ങളോളം മെഡിക്കൽ കോളേജ് ആശുപത്രിയിൽ ആ സ്ത്രീ ബോധരഹിതയായി കിടന്നു. കുഞ്ഞുമ്മനും അഞ്ജു എന്ന ഇളയകുട്ടിക്കും പരിക്കൊന്നുമേററില്ല. അജിഷിനെക്കുറിച്ചുള്ള ഓർമ്മകളുമായി ആ സാധു മനുഷ്യൻ വത്സമ്മയുടെ രോഗശയ്യയ്ക്കരുകിൽ ഊണും ഉറക്കവുമുപേക്ഷിച്ചു കാത്തിരുന്നു. ഇടയ്ക്കിടയ്ക്ക് അഞ്ജു ചോദിക്കും: "ഇച്ചായനെ കുഴിച്ചിട്ടത് എവിടെയാ പപ്പാ, ഇച്ചായൻ കിളിച്ചുവരുമോ?" ഇതു കേട്ട് കുഞ്ഞുമ്മൻ ഭാര്യ അറിയാതെ പൊട്ടിക്കരഞ്ഞു.

കഴിഞ്ഞ തിങ്കളാഴ്ചയാണ് വത്സമ്മയെ ആശുപത്രിയിൽനിന്ന് ഡിസ്ചാർജ് ചെയ്തത്. അജിഷ് മരിച്ചവിവരം അവർ വീട്ടിലെത്തിയശേഷമാണറിഞ്ഞത്. അന്നുനാലാഞ്ചിറയിലെ കരിശിൻമൂട്ടുവീട്ടിൽ കൂട്ടനിലവിളി ഉയർന്നു. സമനില തെററിയവളെപ്പോലെ വത്സമ്മ അജിഷിനെ വിളിച്ചുകരഞ്ഞു. ഒരുമാസമായി അപകടം നടന്നിട്ട്. കുഞ്ഞുമ്മൻ പിന്നീടിതുവരെ ഓഫീസിൽപോയിട്ടില്ല. "ആകെ തകർന്ന ഒരു മനുഷ്യനെപ്പോലെയാണ് അദ്ദേഹത്തെ കാണുന്നത്. പഴയതുപോലെ ഉത്സാഹത്തോടെ ഇനിയെന്നാണ് ഓഫീസിൽ വരാൻ കഴിയുന്നതെന്നറിയില്ല," അയൽക്കാരനും സഹപ്രവർത്തകനുമായ മാത്യു പറഞ്ഞു.

നാലാഞ്ചിറയിൽ മിക്ക കുടുംബത്തിനും സ്വകാര്യവാഹനങ്ങളുണ്ട്. ഇല്ലെങ്കിൽ സമയത്തിന് നഗരത്തിലെ ജോലിസ്ഥലത്തെത്താൻ കഴിയില്ല. എം. സി. റോഡുവഴി ധാരാളം ബസ് പോകുന്നുണ്ടെങ്കിലും നാലാഞ്ചിറയിൽ അവ വിരളമായേ നിറുത്താറുള്ളൂ. യാത്ര ചെയ്യാനുള്ള ഈ വിഷമം കണക്കിലെടുത്താണ് സാധാരണക്കാർ ഒരു സ്കൂട്ടർ വിലയ്ക്കു വാങ്ങുന്നത്. സ്കൂട്ടറിൽ കുടുംബസമേതം യാത്രചെയ്യുന്നവർ മിക്കവാറും അതീവ ശ്രദ്ധയോടുകൂടിയേ സഞ്ചരിക്കൂ. പക്ഷേ, ലോറിയും ബസ്സും ഓടിക്കുന്നവർ "ആനപ്പുറത്തിരിക്കുന്നവൻ പട്ടിയെ പേടിക്കണോ" എന്ന മനോഭാവക്കാരായാൽ നാം തോററുപോകുകയേയുള്ളൂ.



കൃഷ്ണദാസ് കുടുംബം—
സുജിതും സുമിതും വിടപറയും മുമ്പ്

## അശ്രദ്ധമൂലം കൂടക്കൂടെ ഉണ്ടാകുന്ന റോഡപകടങ്ങളെപ്പററി



പി. സുജാതൻ



പ്രൊഫസർ സുനന്ദ

# മറുനാട്ടുകാർ മലയാളികളെ എങ്ങനെ കാണുന്നു?

തിരുവനന്തപുരത്തു താമസിക്കുന്ന മറുനാട്ടുകാരിൽ ഭൂരിപക്ഷവും അപ്പർ മിഡിൽ ക്ലാസ്സിലും അതിനു മുകളിലും പെട്ടവരാണ്. ഒരു പ്രത്യേകതലത്തിൽ വച്ചുമാത്രമേ അവർക്കു ജീവിതത്തെ കാണാൻ കഴിയുന്നുള്ളു. ഒരു ജനതയുടെ ആത്മാവിലേക്കു നോക്കാനുള്ള കണ്ണ് അവർക്കുണ്ടാവില്ലല്ലോ. ആധുനികപരിഷ്കാരത്തിന്റെയും ബാഹ്യമോടിയുടെയും ആകാശത്തിലൂടെ പറക്കാൻ കൊതിക്കുന്ന അവരെസംബന്ധിച്ചിടത്തോളം ഈ നഗരം ഒരാവേശമായി മാറണമെന്നില്ല.

തിരുവനന്തപുരം നഗരത്തിലെ മറുനാട്ടുകാരുടെ ഇടയിലൂടെ ഒന്നു നടന്നുനോക്കാം. അവരെ സംബന്ധിച്ചിടത്തോളം തിരുവനന്തപുരം മനോഹരമായ ഒരു നഗരം മാത്രമാണ്. ഈ നഗരത്തിന്റെ കാലിനടുത്താണ് കന്യാകുമാരിയും കോവളവും. മനുഷ്യരെ ഭ്രാന്തുപിടിപ്പിക്കുന്ന ആൾക്കൂട്ടങ്ങളില്ല. ഗ്രാമസംസ്കാരം ഇനിയും ഈ നഗരത്തിൽ മരിച്ചിട്ടില്ല. ക്ഷേത്രങ്ങളുടെയും വിപ്ലവകാരികളുടെയും നഗരമാണ്. മാർക്സിസം വിവിധ വേഷങ്ങളിൽ താളമാടുന്നു. അദ്വൈതവാദവും അസ്തിത്വവാദവും മ്യൂസിയ വളപ്പിലിരുന്നു കപ്പലണ്ടികൊറിക്കുന്നു. ശംഖുമുഖമുണ്ട്. ചാല മാർക്കറ്റുണ്ട്. ശ്രീപത്മനാഭസ്വാമിയുടെ ക്ഷേത്രമുണ്ട്.



രാധാരമണ റാവു

ഏതു മണ്ണിലും ഏതു സാഹചര്യത്തിലും വേരുപിടിപ്പിക്കാൻ കഴിയുന്നവരാണല്ലോ മലയാളികൾ. ഇന്ത്യയിലെ എല്ലാ നഗരങ്ങളിലും ഓരോ കേരളമുണ്ട്. ഏതു വിദൂരമേഖലകളിൽവച്ചും തങ്ങളുടെ സാംസ്കാരിക പാരമ്പര്യവും ദേശീയതയും ഓമനിച്ചു നടക്കാനുള്ള മോഹം എല്ലാനാട്ടുകാർക്കും കാണും. തിരുവനന്തപുരത്തോ, കേരളത്തിലെ മറേറതെങ്കിലും പട്ടണത്തിലോ എത്തിച്ചേരുന്ന ഒരു മറുനാട്ടുകാരനും ആദ്യം ചെയ്യുക തന്റെ നാട്ടുകാരുടെ വല്ല അസോസിയേഷനോ സമാജമോ ഉണ്ടോ എന്ന് അന്വേഷിക്കുകയായിരിക്കും.

ബംഗാളികൾക്കും കർണ്ണാടകക്കാർക്കും തെലുങ്കർക്കും തമിഴർക്കുമൊക്കെ ഈ നഗരത്തിലുമുണ്ട് സംഘടനകളും സമാജങ്ങളുമൊക്കെ. ആ സംഘടനകൾ അവരെ ബംഗാളികളായും ആന്ധ്രക്കാരായും കർണ്ണാടകക്കാരായുമൊക്കെ ജീവിക്കാൻ സഹായിക്കുന്നു. അഥവാ, അങ്ങനെയൊരു സങ്കല്പത്തിന്റെ സഹായത്തോടെ ജീവിക്കാനെങ്കിലും അവർക്കു സാധിക്കുന്നു.

കൽക്കത്തയിൽ ജീവിക്കുന്ന ഒരു മലയാളി, താൻ ഒരു മലയാളിയായി മാത്രമേ ആ മഹാനഗരത്തിൽ ജീവിക്കൂ എന്നു നിർബ്ബന്ധംപിടിച്ചാലോ? മലയാളമേ സംസാരിക്കുകയുള്ളു. കേരളീയ ഭക്ഷണം മാത്രമേ നിത്യവും കഴിക്കുകയുള്ളു. കഥകളിയും മോഹിനിയാട്ടവും മാത്രമേ കാണുകയുള്ളു. ഇങ്ങനെയൊക്കെയങ്ങ് നിർബ്ബന്ധം പിടിച്ചാൽ ഈ കഥാപാത്രം എത്രമാത്രം ഒററപ്പെട്ടുപോകും!

ഛായാഭട്ടാചാര്യ ബംഗാളിയാണ്. അവർക്ക് മലയാളികൾ സുഹൃത്തുക്കളായില്ല. "ബംഗാളി സംസാരിക്കുന്ന സുഹൃത്തുക്കളുള്ളപ്പോൾ ഞാൻ എന്തിന് മലയാളികളുമായി സൗഹൃദബന്ധം സ്ഥാപിക്കണം?" എന്ന മനോഭാവമാണ് അവർ പുലർത്തുന്നത്. പക്ഷേ, കഴിഞ്ഞ പതിനൊന്നു വർഷമായി ഛായാ ഭട്ടാചാര്യ തിരുവനന്തപുരം നഗരത്തിലാണു ജീവിക്കുന്നത്.

സെൻഗുപ്തയും കുടുംബവും കേരളത്തിൽ കാൽകുത്തി പതിനഞ്ചാമത്തെ ദിവസം ഞാൻ അവരെ കണ്ടു. അപ്പോഴേക്കും അവർ ബംഗാളി അസോസിയേഷനിൽ അംഗത്വം നേടിക്കഴിഞ്ഞിരുന്നു. തങ്ങളുടെ ആചാരങ്ങൾ അനുഷ്ഠിക്കാനും സ്വന്തം ഭാഷ സംസാരിക്കാനും വേണ്ടിയാണ് ഇത്രയും വേഗം ബംഗാളി അസോസിയേഷനുമായി ബന്ധപ്പെട്ടതെന്ന് സെൻഗുപ്ത പറഞ്ഞു.

"പത്തുവർഷംമുമ്പ് 'ദീപാവലിക്ക്' പടക്കംപൊട്ടിക്കുന്നത് ഞങ്ങളും കുറച്ചു വീട്ടുകാരും മാത്രമായിരുന്നു. ദീപാവലി എല്ലാവരുടെയും വിശേഷദിനം എന്ന ആഹ്ലാദം അന്നു ലഭിച്ചിരുന്നില്ല." ഗീതാ അരവാമുദൻ പറയുകയായിരുന്നു. മലയാളികൾ മറുനാട്ടുകാരോട് തുറന്ന മനസ്സോടെ പെരുമാറുന്നില്ല എന്ന ആക്ഷേപവും ഗീതാഅരവാമുദനുണ്ട്. അവർ പറഞ്ഞു: "കേരളീയർ ഒരു മറുനാട്ടുകാരനെ അവരിലൊരാളായി കാണാൻ തയ്യാറാവുന്നില്ല." ശ്രീമതി സെൻഗുപ്ത പറഞ്ഞു:

"ഒരു പരിധിവരെ കച്ചവടക്കാരും സ്റ്റേഷനിലെ പോർട്ടർമാരുമൊക്കെ മറുനാട്ടുകാരെ ചൂഷണംചെയ്യാൻപോലും മടിക്കുന്നില്ല." എന്നാൽ യശോധരാ റെഡ്ഡി പറയുന്നതിങ്ങനെയാണ്: "എവിടെയായിരുന്നാലും ഇത്തരം ആളുകളെ നേരിടേണ്ടിവരും. പോർട്ടർമാരെയും സ്റ്റേഷനറിക്കച്ചവടക്കാരെയും നോക്കി ഒരു ജനതയെ വിലയിരുത്തുന്നതു ശരിയല്ല. പൊതുവെ മലയാളികൾ സ്നേഹം നിറഞ്ഞ മനസ്സിന്റെ ഉടമകളാണ്."

●

നിങ്ങൾ ബോംബെയിലോ, കല്ക്കത്തയിലോ ചെന്നുനോക്കു. അവിടെ ഇന്ത്യയിലെ എല്ലാ ഭാഷക്കാരും എല്ലാ ദേശക്കാരുമുണ്ട്. അവിടെ എല്ലാവരുടെയും സംസ്കാരങ്ങൾ കൂടിക്കുഴയുന്നു. ദേശത്തിന്റെ പേരിലും ഭാഷയുടെ പേരിലുമുള്ള അകൽച്ച കാണുന്നില്ല. അവർ നഗരജീവികൾ മാത്രമാണ്. ദേശീയസംസ്കാരവും ആചാരവും സംരക്ഷിക്കാൻ വേണ്ടിയല്ലല്ലോ അവർ നഗരത്തിലെ മാളങ്ങളിൽ പാർക്കുന്നത്. വ്യാവസായികയുഗത്തിന്റെ വിളി കേട്ടുവന്നവരാണവർ. അവർ ഫാക്ടറിയുടെയും വ്യവസായസ്ഥാപനങ്ങളുടെയും മക്കളാണ്.

നമുക്ക് വലിയ കമ്പനികളോ ഫാക്ടറികളോ ഇല്ല. ഇന്ത്യയിലെ മററു ദേശങ്ങളിലെ ജനങ്ങളെ ആകർഷിക്കാൻ പ്രകൃതിയല്ലാതെ മറെറാന്നുമില്ല. പിന്നെ, ഇന്നു നമ്മൾ തിരുവനന്തപുരത്തു കണ്ടുമുട്ടുന്ന മറുനാട്ടുകാരുണ്ടല്ലോ. ഒരു പി. എസ്. എസ്. സിയോ കെൽട്രോണോ വിളിച്ചുവരുത്തിയ ഒരുകൂട്ടം ജനങ്ങൾമാത്രം. ഭാഷയിലും വേഷത്തിലും സംസ്കാരത്തിലും വ്യത്യസ്തരായ ഈ മറുനാട്ടുകാരുമായി എന്തിനു ബന്ധപ്പെടുന്നുവെന്ന മനോഭാവവുമായി മലയാളി മാറിനിന്നുകളയുന്നു. ഗീതാ അരവാമുദൻ പത്തു വർഷം മുമ്പ് അവർക്കുണ്ടായ ഒരനുഭവം പറഞ്ഞു. ഡബിൾഡക്കറിൽ അവരും അവരുടെ രണ്ടു കൂട്ടുകാരികളും കൂടി കയറി. ആർക്കും മലയാളമറിഞ്ഞുകൂട. കണ്ടക്ടർ അവരോട് എന്തോ ചോദിച്ചു. മനസ്സിലാവുന്നില്ലെന്ന് ലളിതമായി ഇംഗ്ലീഷിൽ പറഞ്ഞു. അതു കേട്ടപ്പോൾ കണ്ടക്ടർ കൂടുതൽ ഉച്ചത്തിൽ സംസാരിച്ചു. പിന്നീട് കണ്ടക്ടർ വഴക്കു പറയാൻ തുടങ്ങി. ബസ്സിലുള്ള ഒരാൾപോലും സഹായിക്കാൻ തയ്യാറാവുന്നില്ല. അവർ നിസ്സഹായരായി എല്ലാവരുടെയും മുഖത്തു നോക്കുന്നു. കണ്ടക്ടർ വഴക്കു തുടരുന്നു. ഈ അനുഭവം ശ്രീമതി അരവാമുദനെ വല്ലാതെ വേദനിപ്പിച്ചു.



ഗീത അരവാമുദൻ

മറുനാട്ടുകാരുമായി ഒരിക്കൽ അടുത്തുകഴിഞ്ഞാൽ പിന്നെ മലയാളികൾ വളരെ സൗഹൃദത്തോടുകൂടിയാണ് പെരുമാറുന്നതെന്ന് പലരും അഭിപ്രായപ്പെട്ടു.

"മലയാളികൾ ഭൂമിയിലെവിടെയും ചെന്നെത്തുന്നു. എന്തു ജോലി ചെയ്തും കാശുണ്ടാക്കുന്നു. അദ്ധ്വാനിച്ച് കാശുണ്ടാക്കാൻ മലയാളികൾ എന്തു മിടുക്കന്മാർ!" കമ്മത്ത് പറയുന്നതിങ്ങനെയാണ്. എന്നാൽ എം. ആർ. കൃഷ്ണ പറയുന്നതു കേൾക്കുക: "മലയാളികൾ പണത്തെ മാത്രം സ്നേഹിക്കുന്നവരാണ്. പണത്തിനോടുള്ള ആവേശം മലയാളിക്കു മറെറാന്നിനോടുമില്ല."

●

കൽക്കത്തയിൽ ജനിച്ചു വളർന്ന്, പഠിച്ച് അവിടെ വേരുപിടിപ്പിച്ച ശ്രീമതി കമ്മത്തിന് തിരുവനന്തപുരത്തെത്തിയപ്പോൾ ശ്വാസംമുട്ടിക്കുന്നതായി തോന്നി. മനുഷ്യനു സ്വതന്ത്രനാവാൻ പററിയ ഒരു നഗരമല്ല ഇതു് എന്നാണ് അവരുടെ അഭിപ്രായം.

ഗീതാ അരവാമുദന് തിരുവനന്തപുരം ഇപ്പോഴും ഒരു ഗ്രാമമാണ്. ഒരിക്കലും തിരുവനന്തപുരം ഒരു കോസ്മോപൊളിററൻ സിററിയായി മാറുകയില്ല. ഇവിടെ പരുത്തിമില്ലുകളോ ഘനവ്യവസായങ്ങളോ വൻകിട ഫാക്ടറികളോ ഉണ്ടാവുകയില്ല. വ്യവസായവൽക്കരണമാണ് നഗരത്തെ വലുതാക്കുന്നതും സാർവ്വദേശീയവീക്ഷണം വളർത്തിക്കൊണ്ടു വരുന്നതും.

നഗരസംസ്കാരം കേരളത്തിന് അന്യമാണ്. കേരളത്തിലെ നഗരങ്ങൾക്ക്

**ശോഭാ വാരിയർ**

ഗ്രാമീണസംസ്കാരമാണുള്ളതെന്ന അഭിപ്രായമാണു പല മറുനാട്ടുകാർക്കും.

●

ശ്രീമതി പുഷ്പാപുരി ഡെൽഹിയിൽ നിന്നാണ് ഇവിടെയെത്തിയത്. പലകാര്യങ്ങളിലും അവർക്ക് മലയാളിയെ പുച്ഛമാണ്. അവർ പറയുന്നതു കേൾക്കൂ: "ലിപ്സ്റ്റിക്കണിഞ്ഞ, തിളങ്ങുന്ന സാരിയുടുത്ത, സ്ലീവ്ലസ് ബ്ലൗസിട്ട സ്ത്രീകളെ മലയാളികൾ തുറിച്ചു നോക്കുന്നു. ചെറുപ്പക്കാർ കമൻറടിക്കുന്നു." കഴിഞ്ഞ പന്ത്രണ്ടുവർഷമായി തിരുവനന്തപുരം നഗരത്തെ വളരെ അടുത്തറിയാവുന്ന യശോധരാ റെഡ്ഡി പറഞ്ഞു: "ഇപ്പോൾ ഞങ്ങളുടെ സ്ത്രീകളും പെൺകുട്ടികളുമൊക്കെ കൂട്ടിനാളില്ലാതെ പുറത്തൊക്കെ പോകുന്നു. ആദ്യകാലത്തു പച്ചക്കറി വാങ്ങാൻ മാർക്കററിലെത്തിയാൽ ആളുകൾ എന്നെ തുറിച്ചുനോക്കും. പിന്നീട് എനിക്കു മനസ്സിലായി ഇവിടെ 'അമ്മമാർ' കടകളിൽ പോകാറില്ലെന്ന്."

"രാത്രി ഏഴുമണികഴിഞ്ഞാൽ ഒരു സ്ത്രീക്ക് ഇവിടെ തനിയെ ഇറങ്ങിനടക്കാൻ കഴിയുമോ?" ശ്രീമതി ഭട്ടാചാര്യ ചോദിക്കുന്നു.

സുന്ദരികളായ കേരളസ്ത്രീകളേ, നിങ്ങളെപ്പററി ഗീതാ അരവാമുദൻ പറയുന്നതെന്താണെന്നോ. "കൽക്കത്തയിലും ബീഹാറിലും ബോംബെയിലും, എന്തിന് ജമ്മനിയിലും അമേരിക്കയിലും ഒക്കെ പോയി പണിയെടുത്ത് സ്വന്തം സ്ത്രീധനത്തുക സമ്പാദിച്ചുകൊണ്ടുവന്ന് അച്ഛനമ്മമാർ നിശ്ചയിക്കുന്ന കല്യാണം കഴിച്ച് അനുസരണയോടെ ജീവിക്കുന്നവർ."

പുരുഷന്മാരുടെ അടിമകളാണ് കേരളസ്ത്രീകളെന്നു വിശ്വസിക്കുന്നവരാണ് ഞാൻ ഈ നഗരത്തിൽ വച്ചു കണ്ടുമുട്ടിയ മറുനാടൻ സ്ത്രീകളിൽ മിക്കവരും.

മാർഗററ് സിൻഹ പറയുകയായിരുന്നു: "റോഡിലിറങ്ങി നോക്കൂ. ഒരു കൈയിൽ കുഞ്ഞും മററേ കൈയിൽ ബാഗുമായി ഒരു സ്ത്രീ നടക്കുന്നു. അവളുടെ പുരുഷനോ—അതാ, വയറു തള്ളിച്ച് കൈയും വീശി മുമ്പേ നടക്കുന്നു." ഗീതാ അരവാമുദൻ പറഞ്ഞു: "സ്വാതന്ത്ര്യം ഇവരിൽനിന്നു വളരെ വളരെ അകലെയാണ്. എന്നാൽ പുറമെയുള്ളവരുടെ ധാരണ ഇതൊന്നുമല്ല. സമൂഹത്തിൽ പുരുഷനോടൊപ്പം തുല്യത ലഭിച്ചവളാണ് മലയാളസ്ത്രീ. എന്നാൽ, തിരുവനന്തപുരം നഗരത്തിൽ ജീവിക്കാൻ തുടങ്ങിയപ്പോഴല്ലേ അറിയുന്നത്—ഇവരിന്നും സ്ത്രീധനത്തിൻെറയും വിലക്കുകളുടെയും ചട്ടക്കൂട്ടിൽ ഞെരിഞ്ഞുകഴിയുന്ന പാവം സ്ത്രീകൾ."

"ഒരു മലയാളിയെ വിവാഹം ചെയ്താൽ എത്ര നന്നായിരുന്നുവെന്നു എനിക്കു തോന്നിയിട്ടുണ്ട്. കാറ്, വീട്... ധനവാനാകാൻ എത്ര എളുപ്പം!" ഭട്ടാചര്യ പറഞ്ഞു. അദ്ദേഹത്തിൻെറ ഭാര്യ സമീപത്തു തന്നെ ഉണ്ടായിരുന്നു.

സ്ത്രീധന സമ്പ്രദായം പ്രാകൃതം തന്നെ. പക്ഷേ ഇതു് കേരളത്തിൽ മാത്രം നിലനില്ക്കുന്ന താണോ? ശ്രീമതി അരവാമുദൻ വാദിക്കുന്നതുകേട്ടാൽ തോന്നും വടക്കേ ഇന്ത്യക്കാർക്ക് സ്ത്രീധനസമ്പ്രദായത്തെപ്പററി അറിഞ്ഞുകൂടെന്ന്. കേരളത്തിലെ സ്ത്രീധനസമ്പ്രദായത്തിനെതിരെ ആത്മരോഷം കൊള്ളുന്ന ഈ ശ്രീമതിമാർ തങ്ങളുടെ നാട്ടിലെ ചീഞ്ഞളിഞ്ഞ കഥകൾ മറച്ചുപിടിക്കാൻ ശ്രമിക്കുന്നു.

●

ഇവിടത്തെ ജാതിസമ്പ്രദായത്തെയും ഇവർ വിമർശിക്കുന്നുണ്ട്. വിദ്യാസമ്പന്നരാണുപോലും. സാക്ഷരതയിൽ മുന്നിട്ടു നിൽക്കുന്നവരാണുപോലും. ഇവിടെ ജാതിയും മതവുമല്ലേ കോളേജുകൾ നടത്തുന്നത്? എന്നിട്ടും ജാതിചിന്തയിൽനിന്നു മോചനം നേടിയവരാണെന്നു നിങ്ങൾ അഭിനയിക്കുന്നു. ഉള്ളിൻെറയുള്ളിൽ ഓരോ മലയാളിയും ജാതി മുറുകേ പിടിച്ചിരിക്കുന്നു.

ശരിയാവാം. മലയാളികൾ ഉള്ളിൽ ജാതിചിന്ത വച്ചുപുലർത്തുന്നുണ്ടാവാം. ഇവിടെ സാമുദായിക കലാപങ്ങളും ലഹളകളും നടക്കാറില്ലെന്ന സത്യം ഇവർ മനസ്സിലാക്കുന്നില്ല.

ഞാൻ കണ്ട ഈ മറുനാടൻ സ്ത്രീകൾക്ക് കേരളത്തെക്കുറിച്ച് തെററിദ്ധാരണകളാണുള്ളത്. കേരളത്തെ ആഴത്തിൽ മനസ്സിലാക്കാൻ അവർ ശ്രമിക്കുന്നില്ല. നമ്മുടെ സ്ത്രീകൾ പുരുഷന്മാരുടെ അടിമകളാണ്. സ്ത്രീധനസമ്പ്രദായത്തിൻെറ ബലിയാടുകളാണ്. നാം ഹിപ്പോക്രിററുകളാണ്. നമ്മുടെ നാട്ടിലെ രാഷ്ട്രീയം വൃത്തികെട്ടതാണ്.

കേരളത്തിലെ രാഷ്ട്രീയാന്തരീക്ഷത്തെക്കുറിച്ച് സംസാരിക്കുമ്പോൾത്തന്നെ പലരും നെററിചുളിച്ചു. നാററം, സർവത്ര നാററം.

"ഇവിടത്തെ രാഷ്ട്രീയം വൃത്തികെട്ടതാണ്. പക്ഷേ, ഈ രാഷ്ട്രീയപരിതഃസ്ഥിതിയിൽപ്പോലും തിരുവനന്തപുരത്തു ജീവിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നു. കാരണം, കൽക്കത്തയിലെ രാഷ്ട്രീയം ഇതിനെക്കാൾ വൃത്തികെട്ടതാണ്." സിൻഹ പറഞ്ഞു.

"ജനജീവിതം സ്തംഭിപ്പിക്കുന്ന ജാഥകൾ റോഡിലൂടെ പോകുന്ന കാറുകളുടെ നേർക്ക് മുഷ്ടിചുരുട്ടുന്നു. ഉച്ചഭാഷിണിയിൽ ഒതുങ്ങിനിൽക്കുന്നു, നിങ്ങളുടെ രാഷ്ട്രീയസംസ്കാരം. എന്തിനും രാഷ്ട്രീയത്തിലൂടെ മാത്രമേ പരിഹാരമുള്ളൂ എന്ന് നിങ്ങൾ ധരിച്ചുവച്ചിരിക്കുന്നു. നിങ്ങൾ അവകാശങ്ങളെപ്പററി ബോധവാന്മാരാണെന്നു പറയപ്പെടുന്നു. എന്നാൽ ഒന്നു ചോദിക്കട്ടെ. കേരളീയർ ഈ നാടുവിട്ടാൽ സ്വയം മറന്നു പണിയെടുക്കുന്നു. സമരവും ജാഥയും കൈവെടിയുന്നു. ഇവിടെയാവുമ്പോൾ രാഷ്ട്രീയത്തിൻെറ സഹായത്തോടെ കടമകൾ വിസ്മരിക്കുന്നു."

"നിങ്ങളത്രെ വലിയ ഇങ്ക്വിലാബിൻെറ മക്കൾ! കഴിഞ്ഞ പത്തുകൊല്ലത്തിനുള്ളിൽ കേരളത്തിലുണ്ടായ വ്യവസായ പുരോഗതിയെപ്പററി ഒന്നു പറയാമോ? തമിഴനോ ഗുജറാത്തിയോ മഹാരാഷ്ട്രക്കാരനോ നേടിയെടുത്തത് നിങ്ങൾ നേടിയെടുത്തോ? വ്യവസായരംഗത്ത് കേരളം ഇന്ത്യയിൽ എത്രയോ പിന്നോക്കമാണ്."

ഭാഷയുടെയും സാഹിത്യത്തിൻെറയും കലയുടെയുമൊക്കെ രംഗം വരുമ്പോഴോ? സാഹിത്യത്തിലെ ഏതു പുതുമയുടെയും നേർക്ക് മലയാളി ഉററുനോക്കുന്നു. കൈരളിയുടെ വാതിൽ പുതുമയെയും പരീക്ഷണങ്ങളെയും സ്വീകരിക്കാനായി മലർക്കെ തുറന്നുവച്ചിരിക്കുകയാണ്. തിരുവനന്തപുരത്തു ജീവിക്കുന്ന തമിഴ് നോവലിസ്റ്റായ നീലപത്മനാഭൻ പറഞ്ഞു: "മലയാളികളെപ്പോലെ വിശാലഹൃദയരല്ല തമിഴ് വായനക്കാർ. സംഘകാല മഹത്വം പറഞ്ഞ് ആധുനികമായ എല്ലാററിനെയും തമിഴ് വായനക്കാർ വലിച്ചെറിയുന്നു." തമിഴ്ഭാഷ സംസാരിക്കുന്നതൊഴിച്ചാൽ, തമിഴിൽ കലാസൃഷ്ടി ചെയ്യുന്നതൊഴിച്ചാൽ താൻ പൂർണ്ണമായും മലയാളിയാണെന്ന് നീലപത്മനാഭൻ പറയുന്നു.

തിരുവനന്തപുരത്തെ തമിഴ്ജനതയെ സംബന്ധിച്ചിടത്തോളം മലയാളികളിൽനിന്നു വലിയ അകൽച്ചയൊന്നുമില്ല. അവരുടെ തമിഴ്പോലും മലയാളീകരിക്കപ്പെട്ടുവന്നിരിക്കുന്നു. എന്നാൽ അഗ്രഹാരജീവിതം നയിക്കുന്നവർ മലയാളികളുമായി തീരെ അടുത്തിട്ടില്ല.

തിരുവനന്തപുരത്തെ തമിഴന്മാരിൽ ചിലർ തമിഴ്നാട്ടിലേക്ക് മാറിത്താമസിച്ചാലെന്താ എന്നൊരാലോചന തുടങ്ങിയിട്ടുണ്ട്. തിരുവനന്തപുരത്തെവെറുക്കുന്നതുകൊണ്ടൊന്നുമല്ല. ഇവിടത്തെക്കാൾ ജീവിതച്ചെലവു കുറവാണ് തമിഴ്നാട്ടിലെന്ന് അവർ ധരിച്ചുവച്ചിരിക്കുന്നു. തമിഴർ മലയാളിയെ കുററപ്പെടുത്താനും പോരായ്മകൾ എടുത്തുകാട്ടാനും മിനക്കെടുന്നില്ല. അവർ ഈ നാടിൻെറ ചരിത്രത്തിൻെറ ഭാഗമായിക്കഴിഞ്ഞവരാണല്ലോ.

"ഹരിതവർണ്ണപ്പട്ടുചുററി നിൽക്കുന്ന കേരളം. കേരളം വിട്ടുപോകുമ്പോൾ വിലപ്പെട്ട പലതും നഷ്ടപ്പെട്ടുപോകുന്നതായിത്തോന്നുന്നു. ട്രെയിൻ ചുവന്ന തരിശു നിലങ്ങളിലൂടെ ഓടുമ്പോൾ കേരളത്തെ ഓർക്കുന്നു." പാതിപരിഹാസത്തിൽ ആന്ധ്രാക്കാരിയായ ഒരു മേംസാഹിബ് പറയുകയായിരുന്നു.

"എന്തു കുറവുകളുണ്ടായാലും ഞാൻ ഈ നഗരത്തിൻെറ ഭാഗമാണ്. ഇവിടെ നിന്ന് ഞാൻ എങ്ങും പോവുകയില്ല." ശ്രീമതി രാധാരമണറാവു.

"ഒരു തവണ, ഒരു തവണ മാത്രം സന്ദർശിക്കാനേ ഞാനാരോടും ശിപാർശചെയ്യൂ." എം. ആർ. കൃഷ്ണ.

"ഞാൻ പല നാട്ടിലും പഠിച്ചിട്ടുണ്ട്. ഇത്ര നല്ല സ്വഭാവവും സ്നേഹനിർഭരമായ മനസ്സുമുള്ള കുട്ടികളെ ഞാൻ എങ്ങും കണ്ടിട്ടില്ല. ഇവരാണെൻെറ ആനന്ദം." മാർഗരററ് സിൻഹ.

"ഇവിടെ തിരിച്ചുവരാൻ ഞാൻ ഒട്ടും ഇഷ്ടപ്പെടുന്നില്ല." ശ്രീമതി ഭട്ടാചാര്യ.

"എൻെറ മരവിച്ച വികാരങ്ങളെ തട്ടിയുണർത്തിയ പ്രകൃതിയാണ് കേരളത്തിലേതു്. ഇവിടംവിട്ടാൽ എനിക്ക് ഒരു ജീവിതമുണ്ടോ?" ശ്രീമതി സീതാരാമൻ.



# അലിയുഗം അസ്തമിക്കുന്നു

**അ**ലി വീണു, മഹാനായ ബോക്സറായ മുഹമ്മദ് അലി ബഹമാസ് ദ്വീപിൻെറ തലസ്ഥാനമായ നാസൂവിലെ ക്വീൻ എലിസബത്ത് സ്പോർട്സ് സെൻററിൽ ഒരുക്കിയ താൽക്കാലിക റിങ്ങിൽ കനേഡിയൻ ചാമ്പ്യനായ ട്രവോർ ബെർബിക്കിനോടു തോൽക്കുമ്പോൾ ബോക്സിങ്ങിൽ ഒരു യുഗം അസ്തമിക്കുകയായിരുന്നു, മുഹമ്മദ് അലിയുഗം. നാല്പതു തികയാൻ ഇനി അഞ്ചു് ആഴ്ചകൾ മാത്രമുള്ളപ്പോഴാണ് കോമൺവെൽത്ത് ചാമ്പ്യൻ കൂടിയായ ജമൈക്കക്കാരൻ ബെർബിക്ക അലിയുടെ തിരിച്ചുവരവിൻെറ അവസാനവഴിയും അടച്ചതു് അലിയെ തോല്പിക്കുകവഴി ചരിത്രത്തിൽ സ്ഥാനം നേടിയ ഈ ഇരുപത്തിയെട്ടുകാരൻ മത്സരത്തിനു തൊട്ടുമുമ്പു പറഞ്ഞതു് എന്താണെന്നോ, "ഞാൻ നേരിടാൻ പോകുന്നതു് ജീവിച്ചിരിക്കുന്ന ഒരു ഇതിഹാസത്തേയാണ്." ശരിയാണ്, മുഹമ്മദ് അലി ഒരു ഇതിഹാസം തന്നെയായിരുന്നു. ആ ഇതിഹാസം നീണ്ട ഇരുപത്തിയൊന്നു വർഷക്കാലം റിങ്ങിൽ നിലയുറപ്പിച്ചിരുന്നു; നഷ്ടപ്പെട്ട ബോക്സിങ് ചാമ്പ്യൻഷിപ് മൂന്നു പ്രാവശ്യം തിരിച്ചു നേടിയ ലോകത്തിലെ ആദ്യത്തെ ബോക്സർ എന്ന പദവി അലി സ്വന്തമാക്കിയിരുന്നു. റെബലിൻേറയും ആത്മീയ പുരുഷൻേറയും വേഷംകെട്ടി അമേരിക്കയുടെ കറുത്ത മനഃസാക്ഷിയെ പലതവണ ഉലച്ചിട്ടുമുണ്ട്. കഴിഞ്ഞ ഒക്ടോബറിൽ ലാസ് വെഗാസിൽവച്ചു ലാറിഹോംസിനോടു തോററപ്പോൾ ബോക്സിങ്ങിലെ സൂര്യൻ അസ്തമിച്ചു എന്നു കരുതിയവരെ അലി തെററിച്ചു. ലിയോൺ സ്പിങ്ക്സിനോടു തോററപ്പോൾ റിങ്ങിൽനിന്നു വിടവാങ്ങിയെന്നു പ്രഖ്യാപിച്ച അലി വീണ്ടും തിരിച്ചുവന്നു; സ്പിങ്ക്സിനെ ഇടിച്ചിട്ടുകൊണ്ടുതന്നെ. അന്ന് ആഹ്ലാദംകൊണ്ട മനസ്സുകൾ ഇന്നു നൊമ്പരപ്പെടുന്നുണ്ടാവാം. കാരണം ഈ ഒരവസാനം അവർ പ്രതീക്ഷിച്ചിരുന്നില്ല. അപ്രശസ്തനായ ഒരു എതിരാളിയോടു തോററു രംഗം വിടുക എന്നതു് അലിയെ വേദനിപ്പിച്ചില്ലെങ്കിലും ആരാധകരെ വേദനിപ്പിക്കുക തന്നെ ചെയ്തു. (തന്നെക്കാൾ പതിനൊന്നു വർഷം പ്രായക്കുറവുള്ള ബെർബിക്കിനോട് അന്ത്യംവരെ അലി പൊരുതിനിന്നുവെന്നതു് മറെറാരു കാര്യം) ആ ആരാധകർ വൻകരകളിലായി വ്യാപിച്ചുകിടക്കുന്നവരാണ്. അവർക്ക് മുഹമ്മദ് അലി ഒരു ബോക്സർ മാത്രമല്ല, ഇരുട്ടിൻെറ ശക്തികൾക്കെതിരെ പൊരുതുന്ന സ്വാതന്ത്ര്യത്തിൻെറ പോരാളികൂടിയാണ്.



മുഹമ്മദ് അലി

ആയിരത്തിത്തൊള്ളായിരത്തി അറുപതിലെ റോം ഒളിമ്പിക്സിൽ ലൈററ് ഹെവിവെയ്ററിൽ അന്നു കാഷ്യസ് ക്ലേയായിരുന്ന ഇന്നത്തെ മുഹമ്മദ് അലി സ്വർണ്ണമെഡൽ നേടുമ്പോൾ ജമൈക്കക്കാരൻ ട്രവോർ ബെർബിക്ക് അലി ആരാണെന്നു പോലും അറിഞ്ഞിട്ടുണ്ടാവില്ല. കാരണം അന്നു അയാൾക്ക് ഏഴു വയസ്സേ പ്രായമുണ്ടായിരുന്നുള്ളൂ. കാലുകളുടെ ചലനവേഗവും മരണത്തെപ്പോലും ക്ഷണിച്ചുവരുത്താൻ കരുത്തുള്ള വലതുകരം കൊണ്ടുള്ള പ്രഹരവും അലിയെ റിങ്ങിലെ പുതിയ സൂര്യനാക്കി. അലിയുടെ ഇടിയെക്കാൾ എതിരാളികൾക്ക് വേദന സമ്മാനിക്കുന്നതാണ് അലിയുടെ വാക്കുകൾ. ഈ ബോക്സർ നാവു ചലിപ്പിച്ചിട്ടുള്ളപ്പോഴെല്ലാം വിവാദങ്ങളുടെ കൊടുങ്കാററുകൾ ഉയരുകയും ചെയ്തിട്ടുണ്ട്. റോമിലെ വിജയത്തിനുശേഷം പ്രൊഫഷണലായ അലി തൻെറ മാനേജരായി മഹാനായ ജോ ലൂയിസിനെയാണു ക്ഷണിച്ചതു്. ആവശ്യത്തിലേറെ സംസാരിക്കാൻ വിരുതു കാട്ടുന്ന അലിയുടെ മാനേജരാകാൻ ജോ ലൂയിസ് മടിച്ചുവെന്നു മാത്രമല്ല വരുന്ന ഓരോ മത്സരത്തിലും അലി തോൽക്കുമെന്നു ശപിക്കുകയും ചെയ്തു. പക്ഷേ, ശാപം ഫലിച്ചില്ല. 1964 ഫെബ്റുവരി 25-നു് മിയാമി ബീച്ചിൽവച്ച് സോണിലിസ്റ്റനെ ഏഴാം റൗണ്ടിൽ അലി നോക്കൗട്ട് ചെയ്തപ്പോൾ ജോ ലൂയിസിൻെറ മനസ്സിൽ എന്തു വികാരമാണ് ഉണ്ടായതെന്ന് അറിയില്ല. അതിനും രണ്ടു വർഷത്തിനു മുമ്പ് ബ്രിട്ടീഷ് ചാമ്പ്യനായ ആർച്ചിമൂറിനെ സ്വന്തം നാട്ടുകാരുടെ കൺമുമ്പിൽവച്ച് ഇടിച്ചു ചോര തെറിപ്പിച്ചശേഷം അലി പ്രഖ്യാപിച്ചു: "ഞാനാണ് ബോക്സിങ്ങിലെ പുതിയ രാജാവ്!" മൂന്നു തവണ കിരീടം തെറിച്ചിട്ടും വീണ്ടെടുത്ത അലി ബോക്സിങ്ങിലെ രാജാവല്ല ചക്രവർത്തി തന്നെയായിരുന്നു.

സോണിലിസ്റ്റൻെറ കാര്യത്തിൽ പ്രവചനംകുറിച്ച അലിയുടെ നാവിനു തെററുപററി. എട്ടാം റൗണ്ടുവരെ നീണ്ടുപോയില്ല, ഏഴാം റൗണ്ടിൽത്തന്നെ ലിസ്റ്റൻ വീണു. അവിടംമുതൽ ഇങ്ങോട്ട് അലി ഒരു ചരിത്രപുരുഷൻെറ ഇമേജ് നേടിയെടുത്തു. എലീജ മുഹമ്മദിൻെറ കാല്പാടുകൾ പിന്തുടർന്ന കറുത്ത മുസ്ലിമായി, അമേരിക്കൻ പട്ടാളത്തിൽ ചേർന്നു് വിയററ്നാംകാരെ കൊല്ലാൻ വിസമ്മതിച്ചതിന് തടവിൽ കിടന്നു. കമ്മ്യൂണിസത്തിൻെറ മാനുഷികമൂല്യങ്ങളെ പരസ്യമായി പാടിപ്പുകഴ്ത്തി യാങ്കികളെ ഞെട്ടിക്കുകയും ചെയ്തു. 'നൂററാണ്ടിലെ മത്സരങ്ങൾ' എന്നു വിശേഷിപ്പിക്കപ്പെട്ട ബോക്സിങ് യുദ്ധങ്ങളിൽ തോൽക്കുകയും പിന്നെ വിജയിച്ചു തിരിച്ചുവരികയും ചെയ്ത മുഹമ്മദ് അലി 'ബഹമാസിലെ നാടകം' എന്നു വിശേഷിപ്പിക്കപ്പെട്ട മത്സരത്തിൽ തോററു വിടപറഞ്ഞതു് ഒരു ഇതിഹാസത്തിനു ചേർന്ന അന്ത്യമായിരുന്നില്ല. മത്സരം കഴിഞ്ഞപ്പോൾ അലി പറഞ്ഞു: "കാലം എന്നെ പരിക്ഷീണനാക്കിയിരിക്കുന്നു. എൻെറ ഇച്ഛയ്ക്കൊത്തു് മനസ്സ് പ്രവർത്തിക്കാതെ പോയി. തിരിച്ചുവരവ് നടക്കുകയില്ലെന്ന് ഈപ്രാവശ്യം ഞാൻ മനസ്സിലാക്കുന്നു."

**കൗമുദി ന്യൂസ് സർവീസ്**

# പി'ക്ക് ഒരു സ്മാരകം

## ഇമാം വലപ്പാട്

മലയാളത്തിന്റെ മണമുള്ള മഹാകവിയായിരുന്ന യശഃശരീരനായ പി. കുഞ്ഞിരാമൻനായർ. കേരളത്തിന്റെ വടക്കേ അററമായ കാഞ്ഞങ്ങാട്ട് എന്ന ഗ്രാമത്തിൽ വിടർന്ന്, തെക്കേഅററമായ തിരുവനന്തപുരം നഗരത്തിൽ കൊഴിഞ്ഞുവീണ ആ അതുല്യപ്രതിഭാശാലി, ഗ്രാമങ്ങളിലും നഗരങ്ങളിലും നറുമണം പരത്തുന്ന ഒരു തെന്നലായിരുന്നു. പുഴയും വയലും പൊട്ടക്കുളവും പൊന്തക്കാടും നിറഞ്ഞ കേരളത്തിന്റെ ഗ്രാമാന്തരങ്ങളിലൂടെ, ''തന്നിലെ തന്നെ'' തിരഞ്ഞുകൊണ്ട് ഒരു യോഗിയെപ്പോലെ ഒരു ''തെണ്ടിയായ കവിയായി'' അലഞ്ഞു നടക്കുമ്പോഴും, അർദ്ധനഗ്നരും അരപ്പട്ടിണിക്കാരും അവശരുമായ നിർഭാഗ്യജീവികളുടെ യാതനകൾ അദ്ദേഹത്തെ ദുഃഖിപ്പിച്ചു; ചൊടിപ്പിച്ചു. ലീക്കടിക്കുന്ന, വിലകുറഞ്ഞ പേനയിലെ ഭംഗിയുള്ള വരകൾകൊണ്ട് അദ്ദേഹം അവരുടെ ദുരന്തങ്ങളെ ശക്തിയായി പകർത്തി, അവർക്കിടയിൽ അവരിലൊരാളായി ജീവിച്ചു.

കേരളത്തിന്റെ പ്രകൃതിസൗന്ദര്യം ഇത്രയധികം ഉൾക്കൊണ്ട ഒരു കവി മലയാളത്തിലുണ്ടായിട്ടുണ്ടോയെന്ന സംശയമാണ്. കൊയ്ത്തുകഴിഞ്ഞ് കുററിത്താടിയുമായി പുതുമഴ ദാഹിച്ചു നിൽക്കുന്ന വയലുകൾ...കന്നും കരിയുമായി നനഞ്ഞ മണ്ണ് ഉഴുതുമറിക്കാൻ വരുന്ന കറുത്ത മുത്തുകൾ... മുളച്ചുപൊന്തുന്ന ഞാറുകൾ...കളപറിക്കുന്ന കറുമ്പികൾ. കതിരു പൊന്തുന്ന നെൽച്ചെടികളുടെ പ്രസവവേദനകൾ. കാററിലാടുന്ന സ്വർണ്ണക്കുലകളുടെ മണികിലുക്കം...വരിയൊത്തുനിന്ന് ഈണത്തിൽ പാടി സ്വർണ്ണക്കുലകൾ അരിയുന്ന കറുമ്പികളുടെ കണ്ണിലെ തിളക്കം. കൈകളിലെ വളകിലുക്കം...

ഇതെല്ലാം പി. യുടെ കവിതയിലെ വിഷയങ്ങളായിരുന്നു. ഓരോ മാസവും നിലാവിനുണ്ടാകുന്ന നിറമാററം പോലും കവി സശ്രദ്ധം പഠിച്ചു. പ്രകൃതിയിലെ ഓരോ ബിന്ദുവിലും കവിയുടെ കണ്ണും കരളും തപസ്സനുഷ്ഠിച്ചു. വൈദ്യുതികമ്പികളില്ലാത്ത ശുഭ്രമായ ആകാശം കാണാൻ കവി മോഹിച്ചു.

27-5-77-ന് അന്തരിച്ച അദ്ഭുതപ്രതിഭാശാലിയായ കുഞ്ഞിരാമൻ നായർക്ക്, അദ്ദേഹത്തിന്റെ കണ്ണും കരളും ചൂഴ്ന്നു നില്ക്കാറുള്ള തെന്മലയുടെ താഴ്വാരത്തിൽ, കൊല്ലങ്കോട്ട് രാജാസ് ഹൈസ്ക്കൂളിനു മുമ്പിൽ ഒരു സ്മാരകം ഉയർന്നിരിക്കുന്നു. ചുരുങ്ങിയ കാലത്തെ തീവ്രവും, കഠിനവുമായ ശ്രമത്തിലൂടെ പടുത്തുയർത്തിയ ഈ സ്മാരകമന്ദിരം കേരളത്തിലെ സ്മാരകമന്ദിരങ്ങളുടെ ചരിത്രത്തിൽ തങ്കലിപികളാൽ എഴുതിച്ചേർക്കേണ്ടതാണെന്ന് സ്മാരകമന്ദിരം സന്ദർശിക്കുന്ന ഏതൊരാളും നിസ്സംശയം പറയും.

കൊല്ലങ്കോട്ടെ വേണുഗോപാലവർമ്മ രാജാവ് ഉദാരമായി സംഭാവനചെയ്ത അറുപത്തേഴസെൻറ് സ്ഥലത്താണ് സ്മാരകമന്ദിരം, പരിപാടികൾ നടത്താനുള്ള സ്റ്റേജ്, കാണികൾക്ക് ഇരിക്കാനുള്ള കോമ്പൗണ്ട് എന്നിവ സജ്ജീകരിച്ചിരിക്കുന്നത്. സാമ്പത്തിക പരാധീനതയിൽപ്പെട്ടു വീർപ്പുമുട്ടിയിരുന്ന സ്മാരക കമ്മിററിക്ക് ഇങ്ങനെയൊരു സഹായം കിട്ടിയില്ലായിരുന്നുവെങ്കിൽ ഇത്രയും വേഗം ഈ സ്മാരകത്തിന്റെ പണി തീർക്കാൻ കഴിയുമായിരുന്നോയെന്ന് സംശയമാണ്. അതിൽ കമ്മിററിക്കുള്ള നന്ദി, സഹൃദയ കേരളത്തിനുള്ള നന്ദി, സ്മാരകത്തിന്റെ ഉദ്ഘാടനം നിർവ്വഹിച്ച ഇ. കെ. നായനാർ, വേണുഗോപാലവർമ്മരാജാവിന് ഒരു പൊന്നാടയണിയിച്ചുകൊണ്ടു രേഖപ്പെടുത്തിയപ്പോൾ സദസ്സ് കോരിത്തരിച്ചുപോയി.

സ്മാരകമന്ദിരത്തിന്റെ മുന്നിലെ ചുമരിൽ റോഡിലൂടെ പോകുന്നവർക്കും, ഉള്ളിലേക്ക് കടക്കുന്നവർക്കും കാണാവുന്ന വിധത്തിൽ പണ്ഡിററ് പി. ഗോപാലൻ നായരും മഹാകവിയും എഴുതിയ ചില ഈരടികൾ ഭംഗിയായി രേഖപ്പെടുത്തിയിരിക്കുന്നു. ഓഫീസ് മുറിയിലും, ലൈബ്രറിയിലും, വായനശാലയിലും, മ്യൂസിയത്തിലും ചിന്താർഹങ്ങളായ ഈരടികൾ ഉൾക്കൊള്ളിച്ച ഫോട്ടോകളും എണ്ണച്ഛായാ ചിത്രങ്ങളും സന്ദർശകർക്കു കാണാം.

ഒരു വലിയ ഓഫീസ് മുറി, അമൂല്യങ്ങളും അസുലഭങ്ങളുമായ ആറായിരത്തോളം പുസ്തകങ്ങളും ഗവേഷണ വിദ്യാർത്ഥികൾക്ക് ഗവേഷണത്തിനുപയോഗിക്കാവുന്ന അഞ്ഞൂറു വർഷത്തിൽക്കൂടുതൽ

മഹാകവി പി. കുഞ്ഞിരാമൻനായരുടെ പേന, കണ്ണട, മണിപഴ്സ്, കവിതകുറിച്ച നോട്ടുപുസ്തകങ്ങൾ



പഴക്കമുള്ള താളിയോലഗ്രന്ഥങ്ങളുമുള്ള ഒരു വലിയ ലൈബ്രറി, ഒരു വലിയ വായനശാല, മ്യൂസിയം, നാടകക്കളരി, വയോജനവിദ്യാഭ്യാസത്തിനും മൺമറഞ്ഞതും നിലവിലുള്ളതുമായ നാടൻ കലകളെ നിലനിറുത്താനും വളർത്താനും ആവശ്യമായ സംവിധാനങ്ങൾ എന്നിവ സ്മാരക മന്ദിരത്തിലുണ്ട്. കനപ്പെട്ടൊരു ഗ്രന്ഥശേഖരമാണ് ലൈബ്രറിയെങ്കിൽ, കവിയുടെ ആത്മാവ് കാണാവുന്ന കണ്ണാടിയാണ് മ്യൂസിയം. അതിൽ കവിയുപയോഗിച്ച കവിയുടെ ജീവിതംപോലെ ഒഴിഞ്ഞ തോൽപേഴ്സുണ്ട്. മാറിയണിഞ്ഞ രണ്ടു നിറങ്ങളും രൂപങ്ങളുമുള്ള ചെരിപ്പുകളുണ്ട്. സൗന്ദര്യം കണ്ട കണ്ണടയും, സത്യംപകർത്തിയ മഷിചാടുന്ന പേനകളും മുഷിഞ്ഞ ഉടുപ്പുകളും ഉണ്ട്. ഇവയെല്ലാം അലസമായ ജീവിതത്തിന്റെ പ്രതീകങ്ങളാണെങ്കിൽ മാറുന്ന കൂട്ടിലേക്കെല്ലാം കൊത്തിപ്പറക്കാറുള്ള ചില്ലിട്ട ദൈവം, വിശ്വാസത്തിലുള്ള ഈ കവിയുടെ ദൃഢത നമ്മെ ബോദ്ധ്യപ്പെടുത്തുന്നു.

ധാരാളം മഹൽവ്യക്തികൾക്ക് ജീവൻ നൽകിയ കൊല്ലങ്കോട്ട്, അവരുടെ പേരിലൊന്നും ഉയരാതിരുന്ന ഈ സ്മാരകം കാഞ്ഞങ്ങാട്ട ജനിച്ച് തിരുവനന്തപുരത്ത് മരിച്ച മഹാകവി പി. കുഞ്ഞിരാമൻ നായരുടെ പേരിലെങ്ങനെ ഉയന്നു? ഈ ചോദ്യത്തിനുത്തരം കണ്ടില്ലെങ്കിൽ ഈ സ്മാരകമന്ദിരത്തിന്റെ ചരിത്രം പൂർണ്ണമാകുമെന്ന് എനിക്കു തോന്നുന്നില്ല.

എവിടെനിന്നോ പറന്നുവന്ന ഒരു വയസ്സൻ കിളി, തെന്മലയുടെ താഴ്വാരത്തെ ഒരു തേൻമാവിൻ കൊമ്പിലിരുന്നു മധുരമായി പാടിയപ്പോൾ, അടുത്തു

(ശേഷം 50-ാം പേജിൽ)

# ഗ്രാസിന്റെ മറെറാരു ലോകം



തകരച്ചെണ്ടയിലെ നായകൻ— ഗുന്തർ ഗ്രാസിന്റെ രചന

പോളണ്ടിലെ ഡാൻസിംഗ് എന്ന പട്ടണത്തിൽനിന്നായിരുന്നു രണ്ടാംലോക മഹായുദ്ധം പൊട്ടിപ്പുറപ്പെട്ടത്. യുദ്ധം പുരാതനമായ ആ നഗരത്തെ ഇടിച്ചു പൊടിയാക്കിക്കളഞ്ഞു. മൂന്നുവർഷംമുമ്പ് ആ നഗരം പുതുക്കിപ്പണിതു; പഴയ മട്ടിലും രീതിയിലുംതന്നെ. ഇന്നു നാം കാണുന്ന ഡാൻസിംഗും രണ്ടാംലോകമഹായുദ്ധത്തിനുമുമ്പുണ്ടായിരുന്ന ഡാൻസിംഗും തമ്മിൽ വ്യത്യാസമൊന്നുമില്ല. ഡാൻസിംഗ് പുതുക്കിപ്പണിയുന്നത് ഗുന്തർ ഗ്രാസ് ഒരു ഡോക്യുമെൻററിയാക്കിയെടുത്തു. ഒരു തൊഴിലാളിയെപ്പോലെ ഗുന്തർ ഗ്രാസും ജോലിചെയ്തു. നല്ലൊരു ശില്പിയും കല്പ്പാശാരിയുമാണ് ഗുന്തർ ഗ്രാസ്. ഗുന്തർ ഗ്രാസ് ഉളികൊണ്ട് ജോലിചെയ്യുന്ന ചിത്രം അന്നു ലോകത്തിലെ പല പത്രങ്ങളിലും അടിച്ചുവന്നിരുന്നു. ഗുന്തർ ഗ്രാസ് തന്റെ കുട്ടിക്കാലം കഴിച്ചുകൂട്ടിയതു് ഈ നഗരത്തിലായിരുന്നു.

നാമറിയുന്ന ഗുന്തർ ഗ്രാസ് നോവലിസ്റ്റാണ്. ലോകപ്രശസ്തനായ നോവലിസ്റ്റ്. ഗ്രാസ് കുറെ നോവലുകളുടെ കർത്താവാണ്. 'തകരച്ചെണ്ട' എന്ന നോവൽ പ്രസിദ്ധീകരിച്ചതോടുകൂടിയാണ് ഗുന്തർ ലോകസാഹിത്യ ഭൂപടത്തിലേക്കുയർന്നത്. പിന്നീട് അദ്ദേഹം ഒരുപാടു നോവലുകൾ രചിച്ചു. ഗ്രാസിനു 53 വയസ്സായി. ഇപ്പോഴും ഒരിക്കലും അവസാനിപ്പിക്കുകയില്ല എന്ന ഭാവത്തിൽ അദ്ദേഹം നോവലുകൾ രചിച്ചുകൊണ്ടിരിക്കുകതന്നെയാണ്. ഓരോ കൊല്ലവും നോബൽ പ്രൈസ് പ്രഖ്യാപനത്തിന്റെ മാസമടുക്കുമ്പോൾ നിരൂപിക്കപ്പെടുന്നു: ''ഇത്തവണ ഗുന്തർ ഗ്രാസിനുതന്നെ.'' ഈയിടെ 'ന്യൂയോർക്ക് ടൈംസ്' പറഞ്ഞു: ''ഗ്രാസിനു നോബൽ പ്രൈസ് കൊടുക്കേണ്ടതാണ്.''

ഗുന്തർ ഗ്രാസ് വാക്കുകൾ കൊണ്ടു മാത്രമല്ല, വർണ്ണങ്ങൾകൊണ്ടും വരകൾ കൊണ്ടും കലാ രചന നടത്തുന്നു. ചിത്രകാരനും ശില്പിയും കല്പ്പാശാരിയുമായ ഗ്രാസുമായി നാം പരിചയപ്പെട്ടിട്ടില്ല. 1946-മുതൽ 1949-വരെ ഗ്രാസ് കല്പ്പാശാരിപ്പണി പഠിച്ചു. ജീവിതത്തിലുടനീളം പ്രതിമാനിർമ്മാണം അദ്ദേഹം പഠിക്കുകയായിരുന്നു. പ്രതിമകളും ഡ്രോയിങ്ങുകളും അടങ്ങുന്ന ഗ്രാസിന്റെ വലിയൊരു ശേഖരമുണ്ട്. 150-ലേറെ എച്ചിങ്ങുകൾ അദ്ദേഹം രചിച്ചു. മാത്രവുമല്ല, സ്വന്തം നോവലുകളുടെ കവർച്ചട്ടകൾ വരയ്ക്കുന്നതും ഗ്രാസാണ്. നോവലുകൾ ഇല്ലസ്ട്രേററ് ചെയ്യുകയെന്ന രസനീയകൃത്യവും അദ്ദേഹം ഏറെറടുക്കാറുണ്ട്.

'തകരച്ചെണ്ട'യെ പലപ്പോഴായി അദ്ദേഹം വരകളുടെ മാദ്ധ്യമത്തിലേക്ക് ആനയിച്ചു. എല്ലാംകൂടി ഇന്നു വലിയൊരു ശേഖരമുണ്ട്. ഗ്രാസിന്റെ വിചിത്രമായ മറെറാരു 'സർഗ്ഗാത്മക ലോകം' കാണാൻ ലോകതലസ്ഥാനങ്ങൾക്കിന്നു പ്രിയമാണ്. ഡ്രോയിങ്, എച്ചിങ്ങുകൾ, പ്രതിമകൾ, കവർച്ചട്ടകൾ, ഇല്ലസ്ട്രേഷനുകൾ എന്നിവയെല്ലാം ചേർത്തുകൊണ്ടുള്ള പ്രദർശനങ്ങൾ ന്യൂയോർക്കിലും ലണ്ടനിലും ആംസ്റ്റർഡാമിലും ടോക്കിയോവിലുമൊക്കെ ഈയിടെ സംഘടിപ്പിക്കുകയുണ്ടായി. ഇതെല്ലാം കണ്ടവർ ഗ്രാസ് വലിയ ശില്പിയും ചിത്രംവരപ്പുകാരനുമാണെന്നു വിലയിരുത്തുന്നു. എഴുത്തുകാരനായ ഗ്രാസ് ശില്പിയും ചിത്രകാരനുമായ ഗ്രാസിനെ ലോകത്തിന്റെ മുമ്പിൽ മറച്ചുപിടിക്കുന്നു. പക്ഷേ, തകരച്ചെണ്ട വരയ്ക്കാൻ കഴിയുന്ന ആ മറേറ ഗ്രാസിനെ കാണാൻ ലോകം എന്തുകൊണ്ടോ കൊതിക്കുന്നു.

ഗുന്തർ ഗ്രാസ്

തിരുവനന്തപുരത്തുനടന്ന കേരള ഗവൺമെൻറ് ടീച്ചേഴ്സ് അസോസിയേഷൻെറ ഒന്നാം കൺവെൻഷനെക്കുറിച്ച്.

# അദ്ധ്യാപികമാർ സമ്മേളിച്ചപ്പോൾ



സാംസ്കാരികസമ്മേളനത്തിൽ പി. വത്സല അദ്ധ്യക്ഷപ്രസംഗം നടത്തുന്നു

**സ്ത്രീ**പുരുഷബന്ധത്തെ പുരുഷന്മാർ നോക്കിക്കാണുന്നതെങ്ങനെയാണ്? പ്രസിദ്ധ നോവലിസ്റ്റ് പി. വത്സല ആ ചോദ്യത്തിന് ഒററവാക്കിൽ ഉത്തരം നൽകി. പുരുഷന്മാരുടെ സമീപനം വികലമാണ്. "പ്രാകൃത സമൂഹത്തിൽ സ്ത്രീപുരുഷന്മാർക്കുണ്ടായിരുന്ന തുല്യത ആധുനിക സമൂഹത്തിൽ നിഷേധിക്കപ്പെട്ടിരിക്കുകയാണ്. സ്ത്രീപുരുഷ സമത്വം ഭരണഘടന വിഭാവനം ചെയ്യുന്നുണ്ട്. എങ്കിൽക്കൂടിയും പ്രായോഗിക രംഗത്ത് വ്യത്യസ്തമായ അനുഭവമാണുണ്ടാകുന്നത്." ഒരു അദ്ധ്യാപികകൂടിയായ വത്സല സ്വാനുഭവങ്ങൾ വിവരിച്ചു. എന്നാൽ അഖിലേന്ത്യാടിസ്ഥാനത്തിൽ പ്രശസ്തയായ മാധവിക്കുട്ടി സ്ത്രീപുരുഷ സമത്വത്തെക്കുറിച്ചായിരുന്നില്ല സംസാരിച്ചത്. സ്നേഹത്തിൻെറ മതം പഠിപ്പിക്കാൻ അദ്ധ്യാപികമാർക്കാണ് അർഹതയും യോഗ്യതയും എന്നായിരുന്നു അവർ പറഞ്ഞത്. അവർ പറഞ്ഞു: "എൻെറ മതമാണ് വലുത് എന്ന ചിന്താധാരയുമായി നടക്കുന്നവർ നടക്കട്ടെ. നമ്മുടെ ചെറുപ്പക്കാരും കുട്ടികളും പക്ഷേ, അങ്ങനെ ചിന്തിക്കരുത്. മതങ്ങൾക്കെല്ലാം അതീതമായി സ്നേഹത്തിൻെറ മതം പിഞ്ചുഹൃദയങ്ങളിൽ ഉറപ്പിക്കാൻ അദ്ധ്യാപികമാർക്കു കഴിയണം.

പ്രസിദ്ധരായ ഈ എഴുത്തുകാരികൾക്കു വേദിയൊരുക്കിയത് കേരള ഗവൺമെൻറ് ടീച്ചേഴ്സ് അസോസിയേഷനായിരുന്നു. നിറപറയുടെയും നിലവിളക്കിൻേറയും കൊട്ടും കുരവയുടേയും നാദസ്വരത്തിൻേറയും പ്രതിധ്വനിമാത്രം നിറയാറുള്ള തിരുവനന്തപുരത്തെ പാഞ്ചജന്യം കല്യാണമണ്ഡപമായിരുന്നു വേദി. അസോസിയേഷൻെറ ഒന്നാം കൺവെൻഷൻ അദ്ധ്യാപികമാരുടെ സംഘടനാജീവിതത്തിൽ പുതിയൊരു കാൽവയ്പായിരുന്നു. പന്ത്രണ്ടു ജില്ലകളിൽനിന്നുമെത്തിയ അറുന്നൂറിലേറെ പ്രതിനിധികൾ സമ്മേളിച്ച കൺവെൻഷൻ ഉദ്ഘാടനം ചെയ്തത് കെ. ആർ. ഗൗരിയായിരുന്നു. സ്വന്തം ജീവിത പ്രാരാബ്ധങ്ങളെക്കുറിച്ചും നിത്യജീവിതത്തിൽ അനുഭവപ്പെടുന്ന യാതനകളെക്കുറിച്ചും ചർച്ചചെയ്യാൻ കൂടിയ ഈ യോഗത്തിൽ അതിൻെറതായ ഗൗരവം ഉൾക്കൊണ്ടുതന്നെയാണ് ഉദ്ഘാടക സംസാരിച്ചത്. 1954-ൽ ഗ്രാഡ്വേററ് അദ്ധ്യാപികമാർക്കുവേണ്ടി തിരു–കൊച്ചി അസംബ്ലിയിൽ ഒരു ബന്ധനോപക്ഷേപം അവതരിപ്പിച്ചതിനെ സംബന്ധിച്ചും, അന്ന് സ്ത്രീയെന്ന നിലയിൽ അദ്ധ്യാപികമാർക്കു സമൂഹത്തിൽ അനുഭവിക്കേണ്ടിവന്ന യാതനകളെക്കുറിച്ചും ഗൗരി സൂചിപ്പിച്ചു. ഓർമ്മയുടെ ചിമിഴിൽനിന്നും അനുഭവങ്ങൾ അയവിറക്കിക്കൊണ്ട് അവർ പറഞ്ഞു: "കുടുംബജീവിതം ഭദ്രമാകണമെങ്കിൽ, സ്ത്രീ–പുരുഷസമത്വം വേണം. ഭദ്രമായ കുടുംബജീവിതം കൈവരുന്ന വ്യവസ്ഥിതിക്കുവേണ്ടി പോരാടാൻ തൊഴിലെടുക്കുന്ന സ്ത്രീകൾ ബാദ്ധ്യതയുണ്ട്. അതിനുവേണ്ടി എല്ലാ അമ്മമാരേയും, അമ്മമാരെന്ന നിലയ്ക്കുതന്നെ ഉണർത്തി ഒന്നിപ്പിക്കുകയെന്ന മഹത്തരമായ കടമ നിറവേററാൻ നമുക്കു ബാദ്ധ്യതയുണ്ട്."



ഉദ്ഘാടനസമ്മേളനത്തിൽ മൈഥിലി ശിവരാമൻ പ്രസംഗിക്കുന്നു

തൊഴിലെടുക്കുന്ന സ്ത്രീയുടെ അഖിലേന്ത്യാനേതാവും തമിഴ്നാട്ടിലെ ട്രേഡ്യൂണിയൻ പ്രവർത്തകയുമായ മൈഥിലി ശിവരാമൻെറ ശക്തവും മനോഹരവുമായ ഇംഗ്ലീഷ് പ്രഭാഷണം ഊന്നിയത്, ഇന്ത്യയിലെമ്പാടും ഹോമിക്കപ്പെടുന്ന സ്ത്രീത്വത്തെക്കുറിച്ചായിരുന്നു. ബീഹാറിൽ, യു. പി. യിൽ, കർണ്ണാടകത്തിൽ, തമിഴ്നാട്ടിൽ—അങ്ങനെ ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളിലേയും സ്ത്രീകൾ അനുഭവിക്കുന്ന ദുരിതപൂർണ്ണമായ ജീവിതം പ്രതിനിധികളുടെ മനസ്സിലെത്തിക്കാൻ അവർക്കു കഴിഞ്ഞു. സ്ത്രീകളുടെ അടിമത്തം പോകണമെങ്കിൽ ഇവിടെ പല മാററങ്ങളും ഉണ്ടാകേണ്ടതുണ്ട്. അതുപോലെ സ്ത്രീകളെ സംബന്ധിച്ച് പുരുഷനുള്ള ധാരണയ്ക്കും മാററം വരേണ്ടതുണ്ട്. നമുക്കു സ്ത്രീപ്രധാനമന്ത്രിയുണ്ട്; സ്ത്രീഗവർണർമാരുണ്ട്. എങ്കിൽക്കൂടിയും ഇവരാരുംതന്നെ ഇന്ത്യൻ സ്ത്രീസമൂഹത്തിൻെറ പ്രതിഫലനങ്ങളല്ല. എൻ. ജി. ഒ. യൂണിയൻ മഹിളാവിഭാഗം കൺവീനർ എം. എ. മല്ലിക, മഹിളാസംഘം നേതാവ് വിജയ എസ്. നായർ എന്നിവരും പ്രസംഗിച്ചു.



കൺവൻഷൻ ഉൽഘാടനം ചെയ്തുകൊണ്ട് കെ. ആർ. ഗൗരി പ്രസംഗിക്കുന്നു

പി. ഗോവിന്ദപ്പിള്ള

സാംസ്കാരിക സമ്മേളനത്തിൽ പി. വത്സലയ്ക്കും, മാധവിക്കുട്ടിക്കും പുറമേ സംസാരിച്ച പി. ഗോവിന്ദപ്പിള്ള, ഈ യുഗം പ്രകാശത്തിൻെറയും പോരാട്ടത്തിൻെറയും യുഗമാണെന്നും, അതല്ലെന്നു പറയുന്നവർ പഴയ നൂററാണ്ടിലേക്കു തിരിച്ചുപോകാനാഗ്രഹിക്കുന്നവരാണെന്നും പ്രസ്താവിച്ചു. നമ്മുടെ ചുററുപാടും നടക്കുന്ന ചില സംഭവങ്ങൾ കാണുമ്പോൾ അല്പ സമയത്തേക്കെങ്കിലും നാം ചിന്തിച്ചുപോകും, എല്ലാം നശിച്ചുകൊണ്ടിരിക്കുകയാണ്, സാംസ്കാരിക മൂല്യം ആകെ തകർന്നുപോയിരിക്കുകയാണ് എന്നും മററും. എന്നാൽ വസ്തുത അതല്ല. അമ്പതുകൊല്ലത്തിനുമുൻപത്തെ സ്ഥിതിയും ഇന്നത്തെസ്ഥിതിയും തമ്മിൽ താരതമ്യപ്പെടുത്തുമ്പോൾ പ്രകാശമാനമായ ചിത്രങ്ങൾ കാണാമെന്നും ഗോവിന്ദപ്പിള്ള തുടർന്നു പറഞ്ഞു.

രണ്ടാംദിവസം നടന്ന പ്രതിനിധിസമ്മേളനത്തിൽ മഹിളാ കൺവീനർ സോണി കോമത്ത് ചർച്ചയ്ക്കായി കരടുരേഖ അവതരിപ്പിച്ചു. ഇന്ത്യയിലെ സ്ത്രീകളുടെ പൊതുസ്ഥിതി, വിശേഷിച്ച് പണിയെടുക്കുന്ന സ്ത്രീകളുടെ പ്രത്യേകത, കേരളത്തിലെ അദ്ധ്യാപികമാർ അനുഭവിക്കുന്ന ബുദ്ധിമുട്ടുകൾ എന്നിവയെ സംബന്ധിച്ച് സവിസ്തരം പ്രതിപാദിക്കുന്ന പ്രൗഢോജ്ജ്വലമായൊരു രേഖയായിരുന്നു ഇത്. നാല്പതു പ്രതിനിധികൾ ചർച്ചയിൽ പങ്കെടുത്തു. വയനാടൻ ചുരങ്ങളുടെ ഓരങ്ങളിലെ ഓലഷെഡ്ഡുകളിൽ പഠിപ്പിക്കുന്നവർ, കാസർകോഡു താലൂക്കിലെ കർണ്ണാടകഭാഷയുമായി അല്പസ്വല്പം ബന്ധപ്പെട്ടുകിടക്കുന്ന മലയാളഭാഷ സംസാരിക്കുന്ന കുട്ടികളെ പഠിപ്പിക്കുന്നവർ, കടലോര വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നവർ, മദ്ധ്യതിരുവിതാംകൂറിൻെറ പ്രത്യേകത ഉൾക്കൊള്ളുന്നവർ—അങ്ങനെ കേരളത്തിലെ വൈവിദ്ധ്യമാർന്ന പ്രദേശങ്ങളിൽ നിന്നു വന്നവരാണ് ചർച്ചയിൽ ഏർപ്പെട്ടത്. ഇവരിൽ ഈവർഷം ജോലിയിൽ നിന്നും പിരിയുന്നവരും ഈവർഷം ജോലിയിൽ പ്രവേശിച്ചവരുമുണ്ടായിരുന്നു.

മാധവിക്കുട്ടി

**കൗമുദി ന്യൂസ് സർവീസ്**

# വർത്തംകാല കവിതയുടെ ജാതക ലിപികൾ

കെ. ജയകുമാർ ഐ. എ. എസ്.

**ക**വി തന്റെ ദിവ്യമായ സ്വാതന്ത്ര്യം കാലാകാലങ്ങളിൽ പുനഃസ്ഥാപിക്കുമ്പോൾ, നിശ്ചേതനയുടെ സ്ഥാനത്ത് സചേതനമായ ഭാഷയും, ദർശനവും ശില്പവും പുനരവരോധിക്കപ്പെടുന്നു. അതിന് അനിവാര്യതയും അംഗീകാരവും കൈവരുമ്പോഴാണ്, സാഹിത്യത്തിൽ ഒരു പുതിയ ഘട്ടമോ പ്രസ്ഥാനമോ പിറവിയെടുക്കുന്നത്. മലയാളകവിതയിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതും ഇതു തന്നെ. അയ്യപ്പപ്പണിക്കരും, കടമ്മനിട്ടയും, ഗോവിന്ദനും ആറ്റൂരുമൊക്കെ പ്രതിനിധാനം ചെയ്യുന്ന പുതിയൊരു കവിത, ഇന്നു നിഷേധിക്കാനാവാത്ത വിധം പ്രബലമായിരിക്കുന്നു. ഈ പുതിയ കവിതയ്ക്ക് സാമൂഹ്യവും, ചരിത്രപരവും, ദാർശനികവും, കലാപരവുമായ സത്യസന്ധതയും സാംഗത്യവുമുള്ളതുകൊണ്ടാണ് ഇതു സംഭവിച്ചത്. ഇതിന്റെ ദുരൂഹതയുടേയും, സങ്കീർണ്ണതയുടേയും, പാരുഷ്യത്തിന്റേയും പിന്നിൽ ഒരു പുതിയ സെൻസിബിലിറ്റിയുണ്ട്: ആ സെൻസിബിലിറ്റി സ്വാഭാവികമായി വികസിച്ചുവന്നതുമാണ്. ആ നൈസർഗ്ഗികതയാണ് പുതിയ കവിതയ്ക്ക് പ്രസക്തിയേകുന്നത്. ഈ പുതിയ കവിതയുടെ ഭാഗധേയമെന്തെന്ന് ചില നിയതമായ കാവ്യതത്ത്വങ്ങളുടെ സഹായത്തോടെ മനസ്സിലാക്കാനുള്ള ഒരു ശ്രമമാണ് ഈ പഠനം.

കവിത്രയത്തിനു ശേഷമുള്ള കവികളെ പറ്റിച്ച് ഇത്തരമൊരു വിധിയെഴുത്തിന് അപകടങ്ങളേറെയാണ്. നിരൂപകന്റെ സ്വരത്തിനുണ്ടാവുന്ന അസ്പഷ്ടത, കുറെയൊക്കെ അനിവാര്യമാണ്. അയാൾക്ക് കാലഘട്ടവുമായുള്ള അകല്ച്ചക്കുറവാണ് ഇതിനു കാരണം. വസ്തുനിഷ്ഠമായ മൂല്യനിർണ്ണയത്തിനുള്ള അകലം അയാൾക്കില്ല. കാലത്തിന്റെ പ്രവാഹത്തിൽ വളരുന്നതേതെന്നും, തളരുന്നതേതെന്നുമുള്ള വിധിയെഴുത്ത്, അപ്പോൾ അവസാന വാക്കാവുകയില്ല. ഏതാനും ചില നിഗമനങ്ങളിലെത്തിച്ചേരാനും, അങ്ങനെ കവിതയുടെ ഗതി ഏതു ബിന്ദുവിലേക്കാണെന്നു പ്രവചിക്കാനും മാത്രമേ ഇവിടെ ശ്രമിച്ചിട്ടുള്ളൂ.

കാവ്യചരിത്രത്തിന്റെ ചിരന്തനമായ ഗതികശാസ്ത്രമാണ്, അപൂർണ്ണമെങ്കിലും, പ്രസക്തമായ ഈ വിധിയെഴുത്തിന് ഉൾക്കരുത്തു തരുന്നത്. (ഭൂതകാലബോധത്തിലൂടെ ഭാവിവർത്തമാനങ്ങളെ സ്ഫുടീകരിക്കലാണല്ലോ ചരിത്രത്തിന്റെ ധർമ്മം.) സാഹിത്യത്തിലെ പ്രസ്ഥാനങ്ങൾ നിയതമായ ഒരു ഗതികക്രമത്തെയാണ് എക്കാലവും പിന്തുടരുന്നത്. മലയാള സാഹിത്യം താരതമ്യേന ചെറുപ്പമാകയാൽ ഈ സിദ്ധാന്തം അബദ്ധമാണെന്ന് പെട്ടെന്നു തോന്നിയേക്കാം. എന്നാൽ മറ്റെല്ലാ സാഹിത്യത്തിലുമെന്നതുപോലെ മലയാളത്തിലെ കാവ്യപ്രസ്ഥാനങ്ങൾ കരുക്കുകയും, തളിർക്കുകയും കൊഴിയുകയും ചെയ്യുന്നത് ഒരു താളത്തിന് വിധേയമായിത്തന്നെ. പ്രതിഷേധത്തിലൂടെയുള്ള ആവിർഭാവം; ഒരുകൂട്ടം പ്രതിഭാശാലികളിലൂടെയുള്ള വളർച്ചയും, പ്രസ്ഥാനവത്കരണവും; അതിൽനിന്നുളവാകുന്ന അനുകരണഭ്രമം; അപകൃഷ്ടമായ അനുകരണത്തിലൂടെയുള്ള തളർച്ച, തളർച്ചയ്ക്കു പിൻബലം കൊടുക്കുന്ന പുതിയ പ്രതിഷേധം. അടിസ്ഥാനപരമായ ഈ താളക്രമത്തിൽനിന്ന്, വിശദാംശങ്ങളിൽ വ്യത്യാസം കണ്ടേക്കാമെങ്കിലും, ഒരു സാഹിത്യചരിത്രവും മുക്തമല്ല. വിഭിന്നതകൾക്കതീതമായി നിലനിൽക്കുന്ന ഈ ഗതികക്രമം കാണാതിരിക്കുമ്പോഴാണ് കവിതാപഠനം ഉപരിപ്ലവമാകുന്നത്. അയ്യപ്പപ്പണിക്കരും മറ്റും ഒരു പുതിയ തരം കവിതയെഴുതിയപ്പോൾ, മലയാളകവിത ഒരു കൊടിയ പ്രതിസന്ധിയിലാണെന്ന് കൂട്ടമണിയടിച്ചവർ, സാഹിത്യത്തിലെ ഈ അലംഘനീയ നിയമത്തെക്കുറിച്ച് അറിവില്ലാത്തവരാണെന്നു മാത്രമേ കരുതാനാവൂ.

ഈ സിദ്ധാന്തത്തെ ഉദാഹരിക്കാൻ നമുക്ക് കാല്പനികകവിതയുടെ ചരിത്രം മാത്രമേ കൈവശമുള്ളൂ. കുമാരനാശാനിൽ നിന്നാരംഭിക്കുന്നതാണ് മലയാളത്തിലെ കാല്പനികകവിത എന്ന ആ പഴയ വാദത്തെ ആദ്യമേ നിരാകരിക്കാം. ചരിത്രത്തിന്റെ കുററൻ നിരകളിൽ ആശാന്റെ സ്ഥാനം ഉദ്ഭവത്തിലല്ല. വെണ്മണികൾ മുതൽ നമ്മുടെ കവിതയിൽ ആവിർഭവിക്കുന്ന കാല്പനികതയെ പ്രസ്ഥാനവത്കരിച്ച പ്രതിഭാശാലിയാണ് കുമാരനാശാൻ. ചങ്ങമ്പുഴയിൽ റൊമാൻറിക് കവിത പുഷ്കലമായി നില്ക്കുന്നത് കണ്ടവരോടും നമുക്കു വിയോജിക്കുക. കാല്പനികതയുടെ തളർച്ചയ്ക്ക് ഉപാധിയായി എന്നതാണ്, വാസ്തവത്തിൽ ചങ്ങമ്പുഴയുടെ ചരിത്രസാംഗത്യം. മലയാളത്തിലെ കാല്പനികത്വത്തെ പൂർവ്വമെന്നും, ഉത്തരമെന്നും തിരിച്ച്, കവിത്രയത്തെ ഒരറ്റത്തും, ചങ്ങമ്പുഴയെ മറേറയററത്തും നിറുത്തുന്ന സമ്പ്രദായം ഭാഗികമായ കാഴ്ചപ്പാടിന്റേതാണ്.

വററിത്തുടങ്ങുന്ന ഒരു പ്രവാഹത്തിൽ നിന്ന് പിരിഞ്ഞൊഴുകിയ കൈവഴിയായിരുന്നു ശങ്കരക്കുറുപ്പ്. കാല്പനികതയ്ക്ക് ഇന്നും നിലനിൽപുള്ളത് ആ കൈവഴിയിലൂടെയാണ്. എന്നാൽ അധമാനുകർത്താക്കൾക്ക് പ്രിയംകരനാവുകവഴി, ചരിത്രപരമായി സംഭവിക്കേണ്ട തിരിച്ചടിക്ക് ചങ്ങമ്പുഴ തുടക്കംകുറിച്ചു കഴിഞ്ഞിരുന്നു. ആ തിരിച്ചടി ഒരു മഹാപ്രവാഹമായി ഇപ്പോഴും ശ്വസിച്ചുനിൽക്കുന്ന കാല്പനികതയെ മുക്കിക്കളയുമെന്നതാണ് ചരിത്രപരമായ ഉണ്മ. ഈ പുതിയ ഒഴുക്ക് അത്തരമൊരു പ്രവാഹമായി വളരുമോ എന്നതാണ് പ്രശ്നം. അതോ, ഇതിൽനിന്ന് മുളപൊട്ടുന്ന മറ്റൊരു ധാര, ഈ ചരിത്രധർമ്മം നിറവേററാനായി ഉണ്ടാകുമോ?

ചങ്ങമ്പുഴയുടെ സംഗീതമായാജാലത്തിന്റെ പ്രതിപ്രവർത്തനം, എൻ.വി. കൃഷ്ണവാരിയരുടെ ചടുലവും, സൂനിയന്ത്രിതവുമായ കവിതയിലാണ് ആദ്യം സംഭവിച്ചത്. കവിതയുടെ ഒരു ദശാസന്ധിയിൽ, അനുഭൂതിക്കും ദർശനത്തിനും ഒരു പുതിയ ഭാഷ്യം രചിക്കാൻ ശ്രമിച്ച എൻ. വി. യിൽ പുതിയ കവിത കൈകാൽ കുടഞ്ഞ് പിറക്കുകയായിരുന്നു. ചങ്ങമ്പുഴയും, അദ്ദേഹത്തിന്റെ അനുകർത്താക്കളും കാവ്യഭാഷയെ നിശ്ചേതനവും, കാവ്യശില്പത്തെ ദുർബ്ബലവും, ദർശനത്തെ കൃത്രിമവുമാക്കിയപ്പോൾ, ഇത്തരമൊരു പ്രതിപ്രവർത്തനം നടക്കാതെ കഴിയുമായിരുന്നില്ല. സംസ്കൃതാനുകരണ പാരമ്പര്യത്തിൽനിന്നും കവിതയെ, കാല്പനികത ഒരു പുതിയ സൗന്ദര്യദർശനം നൽകി മോചിപ്പിച്ചെങ്കിൽ, കാലക്രമത്തിൽ, മറ്റൊരു ജഡാവസ്ഥയിൽ അതു് കവിതയെ തളച്ചിട്ടുകളഞ്ഞു. അപ്പോൾ വീണ്ടുമൊരു മോചനത്തിനു വേണ്ടി, പുതിയൊരു കവിത പിറക്കേണ്ടതായും വന്നു.

കാല്പനികതയുടെ ചരിത്രപരമായ സാംഗത്യം അവസാനിച്ചിരിക്കുന്നു. ആധുനിക ജീവിതത്തോട് സത്യസന്ധമായി പ്രതികരിക്കുന്ന കവിമനസ്സുകളെ ആവിഷ്ക്കരിക്കാനുള്ള ആവശ്യത്തിൽനിന്നാണ് ഈ കവിത പിറന്നത്. പ്രശ്നങ്ങളുടേയും, ധർമ്മസങ്കടങ്ങളുടേയും ഒരു കുരുക്ഷേത്രത്തിലാണ് താൻ നിൽക്കുന്നതെന്ന് ഒരു സാന്ദ്രമായ നൊമ്പരത്തോടെ മനസ്സിലാക്കുകയും, ആ ആത്മനൊമ്പരത്തിന്റെ ശക്തിയാവാഹിക്കാൻ കരുത്തുള്ള ഒരു ഭാഷയ്ക്കുവേണ്ടി ക്ലേശകരമായ പരീക്ഷണത്തിൽ ആമഗ്നനാവുകയും ചെയ്യുവനാണ് പുതിയ കവി. ഈ പുതിയ ഭാഷയിൽ പ്രാകൃതമായ താളവും പൗരാണികമായ ബിംബങ്ങളും ശക്തി വർഷിച്ചു നിൽക്കുന്നു. പുതിയൊരു സൗന്ദര്യബോധവും, ഭാവുകത്വവും സംക്രമിപ്പിക്കുവാൻ ഇവയൊക്കെയാണ് കവിക്കുള്ള ഉപകരണങ്ങൾ. ഈ ഉപകരണങ്ങൾ, പുതിയ അനുഭവസാകല്യതകൾക്ക് അനുസൃതമായി വ്യതിയാനപ്പെടുത്തുവാൻ കവിക്കു കഴിയുമ്പോൾ മാത്രമേ കവിതയ്ക്ക് സചേതനത്വം കൈവരുന്നുള്ളൂ.

കവിതയുടെ ഭാഷയും സങ്കേതങ്ങളും ആശയങ്ങളുമെല്ലാം സനാതനമായ പരിവർത്തനത്തിന് വിധേയമാവേണ്ടതുണ്ട്. കുറെ കവികൾ സ്വയം തപിച്ച് ആർജ്ജിച്ചെടുത്ത ഭാഷയും ബിംബങ്ങളും സങ്കല്പങ്ങളും, സങ്കേതങ്ങളും, ഒരു തലമുറയാകെ കടംവാങ്ങാൻ തുടങ്ങുമ്പോൾ കവിതയിൽ അപകടസൂചന കേൾക്കുകയായി. അയ്യപ്പപ്പണിക്കരിലും, സച്ചിദാനന്ദനിലും, കടമ്മനിട്ടയിലും നക്ഷത്രരേണുക്കൾ വിതറിയ അതേ കവിത, കല്ക്കരിധൂളിയായി മാറിക്കൊണ്ടിരിക്കുന്നത് ഇതു കൊണ്ടാണ്.

സാമൂഹ്യാനുഭവങ്ങളോട് സത്യസന്ധമായി പ്രതികരിക്കുന്ന കവിതയിൽ അസന്തുഷ്ടിയും, അതുളവാക്കുന്ന പരിവർത്തനാവേശവും കാണുകയെന്നത് യാദൃച്ഛികമല്ല. കടമ്മനിട്ടയുടെ 'കുറത്തിയി'ലും, പണിക്കരുടെ 'കുരുക്ഷേത്ര'ത്തിലും മററും വിളക്കുകൊളുത്തുന്ന ആ ജ്വാലയേയും, അതിന്റെ പിന്നിലെ വൈകാരികമായ ആത്മാർത്ഥതയേയും, മനമറിഞ്ഞ് ആദരിക്കുക. 'ചക്രവർത്തി നഗ്നനാണെന്ന് വിളിച്ചുപറയുന്ന കുട്ടി' യുടെ സത്യസന്ധതയെ മാനിക്കുക. എന്നാൽ ആ നഗ്നതയെക്കുറിച്ചു മാത്രമേ പാടൂ എന്നു കവികൾ ശഠിക്കുമ്പോൾ, ആ 'പ്രതിബദ്ധത' അപകടകരമായ കാപട്യമായിത്തീരുന്നു. സംഘടിതമായ വിപ്ലവപ്രേമം നവീനകവിതയിൽ ചേരിതിരിവുകളുണ്ടാക്കിക്കൊണ്ടിരിക്കുന്നു. കവിത കവിതേതരമായപ്പോൾ മോചനം നൽകിയവരാണിവർ. ഇവർതന്നെ സാഹിത്യേതരമായ മാനദണ്ഡങ്ങൾ കൊണ്ട് കവിതയെ വീണ്ടും അസ്വതന്ത്രമാക്കുന്നത് ദുഃഖകരമാണ്. ഡോഗ്മയെ നിഷേധിക്കുകയെന്ന പുതിയ ഒരു ഡോഗ്മയ്ക്ക് ഇവിടെ തുടക്കമിട്ടിരിക്കുന്നു. ഈ വിപ്ളവ വിധേയത്വം, കവിതയെ പുതിയ ഉയരങ്ങളിലേക്കു പറത്തിക്കുകയല്ല, മറിച്ച്, അതിന്റെ ചിറകുകളരിയുകയാണു ചെയ്യുന്നത്. ഈ ചുഴിയിൽ വീണുപോയാൽ, ആശാവഹമായിരുന്ന ഈ കവിതയ്ക്ക് ഇനിയും പുതിയ കൈവഴികൾ പൊടിച്ചേ പററൂ.

കവിയുടെ സ്വാതന്ത്ര്യം സ്ഫുടീകരിക്കുന്നത് അവന്റെ ഭാഷയാണ്. കവി യഥാർത്ഥ വിപ്ളവകാരിയാവുന്നതും അപ്പോൾത്തന്നെ. ആ വിപ്ളവമാണ് അവനു വിധിക്കപ്പെട്ടതു്. അതു നിഷേധിക്കുകയും, ആരോ പാടിയ ശീലിന്റെ വാലുപിടിച്ച്, സാമൂഹ്യ–രാഷ്ട്രീയ വിപ്ലവത്തിന് പടഹമടിക്കാൻ അവൻ ഉൽസാഹം കാട്ടുകയും ചെയ്യുമ്പോൾ, അവൻ കവിയല്ലാതായിത്തീരുന്നു.

പുതിയ കവിത പുനരുജ്ജീവിപ്പിച്ചെടുത്ത താളക്രമവും, ബിംബാവലിയും, സങ്കേതങ്ങളും, സംവേദനക്ഷമത വാർന്നുപോയ ശുഷ്കതകളായി പരിണമിക്കാൻ തുടങ്ങിയിരിക്കുന്നു. ചങ്ങമ്പുഴയ്ക്കു പററിയ ചരിത്രപരമായ വിപത്ത് കടമ്മനിട്ടയ്ക്കും സംഭവിക്കുമോ? കവിയരങ്ങുകളിലൂടെയും, ചൊൽക്കാഴ്ചകളിലൂടെയും, ചിത്രപ്രദർശനങ്ങളിലൂടെയും, കവിതയ്ക്കൊരു ദൃശ്യസംവേദനം നേടിയെടുക്കാനുള്ള ശ്രമം ശ്ലാഘനീയംതന്നെ. പക്ഷേ, കഴമ്പില്ലാത്ത അനുഗായകരെ സൃഷ്ടിക്കാനും ഇതു സംഗതിയാകുന്നു. കാവ്യാസ്വാദനമെന്നാൽ കളരിപ്പയററുകാണലാണെന്നും വ്യാഖ്യാനിക്കപ്പെടാനിടയുണ്ട്. അങ്ങനെ, പുതിയ താളവും ഭാഷയുമൊക്കെ പൊരുളറിയാത്ത പക്കപ്പാട്ടുകാർക്ക് ഒരു 'ജാർഗണാ'യിത്തീരുന്നു. ഇതോടൊപ്പം, പ്രാമാണികരായ കവികൾതന്നെ സ്വന്തം 'ക്ലിക്കു'കളുണ്ടാക്കി ഒളിപ്പോരു നടത്തുകയുംകൂടി ചെയ്താൽ ആധുനിക കവിത അന്ത്യശ്വാസം വലിക്കാൻ താമസമുണ്ടാവുകയില്ല. ഇനിയും ഹംസഗാനം പാടിയിട്ടില്ലാത്ത കാല്പനികത ആ ചരിത്രമുഹൂർത്തത്തിൽ, പുതിയൊരു ശക്തിയാർജ്ജിച്ച്, ഒരു നവ്യധാരയ്ക്ക് ആക്കം കൊടുത്തുകൂടെന്നുമില്ല. ആധുനികകവിത ആധുനികമല്ലാതായിത്തീരുമ്പോൾ, അതിനെ പുറംകാൽ കൊണ്ടു ചവിട്ടി, പുതിയ പരിതഃസ്ഥിതികളോട് മൗലികമായി പ്രതികരിച്ചുകൊണ്ട്, സാഹിത്യത്തിന്റെ ഗതികശാസ്ത്രത്തിനു വിധേയമായി, വീണ്ടുമൊരു 'പുതിയ കവിത' പിറവിയെടുക്കും.

# പുഷ്യരാഗം

രവി മണ്ണേത്ത്

**ഗ**ൾഫിൽനിന്നും രണ്ടുമാസത്തെ ലീവിനു നാട്ടിൽ വന്ന്, തിരിച്ചുപോകാൻ നാലുദിവസങ്ങൾ ബാക്കിയുള്ളപ്പോൾ വിലോചനൻ വേളികഴിച്ചു. നിരക്ഷരകുക്ഷിയായ വിലോചനനെ പ്രലോഭിപ്പിക്കാൻ ഭാരിച്ചൊരു സ്ത്രീധനവും സുശീലയും സുജാതയും വിദ്യാസമ്പന്നയുമായ വിരഹിണിയെന്നൊരു പെണ്ണും ധാരാളമായിരുന്നു.

അഞ്ചാംദിനം യാത്രയയയ്ക്കാൻ കലങ്ങിയ കണ്ണുകളുമായി എയർപോർട്ടിലെത്തിയ വിരഹിണി പറഞ്ഞു:

"കഴിഞ്ഞ നാലു ദിവസങ്ങളിൽ കാര്യമായിട്ടൊന്നും ചെയ്യാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല, അങ്ങയുടെ മുഖംപോലും ഒന്നു ശരിയായി കാണാൻ കഴിഞ്ഞില്ല. പോയി കഴിയുന്നതും വേഗം ലീവെടുത്തു വരണം. തുടരെ എഴുത്തയയ്ക്കണം. ശരീരം ക്ഷീണിപ്പിക്കരുത്."

"പ്രിയേ വിരഹിണി, നീ ഭയപ്പെടാതെ, മൂന്നുമാസത്തേക്കുള്ള വാജീകല്പം ലേഹ്യവും അത്രയുംതന്നെ കാലത്തേക്കുള്ള മൃഗമദാദി രസായനവും ഞാൻ കരുതിയിട്ടുണ്ട്." വിലോചനൻ പറഞ്ഞു.

നാസാഗ്രത്തേയും നയനപ്രാന്തത്തേയും കൈലേസുകൊണ്ട് ഡ്രൈക്ലീൻ ചെയ്ത് വിരഹിണി മൊഴിഞ്ഞു:

"ഉദ്ദിഷ്ടസന്താന ലാഭത്തിനുതകുന്ന പുഷ്യരാഗം ചുണ്ണം മൂന്നു കോഴ്സിനുള്ളത് ഞാൻ വാങ്ങിവച്ചിട്ടുണ്ട്. നാളെത്തൊട്ട് സേവ തുടങ്ങാം. പഥ്യവുമില്ലല്ലോ. അങ്ങ് ഒന്നുകൊണ്ടും വിഷമിക്കേണ്ട. കഴിവതും വേഗം അടുത്ത ലീവിനു വരാൻ ശ്രമിക്കുക."

തിരിച്ചു ഗൾഫിൽ ചെന്നു ജോലിയിൽ പ്രവേശിച്ച വിലോചനന് വാരത്തിൽ രണ്ടെന്ന കണക്കിന് കണ്ണീരിൽ കുതിർന്ന കത്തുകൾ കിട്ടി.

മൂന്നാം മാസത്തിലൊരു കത്തിൽ വിരഹിണി:

"അങ്ങ് എന്തൊരു ഭാഗ്യവാനാണ്! അഞ്ചാറുമാസങ്ങൾക്കുള്ളിലൊരു അച്ഛനാകാൻപോകുന്നു. സെപ്റ്റംബറിലേക്കു തീർച്ചയായും വരണം."

എഴുത്തു വായിച്ച വിലോചനൻ പുഷ്യരാഗത്തിന്റെ മഹത്വമോർത്ത് പകച്ചുനിന്നു.



# കുഞ്ഞിക്കോരന്റെ ജീവിതവും മരണവും

കഥ

യു. എ. ഖാദർ

ഞങ്ങളുടെ നാട്ടിൽ ഒരു കുഞ്ഞിക്കോരൻ ഉണ്ടായിരുന്നു. എട്ടൊമ്പതു കൊല്ലം മുമ്പ് പിഷാരികാവിലെ കളിയാട്ടത്തിന്റെ തലേന്നാണ്, പൊടുന്നനേ മരിച്ചു. അമ്പലവട്ടത്തിന്റെ പടിഞ്ഞാറേ പറമ്പിൽ തൃക്കോട്ടൂരുകാരൻ ഹൈദർ മാപ്പിള ഊഞ്ഞാൽതൊട്ടിൽ കെട്ടിയിരുന്നു. കറങ്ങുന്ന ഊഞ്ഞാലിന്റെ ചുവട്ടിൽ നില്ക്കെ കുഞ്ഞിക്കോരൻ വീഴുന്നതു കണ്ടവരുണ്ട്. വായിൽനിന്നും നുരപ്പിണിയൊഴുകുന്നതു കണ്ടു. പിന്നെ ചോര. പൂഴിപ്പരപ്പിൽ ഒരു പിടച്ചിൽ. ഊഞ്ഞാൽ തൊട്ടിലിലിരുന്നവർ "ഊയ്യി" എന്നു വിളിച്ചു. മാപ്പിളയുടെ ആൾക്കാർ പരിഭ്രമമൊന്നും കാണിക്കാതെ പൂഴിയും ചോരയും പററിയ ശരീരവുമെടുത്ത് തെക്കോട്ടോടി. തെക്കുഭാഗത്തായിരുന്നു കൊയിലാണ്ടി ആശുപത്രി.

കൈലിത്തുണി മടക്കിക്കെട്ടി ഹൈദർ മാപ്പിളയും അവരെ അനുഗമിച്ചു. ഉത്സവപ്പറമ്പിലെ ജനക്കൂട്ടത്തെ ഈവക സംഭവങ്ങളൊന്നും അലോസരപ്പെടുത്തിയില്ല. അവർ ഊഞ്ഞാലാടുകയും ഹൈദർമാപ്പിളയുടെ വകയായുള്ള "ആന മയിൽ ഒട്ടകം" കളികളിൽ പങ്കെടുക്കുകയും, പണം നഷ്ടപ്പെടുത്തുകയും, കുട്ടികൾക്ക് പൊരികടല മിഠായികൾ വാങ്ങിക്കൊടുക്കുകയും പെണ്ണുങ്ങൾ കൂടിനിൽക്കുന്ന മേലേത്തൊടി പറമ്പിന്റെ കൊള്ളിനു ചുവട്ടിൽചെന്നു നിന്ന് കൂട്ടത്തിൽ സുന്ദരിയെ തിരഞ്ഞെടുക്കുകയുംചെയ്തു. അപ്പോഴേക്കും പൊട്ടന്റെ വരവുവന്നു. ഇട്ട്യേച്ചി തെയ്യം ചിലങ്ക കലുക്കി, ചെണ്ടക്കാരോടൊപ്പം, ഭൂമികിടുങ്ങേ അലറിവന്നു. ദേവീക്ഷേത്രത്തിലാകെക്കൂടി വരുന്ന ഒററത്തെയ്യം. ശാന്തൻ. നല്ല താളവും മണിയും വായ്ത്താരിയുമുള്ളവൻ. ഊററവുമുണ്ടത്രെ. എന്നാലും അലറാൻ തുടങ്ങിയാൽ നരസിംഹം പ്രത്യക്ഷപ്പെട്ടപോലെയാണ്. ചിങ്ങപുരത്തമ്പലത്തിൽ നിന്നാണല്ലോ കിരീടവും മണിയുംകെട്ടി വാദ്യക്കാരോടൊപ്പം പുറപ്പെടുന്നത്. ഈ ബഹളങ്ങൾക്കിടയിൽ, പടയിൽ എന്ത് കുട എന്നു പറഞ്ഞപോലെ കുഞ്ഞിക്കോരൻ വീണുചത്തത് എല്ലാവരും മറന്നു. അല്പം കഴിഞ്ഞപ്പോഴേക്കും പോയതുപോലെ പരിഭ്രമലേശംകൂടാതെ ഹൈദർ മാപ്പിളയും കൂട്ടാളികളും തിരിച്ചെത്തി. അവർ പറഞ്ഞു, ശവമുറിയിൽ വച്ചിട്ടുണ്ട്. പറയൻ ചാത്തു കീറിമുറിച്ച് ശവം നാളെയോ മററന്നാളോ കഴിച്ചിടും. പൊലീസുകാർക്ക് കൈമടക്കിയിട്ടുണ്ട്. കല്യാണിയും കുട്ടികളും അവിടെയില്ല. അവർ തിയ്യൻ ചത്തതറിയാതെ അമ്പലപ്പറമ്പിൽ ഉടുത്തൊരുങ്ങി, മുറുക്കിച്ചുവപ്പിച്ച്, തായമ്പകവും ആസ്വദിച്ച് എവിടെയോ നില്ക്കുന്നുണ്ടാവും. താലപ്പൊലിക്കാരികൾക്ക് ഒത്താശചെയ്തുകൊടുക്കുന്നുണ്ടാവും. കുട്ടികളോ—അവരെ അവരും ശ്രദ്ധിക്കില്ല. പൂഴിയിൽ പതിനായിരങ്ങളുടെ കൂട്ടത്തിൽ, പൂഴിത്തരികളെപ്പോലെ അവരും ഓടിപ്പാഞ്ഞ് എവിടെയോ ഉണ്ടാവും. അല്ലെങ്കിൽ എല്ലാ ജാതിക്കാർക്കും പ്രവേശനമുള്ള അമ്പലംവക ചന്തപ്പറമ്പിലെ വഴിക്കച്ചവടങ്ങൾ നോക്കി മമ്മതു മാപ്പിളയോടൊപ്പം അലയുന്നുണ്ടാവും കല്യാണിയും മക്കളും. മമ്മതുമാപ്പിളയാണ് കല്യാണിക്കും മക്കൾക്കും ചെലവും ചോറും കൊടുത്തു പോററി വളർത്തുന്നതെന്ന കഥ ആർക്കാണറിയാത്തത്?

ഇന്നലെവരെ കുഞ്ഞിക്കോരൻതന്നെയാണ് കല്യാണിക്കും മക്കൾക്കുമുള്ള അരിയും ചിലവാനവും മമ്മതുമാപ്പിളയുടെ മസാലപ്പീടികയിൽ ചെന്ന് വാങ്ങിക്കൊണ്ടു വന്നതും കൊടുത്തതും. അത് കുഞ്ഞിക്കോരന്റെ ഒരു പതിവുകൃത്യം. മറെറാന്നു കൂടിയുണ്ട്. പെരച്ചുട്ടിയുടെ റാക്ക്ഷാപ്പ് പൂട്ടിയാലാണല്ലോ ചൂട്ടും കത്തിച്ച് കുഞ്ഞിക്കോരൻ വീട്ടിലേക്കു ചെല്ലുക. മുററത്തെത്തിയാൽ ചൂട്ട് കെടുത്തരുതെന്നാണ് കല്യാണിയുടെ നിയമം. വന്നകാലാലെ, കത്തുന്ന ആ ചൂട്ടും മിന്നിച്ച് അവിടെ നിന്നും മമ്മതു് മാപ്പിളയുടെ പുരവരെ ചെല്ലണം. ഒററയ്ക്ക്, രാത്രികാലങ്ങളിൽ, കല്യാണിയുടെ ചെററപ്പുരയിൽനിന്നും മാപ്പിളയുടെ മാളികപ്പുരയിലേക്ക് ഇടവഴികളിലൂടെ നടന്നുപോവുക, ഊഹിക്കാൻപോലും പററില്ലെന്നാണ് മമ്മതു മാപ്പിള പറയാറ്. മാപ്പിളയുടെ പേടിക്കഥകൾ കേട്ട് കല്യാണി ചിരിക്കും. അപ്പുറത്തെ കുമ്പു ചിമ്മിനിയുടെ വെട്ടത്തിലിരുന്ന് പശുവിൻപാലിന്റെ മഹത്വത്തെക്കുറിച്ചും, ശിബിചക്രവർത്തിയുടെ ദയാവായ്പിനെക്കുറിച്ചും ഉച്ചത്തിൽ വായിക്കുന്ന കല്യാണിയുടെ മക്കൾ മാപ്പിളയുടെ പേടിയെ അകററുന്നു പിന്നെ. പെരച്ചുട്ടി പകർന്നുകൊടുത്ത റാക്കിന്റെ ലഹരിയിലാടുന്ന കുഞ്ഞിക്കോരന്റെ ചൂട്ടിന്റെ പ്രകാശം മാളികപ്പുരയുടെ പടിപ്പുരവരെയനുഗമിച്ച് മമ്മതുമാപ്പിളയെ സുരക്ഷിതമായി താവളത്തിലെത്തിക്കുന്നു. ചൂട്ടിന്റെ പ്രകാശം തിരിച്ചുവരുന്നതും നോക്കി കല്യാണി ചെററക്കോലായിയിൽ ഒററയ്ക്കു കിടക്കും. ഒററയ്ക്കായിരിക്കില്ല മിക്കപ്പോഴും. ഒന്നുകിൽ തെക്കേ മാളികപ്പുരയിലെ സുന്ദരൻകുട്ടി സുധാകരനുണ്ടാവും, ആ ഇരുട്ടിൽ ഓരോരോ കഥകളും പറഞ്ഞങ്ങനെ. അല്ലെങ്കിൽ തെക്കേണ്ടിയിലെ കുഞ്ഞേമിയോ, തേങ്ങാകൊയ്യുക്കാരൻ ചാത്തുവോ, ചകിരിക്കാരൻ കണ്ണൻ മുതലാളിയോ, ചത്തുസ്രാപ്പോ ആരെങ്കിലും. മമ്മതുമാപ്പിള ഇറങ്ങിപ്പോകുന്ന സമയം അവർക്കെല്ലാം അറിയാം. പെരച്ചുട്ടി റാക്ക്ഷാപ്പ് പൂട്ടുന്നതെപ്പോഴാണെന്നും അവർക്കറിയാം. പിന്നെ പതിവുള്ള ഇടവഴികളിൽ പ്രകാശിക്കുകയും കെടുകയും ചെയ്യാറുള്ള ചൂട്ടിന്റെ മിന്നിച്ചകൾ. പ്രകാശത്തിന്റെ ആ യാത്ര. കല്യാണിക്ക് എല്ലാം കൃത്യനിഷ്ഠയോടെ ചെയ്യുവാൻ ത്രാണിയുണ്ടായിരുന്നു. ചൂട്ടും മിന്നിച്ച് മമ്മതുമാപ്പിളയെ വീട്ടിലെത്തിച്ച് തിരിച്ചുവന്ന കുഞ്ഞിക്കോരനോട് എന്നും കല്യാണി ചോദിക്കാറുണ്ട്: "നെങ്ങള് മാപ്പിളനെ കുടീൽ എത്തിച്ചോ—?"



എന്നത്തെയും പോലെ കുഞ്ഞിക്കോരന്റെ മറുപടിയും ഉയരും: "ഇല്ലാ-മാപ്പി

ളാരെ കഴിച്ചിടുന്ന പള്ളിക്കാട്ടിലാ എത്തിച്ചത്."

"പേടിക്കൊടലൻ—" കല്യാണി ചിരിച്ചു തിമർക്കും. അവളുടെ പായച്ചുവട്ടിലിരിക്കുന്ന അന്നത്തെ അതിഥിയും ആ ചിരികേട്ടു രസിക്കും. അവൾ പറയും: "നെങ്ങള് അകത്തേക്കു ചെല്ല്. കിണ്ണത്തിൽ വെളമ്പിവെച്ചിക്കി. ഞാനങ്ങോട്ടു വരാം."

അവൾ വരുന്നതുംകാത്ത് അന്നന്നത്തെ ആഹാരവും കഴിച്ച് ശാന്തനായി കിടന്നുറങ്ങുകയായിരുന്നു കുഞ്ഞിക്കോരന്റെ പതിവ്. മിക്കവാറും എല്ലാ രാത്രികളിലും അവൻ ശാന്തമായി ഉറങ്ങുന്നു. അതൊക്കെ ഇന്നലെവരെ. ഇന്നങ്ങനെയല്ലല്ലോ. കളിയാട്ടത്തിന്റെ തലേന്നു രാത്രിയാണ്. അമ്പലത്തിൽ പൂവെടിയും കഥാപ്രസംഗവുമുണ്ടാവും. പുലരുംവരെയുള്ള ആഹ്ലാദങ്ങൾ. എന്നാൽ അതിനൊന്നും കല്യാണിയെ അക്ഷമനായ മമ്മതുമാപ്പിള സമ്മതിക്കില്ല. രാത്രിയായാൽ അയാൾക്കു ഭ്രാന്താണെന്ന് കല്യാണിക്കറിയാം. പേടിയും ഭ്രാന്തും നിറഞ്ഞ മാപ്പിളയുടെ ഓരോരോ കോപ്രാട്ടികൾ. എങ്കിലും എല്ലാററിനുമടങ്ങി അവൾ കിടക്കുന്നു. കിടക്കുമ്പോൾ അവൾ പ്രതീക്ഷിക്കും. പതിവുപോലെ ചൂട്ടുംമിന്നിച്ചു കുഞ്ഞിക്കോരൻ വരുന്നതുംകാത്ത് മമ്മതുമാപ്പിള കോലായയിൽ ഇരിക്കും. ആ ചൂട്ടിന്റെ പ്രകാശം കാണുകയില്ല. കുന്നുമ്മൽ നിന്നും ചൂട്ടിന്റെ വെട്ടം കാണാതാവുമ്പോൾ, കുഞ്ഞമ്പുന്റെയച്ഛന്റെ വരവ് ഇല്ലാതാവുമ്പോൾ മമ്മതുമാപ്പിളയെ അയാളുടെ കട്ടിലിൽ ആരെത്തിക്കും? മാപ്പിള തിരിച്ചുപോയി എന്ന് ഉറപ്പുകിട്ടിയാൽ മാത്രം പതിവ് ആഹ്ലാദങ്ങൾക്ക് ഇറങ്ങിവരുന്ന ഇരുട്ടിലെ ചെകുത്താന്മാരെ എങ്ങനെ തൃപ്തിപ്പെടുത്തും? ഇതൊക്കെ നമ്മൾ ചോദിക്കുന്ന സാധാരണ ചോദ്യങ്ങൾ. എന്നാൽ അന്നുണ്ടായത് എന്താണ്?

കുഞ്ഞിക്കോരന്റെ തിയ്യത്തി തിയ്യൻ തിരിച്ചുവരുന്ന നിമിഷങ്ങൾ എണ്ണി. എണ്ണിയെണ്ണി തളർന്നു. മമ്മതുമാപ്പിള നിത്യേന പറയുന്ന പേടിക്കഥകൾ കേട്ട കല്യാണിക്ക് എന്നത്തേയുംപോലെ ചിരിവന്നില്ല. മാപ്പിള ചോദിച്ചു:

"ഇനിക്കെന്താ കല്യാണി ചിരി വരാത്തത്?"

"എനക്ക് പേടിയാ തോന്നുന്നത്."

കല്യാണിയുടെ മറുപടി കേട്ടപ്പോൾ മമ്മതുമാപ്പിളയുടെ രോമകൂപങ്ങൾ എഴുന്നേററുനിന്നു. മുററത്തെ ഇരുട്ടിൽ പട്ടികൾ ഓലിയിടുന്നതു കേട്ടു. നത്ത് മൂളുന്നതു കേട്ടു. കാലൻകോഴി കൂവുന്നതു കേട്ടു.

"നിനക്കെന്താ ഒരു രസം തോന്നാത്തത്?" എന്ന മാപ്പിളയുടെ ചോദ്യം. മമ്മതുമാപ്പിള കല്യാണിയെ കെട്ടിപ്പിടിച്ച് അവളോടൊട്ടിക്കിടന്നു. ചികരി പൂഴ്ത്തി കാശുണ്ടാക്കിയ കൃഷ്ണനെ മനസ്സിൽ വിചാരിച്ചു. അവന്റെ കൈവശക്കാരി യശോദ എന്ന മുക്കുവത്തിയെ മനസ്സിൽകണ്ടു. പേടി മാറുന്നില്ല. പേടി മാറുവാൻ മമ്മതുമാപ്പിള കല്യാണിയെത്തന്നെ നോക്കി." കുമ്പു ചിമ്മിനിയുടെ പ്രകാശം. കല്യാണിയുടെ ജ്വലിക്കുന്ന മുഖം. കണ്ണുകൾ ചുകന്നുകത്തുന്നു. ചുണ്ടുകൾക്കു ചോരയുടെ നിറം. ചോരയിററിററുവീഴുന്നപോലെ. അയാൾക്ക് ചുംബിക്കാൻപോലും ഭയം തോന്നിയപ്പോൾ കല്യാണിയുടെ ചുണ്ടുകൾ വിടരുന്നതു കണ്ടു. അവരുടെ പല്ലുകളുടെ മൂർച്ച മാപ്പിളയുടെ കഴുത്തിൽ ചോറലുകൾവീഴ്ത്തി. മമ്മതുമാപ്പിളക്ക് വേദനിച്ചു. കല്യാണി അപ്പോൾ ചിരിച്ചു. ശബ്ദമില്ലാത്ത ചിരി. മമ്മതുമാപ്പിള വിളിച്ചു: "കല്യാണി—ഇനിക്കെന്താ സുഖല്ലേ?"

ഉറക്കത്തിൽനിന്നെന്നപോലെ അവൾ മൂളുന്നു. ഉത്സവപ്പറമ്പിൽനിന്നും അവളെ തിരിച്ചുവിളിച്ചതും അവരുടെ പെറപ്പുരയിലേക്കു കൊണ്ടുവന്നതും അബദ്ധമായോ? ഉത്സവപ്പറമ്പിലെ ഏതെങ്കിലും യക്ഷി അവളെ പിന്തുടർന്നുവോ? മമ്മതുമാപ്പിള സ്വയം പറഞ്ഞു: "കോരൻ എവിടപ്പോയി? കള്ളുംകുടിച്ച് കെടക്വാണ്. എനക്ക് പോണല്ലോ."

ഉറക്കത്തിൽനിന്നെന്നപോലെ അപ്പോഴും കല്യാണി ചിരിക്കുന്നു. പിന്നെ മമ്മതുമാപ്പിളയെ അരികെ പിടിച്ചുകിടത്തി പറയുന്നു: "ഏടേംപോണ്ട. ഈട ഇന്ന് ഒപ്പരം കൂടാം—"

ആ വാക്കുകൾ തീർന്നില്ല. മുററത്ത് ചൂട്ടിന്റെ പ്രകാശം. രക്ഷപ്പെട്ടപോലെ മമ്മതുമാപ്പിള ചാടിയെഴുന്നേററു. എന്നത്തേയുംപോലെ കല്യാണി ഒന്നും നിർദ്ദേശിച്ചില്ല. എങ്കിലും മമ്മതുമാപ്പിള ആ ചൂട്ടിന്റെ പിന്നാലെ അനുസരണയോടെ ഇറങ്ങി. ഇരുട്ടിനെ കീറിപ്പിളർന്നുനീങ്ങുന്നപ്രകാശത്തിന്റെ പിന്നാലെ അയാൾ യാത്ര തുടർന്നു. കല്യാണിക്ക് തടയാനാവും മുമ്പ് മമ്മതുമാപ്പിള ഇരുട്ടിൽ നൂണുകഴിഞ്ഞിരുന്നു. ആ പെറപ്പുരയ്ക്കു ചുററും മരണം ഓരിയിടുന്നത് കേൾക്കാമായിരുന്നു. കല്യാണി നിത്യപതിവുകൾ ആവർത്തിച്ചു. അന്നത്തെ രാത്രിക്കുള്ള അതിഥി മമ്മതുമാപ്പിള ഇറങ്ങിയ വഴിയിലൂടെതന്നെ ഇരുട്ടിൽനിന്നും പറഞ്ഞുറപ്പിച്ചപോലെ പ്രത്യക്ഷപ്പെട്ടു. ആ അതിഥി സുഗന്ധതൈലങ്ങൾ പൂശിയിരുന്നു. പരിസരമാകെ പാലപൂത്തപോലെ പരിമളം പൊങ്ങി. പിന്നെ കല്യാണിയുടെ വീട്ടിൽനിന്നും പൊട്ടിച്ചിരികൾ ഉയർന്നു. ഇരുട്ടിന്റെ പൊട്ടിച്ചിരികൾ താളാത്മകമായി ഉയർന്നു. പരിസരത്തിൽനിന്നും പൊങ്ങുന്ന അപസ്വരങ്ങളെ കീഴ്പ്പെടുത്തിയ താളാത്മകമായ പൊട്ടിച്ചിരികൾ. കല്യാണിയുടെ ആഹ്ലാദം. ആ ആഹ്ലാദപ്പൊലിമയിൽ, അങ്ങു ദൂരെ പള്ളിക്കാട്ടിലെ ശ്മശാനത്തിൽനിന്നാണെന്നു തോന്നുന്ന, നായ്ക്കൾ മോങ്ങുന്നതു കേട്ടു. പിന്നെ കുന്നിന്റെ അടിവാരത്തിലൂടെ ആ ചൂട്ടിന്റെ പ്രകാശം അടുത്തടുത്തു വരുന്നതു കണ്ടു. രാത്രിയുടെ അന്നത്തെ അതിഥി സ്വന്തം സുഗന്ധത്താൽ മയക്കിക്കിടത്തിയ കല്യാണിയോടു പറഞ്ഞു: "അതാ വരുന്നുണ്ട്. ഞാൻ പോകട്ടെ—"

മുററത്തെത്തിയ ചൂട്ടിന്റെ പ്രകാശം മുററത്തെ ഒതുക്കുകല്ലിൽ കുത്തിക്കെടുത്തിയ ചൂട്ടിന്റെ മണലിൽവീണ അഗ്നിത്തരികൾ. പടിഞ്ഞാറൻകാററിൽ ആ അഗ്നിത്തരികൾ ചിതാഗ്നിയിൽ നിന്നെന്നപോലെ അല്പനേരം നിറന്നുകത്തുകയും പെട്ടെന്നു കെടുകയും ചെയ്തു.

ഇരുട്ടിൽനിന്ന് ആരോ പറയുന്നതു കേട്ടു. കല്യാണിക്ക് സുപരിചിതമായ ശബ്ദം:

"എനക്ക് വെശക്കുന്നല്ലൊ—"

"അകത്ത് കിണ്ണം നെറയെ വിളമ്പിവച്ചിട്ടുണ്ട്—" കിടന്നകിടപ്പിൽ കല്യാണി മറുപടിപറഞ്ഞു. പിന്നെ അകത്ത് നിന്നുംകിണ്ണത്തിലെ ചോറുവാരി വിഴുങ്ങുന്ന ശബ്ദം, നേരിയ സീൽക്കാരംപോലെ കല്യാണി കേൾക്കുന്നുണ്ടായിരുന്നു. പിന്നെ കേട്ടു: "ലേശം വെള്ളം വേണല്ലോ?—"

അപ്പോഴാണോർത്തത്. പാത്രത്തിൽ വെള്ളമില്ല. അവൾ പാളയുംകയറുമെടുത്തു പുറത്തേക്കിറങ്ങി. കുമ്പു ചിമ്മിനിയുടെ പ്രകാശത്തിൽ, പുസ്തകങ്ങൾ മാററിട്ടു തളർന്നുറങ്ങുന്ന മകളെ കല്യാണികണ്ടു. കയറും പാളയും കിണററിലെ വെള്ളത്തിൽ തൊട്ടു.

പറയൻ ചാത്തു കീറിമുറിച്ച കുഞ്ഞിക്കോരന്റെ ശവം പച്ചോലയിൽചുരുട്ടി ആരൊക്കെയോ ചുടുകാട്ടിലേക്കു കൊണ്ടുപോയി. അവർക്കു വേണ്ട കൈമടക്കുകൾ മുഴുക്കെ തൊട്ടിലാട്ടക്കാരൻ ഹൈദർ മാപ്പിളയുടെ വകയായിരുന്നു. അയാൾക്ക് ശല്യമൊഴിയണം. കളിയാട്ടദിവസമാണ്. പതിനായിരം പേർ തൊട്ടിലാടാനും കാണാനും എത്തും. പൊലീസുകാരും ഉണ്ടാവും. കുഞ്ഞിക്കോരൻ വീണുചത്ത സ്ഥലമാണിതെന്നു പുക്കാറത്തായാൽ ഒരൊററ കുട്ടി ഉഞ്ഞാലിൽ കയറാനുണ്ടാവില്ല. എങ്കിലും കുഞ്ഞിക്കോരന്റെ മരണം ഹൈദർ മാപ്പിളയെ ഭയപ്പെടുത്തി. കാരണം, അവന്റെ വീട്ടുമുററത്തെ കിണററിൽ വെള്ളംകോരാൻ പോയ അയൽപക്കത്തെ നാണിയമ്മ കിണററിൽ കല്യാണിയുടെ ശവം കണ്ടത്രേ. കിണററിൻകരയിൽ കുഞ്ഞമ്പുവും അനിയത്തി കൗസുവും ഇരുന്നു കരയുന്നു. അമ്മ കിണററിൽ ചാടിചത്ത ദുഃഖം മക്കൾ കരഞ്ഞുതീർക്കുകയാവും. അച്ഛന്റെ ശവം ഏററുവാങ്ങാനാളില്ലാതെ ആരോ ചുടുകാട്ടിലെത്തിച്ച കഥയും കുട്ടികളോട് ആരെങ്കിലും പറഞ്ഞു കാണും. എന്നാൽ പള്ളിക്കാട്ടിലെ കബറു തടഞ്ഞുവീണു നെററി പൊട്ടിയിട്ടോ, ആരോ തലയ്ക്കുവച്ച് പൊട്ടിച്ചിട്ടോ മമ്മതുമാപ്പിളയുടെ ജഡം പള്ളിക്കാട്ടിൽ കിടക്കുന്നത് സുബഹ്ബാങ്ക് കൊടുക്കാൻ എത്തിയ മുക്രി അബ്ദുള്ളയാണ് ആദ്യം കണ്ടത്. നേരമിത്രയായിട്ടും, ആളുകൾ തടിച്ചുകൂടിയതല്ലാതെ, മമ്മതുമാപ്പിളയെ മറവു ചെയ്തിട്ടില്ല. സംശയാസ്പദമായ സാഹചര്യത്തിലാണല്ലോ മരണം.

കഥകളറിയുന്ന ഹൈദർമാപ്പിളയായിരുന്നു ഏറെ പേടിച്ചത്. കുഞ്ഞിക്കോരൻ ചത്തത് ചോര ഛർദ്ദിച്ചിട്ടാണ്. തന്റെ കൺമുമ്പിൽ വച്ചാണ്. അവന്റെ കെട്ടിയവൾ കിണററിൽ ചാടിയതെന്തിന്? പിന്നെ മമ്മതുമാപ്പിള...? ഹൈദർ തന്റെ പണിക്കാരായ എറമുവിനോടും കുഞ്ഞാമുറിനോടും പറഞ്ഞു: "ഊഞ്ഞാലിന്റെ

(ശേഷം 50-ാം പേജിൽ)



# ഞാൻ ബന്ന്, ബന്ന്.

കഥ

വി. കെ. എൻ.

ഇവിടെ പുരയിൽ കാലത്ത് രണ്ടു മണിക്കൂർ സഹായത്തിനെത്തുന്ന ശ്രീകുറുമ്പ നാലുദിവസമായി വലിയ തിരക്കിലാണ്. മുററമടിച്ച്, വെള്ളംകോരികഴിഞ്ഞാൽ, ചുടുകഞ്ഞിയുമെടുത്ത് നെട്ടോട്ടമാകുന്നു. പതിവുള്ള രാജ്യകാര്യവിചാരമോ ഗ്രന്ഥവിമർശനമോ ഒന്നുമില്ല.



ഇന്നലെ ഈയാൾ ചോദിച്ചു:

ക്രോമ്പ്സ്, നാലുനാളായി എന്താണ് നിനക്കൊരു തിരക്ക്, പൊരിച്ചിൽ, നില്ലക്കൊള്ളായ്മ, നെട്ടോട്ടം?

കുറുമ്പ പറഞ്ഞു:

ഈയാൾ അറിഞ്ഞില്ലേ?

എന്തുണ്ടായി?

വികസിച്ചുവരുന്ന ഒരു സ്ഥിതിവിശേഷത്തെയാണ് ഞാൻ നേരിടുന്നത്.

പത്രഭാഷയാണല്ലോ. എന്താണു വികാസം?

ആ മണിച്ചിടെ പത്തുപറ കണ്ടം കൊയ്ത്താണ്. രണ്ടാളും വരമ്പത്ത്ണ്ട്.

എന്നു പറഞ്ഞാൽ മണിയും അവളുടെ ഏററവും പുതിയ കാമുകൻ സൂര്യപ്പനും?

അതെ.

രണ്ടും മധ്യവയസ്സുകഴിഞ്ഞ് കണ്ടം ചെയ്യാറായ വണ്ടികളാണല്ലോ.

അതോണ്ടെന്താ?

ഒന്നിനു കൊച്ചിയിലും വേറൊന്നിന് കോഴിക്കോട്ടുമാണല്ലോ പണി.

അതോണ്ടെന്താ?

ഒന്നും വേണ്ട. എങ്കിലും കൊയ്ത്തുതുടങ്ങാൻ ഒരു സമയമൊക്കെയില്ലേ? ഒമ്പതുമണി കഴിഞ്ഞല്ലേ പതിവ്?

വേറെ രസമുണ്ട്.

പതംകൂട്ടിത്തരുമോ?

അതൊന്നുമല്ല.

പിന്നെ?

പാട്ടുകേൾക്കാം.

ആദർശദമ്പതികൾക്ക് കൊട്ടിപ്പാടിസ്സേവയുമുണ്ടോ?

കുറുമ്പ പറഞ്ഞു:

എട്ടുമണിക്കന്നെ രണ്ടാളും വരമ്പത്തെത്തും. കറുത്ത വലിയ കണ്ണടയുമിട്ട്. സൺഗ്ലാസ്. റേമണ്.

എന്നിട്ട്?

സുപ്രഭാതവും മററും ചുണ്ടുമാറി ഞങ്ങൾ നാലുപേർ കൊയ്യാൻ ഇറങ്ങിയാൽ ഇവർ പിന്നിൽനിന്ന് പല ഭാഷകളിൽ സംസാരിക്കുന്നതു കേൾക്കാം. പിന്നെ പാട്ട്.

എന്താണ് പദം?

എന്തോ അരുതാത്തത് ചെയ്യുമാതിരി 'ആയ്യായേ'ന്ന് കേൾക്കാം. പിന്നൊന്നും തിരിയില്ല.

ഈയാൾ ചിരിച്ചു:

കുറുമ്പേ, അതൊരു സിനിമാഗാനമാണ്.

എന്താണു പോലും?



മണി സൂര്യപ്പനെ നോക്കി പാടുന്നു:

മേ ആയി ആയി ആയി ആയീ...

അപ്പോൾ സൂര്യപ്പൻ:

ആജാ...

(ഞാൻ ബന്ന് ബന്ന് ബന്ന് ബന്ന്...
ജ്ജ് ങ്ങട് ബാട്യേ...)

കുറുമ്പ മൂക്കു ചുളിച്ചു:

ഇതാണോ?

എന്താ പിടിച്ചില്ലേ?

കുറുമ്പ പറഞ്ഞു:

പാഡീസ് എന്ന വയലേലകൾ ഏഷ്യക്കാരായ നമുക്ക് വിപ്ലവത്തിന്റെ പ്രതീകമാണ്.

അതിന്റെ വരമ്പത്ത് പകലത്ത് ഇതാണ് ഭരണിപ്പാട്ടെങ്കിൽ, രാത്രി ആലിൻചോട്ടിൽ എന്താവും അശ്രീകരങ്ങളുടെ പോർണോഗ്രഫി?







തുന്നടെയന്തസ്സിനും, പ്രതീക്ഷ ചിന്തേരിട്ട-
മുന്നതപീഠത്തിനു മനശ്ശാപമം മട്ടിൽ
കുപ്പായം തയ്പിക്കുവാനന്നാട്ടിൽ യശസ്സിൻ പൊൻ-
തൊപ്പിചൂടിടും തുന്നൽക്കാരനെ, നേതാവയാൾ
തിടുക്കത്തോടേ സമീപിച്ചിത്ഥമുരചെയ്തി-
"തുടപ്പൊന്നെനിക്കു നീയുടനേ തയ്ച്ചീടണം!
കൂടിയ തുണിത്തരം നീ തിരഞ്ഞെടുക്കുക
കൂലിയും വിലയുമായ് രണ്ടു പച്ച നോട്ടിതാ.
വഴിമാറി നിൽക്കട്ടെ മററു ജോലികളൊഴി-
കഴിവു പറഞ്ഞെന്നെ വട്ടത്തിലാക്കീടൊല്ലേ.
ഇണങ്ങും നിറം വേണം, വണ്ണവുമിറക്കവും
കണക്കൊത്തിരിക്കണേ,മസ്സിലാകണം തുന്നൽ."
ആദരാലോതീ 'ടെയ്ലറെ'ത്രയോ തുണിത്തര-
മക്ഷികളെന്നിൽ, ശാപമോക്ഷാർത്ഥം നീട്ടീടുന്നു.
ഒരു പെൺകൊടിയുടെ കല്യാണമടുത്ത നാൾ
തരമായീലാ 'വെഡ്ഡിങ്' ഡ്രസ്സിനു രൂപം നൽകാൻ
'ഗൾഫി'ലേക്കൊരാൾക്കുടൻ പറന്നീടണം, സൂട്ടു
തീർക്കായ്കിലയാളുടെ കഞ്ഞിയിൽ പാററാവീഴും.
വല്ല മട്ടിലുമൊരാഴ്ചയ്ക്കുള്ളിൽത്തദിംഗിത-
വഞ്ചി,ഞാനടുപ്പിക്കാമക്കരെ സുനിശ്ചയം.
നാട്ടിലെ ദ്രിവ്യൻെറ കാറ,ത്തയ്യൽക്കടെ പല
വട്ടവും കണ്ടു, പക്ഷെ കാംക്ഷകൾ ചാപിള്ളയായ്
"ക്ഷമിച്ചീടുക ഭവാ"നോതിനാൻ തയ്യൽക്കാരൻ
"സമയമാകുമ്പോൾ ഞാനടുപ്പമായിട്ടെത്താം,"
അഗ്നിപർവ്വതം പോലാ നേതൃമ്മന്യനിൽ നിന്ന-
മട്ടഹാസവും, തീക്ഷ്ണ ലാവായും പ്രചണ്ഡമായ്
തുന്നൽക്കാരൻെറ നേർക്കുപാഞ്ഞി, തസ്സമചിത്തൻ
മന്ദഹാസമേ, മറുപടിയായ്ക്കൊടുത്തുള്ളൂ.

... ... ...

'ഫോണി'ൻെറ നികടത്തിലാശാ നാളവുമേന്തി-
യുണ്ണില്ലാ,ത്തുറക്കമില്ലാതിരുന്നിതാ മാന്യൻ
ചുവടുവച്ചു നീങ്ങീ നാഴികമണി, പല
തവണ നടന്നൊരാ വെട്ടപാതയിലൂടെ
'ഡയൽ'ചെയ്തതിനൊന്നുമുത്തരം കിടച്ചീല
കയർത്തി 'തെക്സ്ചേഞ്ചി'നോ,ടൊരു
പെണ്ണുപ്പോൾ ചൊല്ലീ
"വൈദ്യുതിത്തകരാറാ,ണെന്തു ചെയ്യേണ്ടൂ ഞങ്ങൾ
വൈകല്യം തിരുത്തേണ്ടോർ 'മെല്ലെപ്പോക്കി'-
ലാണിപ്പോൾ."
സ്റ്റോച്ചുവിസ്കിയും ഫോറിൻ സിഗററുമായയാൾ
പോക്കി നാഴിക, കൂട്ടിലടച്ച വെരുകുപോൽ.

... ... ...

സാന്ധ്യമേഘങ്ങൾ ചായം ചാലിക്കെച്ചലച്ചിത്ര
'സംഗീതം' വമിക്കയായ് റേഡിയോ നിലയനം.
കുരുവി ചിലയ്ക്കുംപോൽ, പിന്നീടു കേൾക്കായ്
'വാർത്ത'
മുറിഞ്ഞു,മിടറിയുമസ്പഷ്ടാക്ഷരങ്ങളിൽ
അംഗാരംപോലുള്ളൊരു വാർത്ത ശ്രോത്രത്തിൽ
വീഴ്കെ-
യന്ധബോധനായ്വീണു മനഃപ്പായസമുണ്ടോൻ.
മോന്തുവാൻ ദ്രാക്ഷാരസ ചഷകമെടുത്തപ്പോൾ
താന്തോന്നി, ഹതവിധിയതു തച്ചുടച്ചല്ലോ.
ആറടി മണ്ണാജ്ജഡം സ്വായത്തമാക്കി, പക്ഷെ
മാറിയ രൂപത്തിലുണ്ടയാൾ തൻ പതിപ്പുകൾ
പുഷ്പചക്രങ്ങളില്ല, വിലാപയാത്രയില്ല
പത്രങ്ങളൊന്നും മുഖലേഖനം കുറിച്ചീല.

... ... ...

പറയാൻ വിട്ടുപോയി, തക്കവേളയിൽത്തന്നെ
മറക്കാതുടുപ്പുമായെത്തി,യത്തുന്നൽക്കാരൻ
നമുക്കും തുന്നൽത്തരം സമ്മാനിക്കുവാൻ വേണ്ടും
സമയത്തെത്താതിരിക്കില്ല, *'സൂചിക'നയാൾ
ജോലിക്കൂടുതലേറെയുണ്ടെന്നാകിലും കൃത്യ-
പാലനത്തിനില്ലാരു,മയാളെത്തോല്പിച്ചിടാൻ
വേണ്ടതു വേണ്ടനേരമനുഷ്ഠിച്ചിടു,മാർക്കു-
വേണ്ടിയു,മയാളാത്മവഞ്ചന നടത്തില്ലാ!

* സൂചികൻ—തയ്യൽക്കാരൻ.

# തേങ്ങാക്കള്ളൻ

കെ. രാജേന്ദ്രബാബു എം. എസ്‌സി.

**മേ**യ് എന്നും ഹെൻറി ലാർസൻ എന്നും പേരുള്ള രണ്ടുപേർ. ഇരുവരും സ്വിററ്സർലണ്ടിലെ ജന്തുശാസ്ത്രജ്ഞരാണ്. ഇന്ത്യാ മഹാ സമുദ്രവുമായി ബന്ധപ്പെട്ട ചില ദ്വീപുകളിലെ ജന്തുജീവിതത്തെക്കുറിച്ച് ഏറെ പഠനങ്ങൾ നടത്തിയ ഈ ശാസ്ത്രകാരന്മാർ ക്രിസ്ത്വബ്ദം 1959-ൽ 'സേബിൾസ് നോയിർ' എന്നൊരു പുസ്തകം പ്രസിദ്ധീകരിച്ചു. അതിൽ ഒരിടത്ത് അവർ ഒരു ഞണ്ടിന്റെ കഥ അവതരിപ്പിക്കുന്നുണ്ട്. ഒരു ക്രൂരൻ ഞണ്ട്. അവൻ മെല്ലെ നടന്നുവന്ന് ഒരു തെങ്ങിൽക്കയറി. അതിലുണ്ടായിരുന്ന വിളഞ്ഞ ഒരു നാളികേരം പറിച്ചു നിലത്തിട്ടു. പക്ഷേ, അതിന്റെ തൊണ്ടു പൊളിക്കാൻ ഞണ്ടിനു കഴിഞ്ഞില്ല. ഞണ്ട് ആ തേങ്ങയുമായി വീണ്ടും അതേ തെങ്ങിൽത്തന്നെ കയറി. കുറേ ഉയരത്തിൽ ചെന്നശേഷം പൊത്തോ എന്ന് തേങ്ങ നിലത്തിട്ടു. മണ്ണിൽ വീണതുകൊണ്ട് അതിന്റെ തൊണ്ടു പൊളിഞ്ഞില്ല. പല പ്രാവശ്യം ഈ പരീക്ഷണം ആവർത്തിച്ചപ്പോൾ ആ തേങ്ങ അടുത്തുള്ള പാറക്കല്ലുകളിൽ ചെന്നുവീണു പൊട്ടി. ആ ഞണ്ടിന്റെ ഉദ്ദേശ്യവും അതുതന്നെയായിരുന്നു. അതിനായി ആ പരാക്രമി പത്തുപ്രാവശ്യം തെങ്ങിൽ കയറുകയും ഇറങ്ങുകയും ചെയ്തു. ഒടുവിൽ നിലത്തുവന്ന് പൊട്ടിയ തേങ്ങയുടെ അകത്തുനിന്ന് തിന്നാൻ കൊള്ളാവുന്നതെല്ലാം ഉള്ളിലാക്കിയശേഷം അവിടെനിന്നും മെല്ലെ നടന്ന് വേറൊരിടത്തേക്കു പോയി. കേട്ടാൽ വിശ്വസിക്കാൻ പ്രയാസമാണെങ്കിലും ഈ ഞണ്ടിന് റോബർ ക്രാബ് (കള്ളൻ ഞണ്ട്) എന്ന പേർ പതിഞ്ഞുപോയതു് ഇവൻ ഒരു കുപ്രസിദ്ധനായ നാളികേര മോഷ്ടാവായതുകൊണ്ടാവണം.

ക്രിസ്ത്വബ്ദം 1845. പരിണാമശാസ്ത്രത്തിന്റെ പിതാവായ ഡാർവിൻ, 'ബീഗിൾ' എന്ന കപ്പലിൽ ലോകം മുഴുവൻ ചുററിസഞ്ചരിച്ച് തന്റെ സിദ്ധാന്തത്തിന് തെളിവു ശേഖരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അദ്ദേഹമാകട്ടെ, താൻ കണ്ടുമുട്ടിയ, സ്വയം തൊണ്ടു വലിച്ചുരിഞ്ഞ ഒരു ഞണ്ടിനെക്കുറിച്ചാണ് തന്റെ പുസ്തകത്തിൽ പറയുന്നതു്. നിലത്തിരുന്ന് തേങ്ങയുടെ തൊണ്ടും ചകിരിയും കുറേശ്ശ വലിച്ചുകീറിയെടുക്കുന്ന ഒരു ഞണ്ട്. തൊണ്ടും ചകിരിയും നിശ്ശേഷം മാറിയപ്പോൾ ആ തേങ്ങയുടെ 'കണ്ണ്' നോക്കി മനസ്സിലാക്കുകയും, എളുപ്പം ദ്വാരമിടാവുന്ന വലിയ 'കണ്ണ്' തന്റെ നഖംകൊണ്ട് അടിച്ചു തുളയ്ക്കുകയുംചെയ്യും. ആ ദ്വാരത്തിലൂടെ നഖംകടത്തി തിന്നാവുന്നതൊക്കെ അതിനുള്ളിൽ നിന്നെടുത്തു തിന്നു. പിൽക്കാലത്തിറങ്ങിയ പല ശാസ്ത്രഗ്രന്ഥങ്ങളിലും ഡാർവിന്റെ വിവരണം കൂടുതൽ വിശദമായി അച്ചടിച്ചുവന്നു. പാറക്കല്ലിൽ തേങ്ങ അടിച്ചുപൊട്ടിക്കുന്ന ഞണ്ടുകളെക്കുറിച്ചുള്ള പരാമർശങ്ങൾ പോലും അവയിൽ കാണാൻ കഴിയും.

ഞണ്ടുകളുടെ കൂട്ടത്തിൽ പല സവിശേഷതകൾ കൊണ്ടും ഒരു ഒററപ്പെട്ടവൻ എന്ന ബഹുമതിയാർജ്ജിച്ച തേങ്ങാക്കള്ളന് വളർച്ചയെത്തുമ്പോൾ ഏതാണ്ട് അര മീററർ വലിപ്പം കാണും; മൂന്നു കിലോഗ്രാമിൽ കുറയാതെ ഭാരവും. നടക്കാനും തെങ്ങിൽകയറാനും ഉപയോഗിക്കുന്ന കാലുകൾ വീതിയുള്ളതാണ്. നല്ല ബലവും മൂർച്ചയുമുള്ള നഖങ്ങൾ. വയറിന്റെ വശം കട്ടിയുള്ള തോടുകൊണ്ട് ആവരണംചെയ്തിട്ടുണ്ട്. മററു പല ഞണ്ടുകൾക്കുമില്ലാത്ത ഘടനാവിശേഷമാണിത്. ഇന്ത്യാ മഹാസമുദ്രത്തിലെ ക്രിസ്മസ് ദ്വീപാണ് ഇവയുടെ ജന്മഭൂമി. അതിനു സമീപമുള്ള മററു ചില ദ്വീപുകളിലേക്കു കൂടി ഇക്കൂട്ടർ കുടിയേറിച്ചെന്നിരിക്കുന്നു.

കൂടുതൽ സമയവും കരയിൽ കഴിയുന്ന ഞണ്ടുകളെപ്പോലെ കള്ളൻ ഞണ്ടിനും ചെറിയ ചെകിളകളാണുള്ളതു്. ചെകിളയ്ക്കുള്ളിലെ രക്തക്കുഴലുകളുള്ള മാംസശകലങ്ങളിൽ ഒട്ടനവധി രക്തക്കുഴലുകൾ ഉണ്ട്. വെള്ളത്തിലിറങ്ങുമ്പോൾ ഇതൊരു 'മിനി' ശ്വാസകോശമായി പ്രവർത്തിക്കുമെന്നുവരികിലും, ഒന്നുരണ്ടു ദിവസം വെള്ളത്തിൽ മുക്കിവച്ചിരുന്നാൽ ഈ ഞണ്ട് ശ്വാസംമുട്ടി ചത്തുപോകും. കരയിലെ ജീവിതത്തിനനുയോജ്യമായ പല ശാരീരിക ഘടനാവിശേഷങ്ങളും ഇവയ്ക്കുണ്ട്. പുറത്തെ കട്ടിത്തോലിലൂടെ ഉടലിനുള്ളിലെ ജലാംശം എളുപ്പം നഷ്ടപ്പെട്ടുപോകുന്നില്ല. വെള്ളത്തിന്റെ അനുപാതം തീരെ കുറഞ്ഞ കട്ടിച്ചോരയാണ് ഇതിനുള്ളതു്. കൊടിയ ചൂടിൽ ഈ കട്ടിരക്തം ചിലപ്പോൾ ഉണങ്ങാൻ തുടങ്ങും. അങ്ങനെ സംഭവിക്കുമെന്നു സംശയം ജനിച്ചാൽ ഇവ അടുത്തുകാണുന്ന ചെളിക്കുണ്ടിൽ ഒന്നു ചാടിയിറങ്ങി അല്പസമയം അവിടെ കിടക്കും. അപ്പോഴേക്കും രക്തത്തിനു സാധാരണ നില കൈവരികയും ചെയ്യും.

ഒരു മരംകയറി ആയിപ്പോയതുകൊണ്ട് ഒട്ടുവളരെ കെട്ടുകഥകളിൽ മുഖ്യകഥാപാത്രമാകാൻ ഭാഗ്യം സിദ്ധിച്ച ജീവിയാണ് തേങ്ങാക്കള്ളൻ. ഇവൻ ഒരു തെങ്ങിൽ കയറുന്നതു കണ്ടാൽ നാട്ടുകാർ ആ തെങ്ങിൽ അല്പം ഉയരത്തിലായി കുറെ പച്ചിലകൾ വച്ചുകെട്ടുമെന്നും, ചുവട്ടിലേക്കിറങ്ങിവരുന്ന ഞണ്ടിന്റെ കാലുകൾ പച്ചിലയിൽ മുട്ടുമ്പോൾ, നിലം തൊട്ടു എന്ന ധാരണയിൽ മരത്തിലെ പിടി വിട്ടുമെന്നും, അങ്ങനെ നിലത്തുവീഴുന്ന ഞണ്ടിനെ പിടിച്ച് അവർ പൊരിച്ചുതിന്നുമെന്നും വിശ്വസിക്കുന്നവരുണ്ട്. ഈ വിശ്വാസം അത്ര ശരിയല്ലെന്നാണ് ചില പഠനങ്ങൾ തെളിയിക്കുന്നതു്. തെങ്ങിൻ മുകളിലേക്കു കയറാനല്ലാതെ ഇറങ്ങാൻ ഇവയ്ക്കു അത്ര വശമില്ല. പകരം ഉയരത്തിൽനിന്ന് നിലത്തേക്കുചാടുന്നു. അഞ്ചോ ആറോ മീററർ പൊക്കത്തിൽനിന്ന് നിലത്തുവീണാലും ഈ ഞണ്ടു രാജാവിന് യാതൊരപകടവും പിണയുന്നില്ല.

റോബർ ക്രാബ്—വീരുതനായ തേങ്ങാക്കള്ളൻ



# പുളു: ഒരു പുതിയ പംക്തി

**അ**ഭിരുചി അനുസരിച്ച് ആർക്കും ഏതുതരം പുളു (നുണ) വേണമെങ്കിലും ഈ പംക്തിയിലേക്ക് അയയ്ക്കാം. പ്രസിദ്ധീകരിക്കുന്നവയ്ക്കുള്ള പ്രതിഫലം അയയ്ക്കുന്നതിനുവേണ്ടി മേൽവിലാസം കാണിച്ചിരിക്കണം.

'പുളു' വിനു് ഒരു സാമ്പിൾ ഇവിടെ ചേർക്കുന്നു.

—എഡിററർ

## കരിമീൻ പുളു

വക്കം പുരുഷോത്തമനും ആര്യാടൻ മുഹമ്മദും കൂടി ഇക്കഴിഞ്ഞ ഒരു ഫോർനൂണിൽ വക്കത്തിന്റെ വീട്ടിൽ, അവർ മന്ത്രിമാരായിരുന്നകാലം അയവിറക്കി ഇരിക്കുകയായിരുന്നു. ഒന്നു രണ്ടുപേരെയെങ്കിലും ചാക്കിലാക്കാതെ ബെഞ്ച് ഉണ്ടാവുകയില്ലല്ലോ എന്ന ദുഃഖം അവരുടെ നർമ്മഭാഷണത്തിൽ ആദ്യന്തം നിറഞ്ഞുനിന്നിരുന്നു എന്നാണറിയുന്നതു്.

ഊണുസമയമായി.

ഡൈനിംഗ് ടേബിളിലേക്കു രണ്ടുപേരും ക്ഷണിക്കപ്പെട്ടു. വറുത്ത ഓരോ മുട്ടൻ കരിമീൻ വച്ച പ്ലേററുകൾ രണ്ടുപേരുടെ മുന്നിലും നിരന്നു. തലേന്നുവരെ വേളിക്കായലിൽ നീന്തിക്കളിച്ചു നടന്നിരുന്ന ആ കരിമീനിൽ പുരുഷോത്തമൻ കൈവച്ചതേയുള്ളൂ. കാളിംഗ് ബെൽ ശബ്ദിക്കുന്നു.

"വല്ല എമ്പോക്കിനേതാവും കേറിവരികയാവണം. ആര്യാടോ, താൻ എളുപ്പം ആ മീനങ്ങു തീർക്കു്."

"ടേയ്," പുരുഷോത്തമൻ അടുക്കളയിലേക്കു നിർദ്ദേശം കൊടുത്തു. "ആരു വന്നാലും ഞാൻ ഡിസ്കഷനിലാണെന്നു പറയണം."

പക്ഷേ, വന്നതു് തച്ചടിപ്രഭാകരനായിരുന്നു. എസ് കോൺഗ്രസ് ജനറൽസെക്രട്ടറിയും, കേരളാസ്റ്റേററ് കോഓപ്പറേററീവ് ബാങ്ക് ചെയർമാനുമാണദ്ദേഹം. ഡിസ്കഷൻ അദ്ദേഹവും ധാരാളം നടത്തിയിട്ടുള്ളതാണല്ലോ?

"പൊരിച്ചമീൻ കുമാരപുരം മുക്കിന്നേ മണക്കുന്നല്ലോ?"—എന്നു പറഞ്ഞ് ഉറക്കെ ചിരിച്ചുകൊണ്ട് നേരേ ഡൈനിംഗ്റൂമിലേക്കുതന്നെ അദ്ദേഹം ചെന്നു.

"ഹ, അറിഞ്ഞില്ലേ?"

വക്കവും ആര്യാടനും അന്തംവിട്ട്, എന്താണു കേൾക്കാൻ പോകുന്നതെന്നറിയാൻ തച്ചടിയുടെ വദനകമലത്തിലേക്കു ദൃഷ്ടികൾ പായിച്ചു.

തച്ചടി: "ഒരുത്തനെ ഞാൻ വഹിച്ചു."

രണ്ടുപേരും (ഒററ ശ്വാസത്തിൽ): എന്നുവച്ചാൽ?"

തച്ചടി: "കിട്ടി വക്കംജീ! കിട്ടി. ഒരാളെക്കൂടി കിട്ടി!"

രണ്ടുപേരും ആഹ്ലാദഭരിതരും ആകാംക്ഷാഭരിതരുമായി.

"തച്ചടിക്കുകൂടി ഒരു പ്ലേററ്വയ്ക്കു്," പുരുഷോത്തമൻ അടുക്കളയിലേക്കു നോക്കി പറഞ്ഞു.

പ്ലേററുവരാൻ വൈകുന്നതു മനസ്സിലാക്കി, കുറച്ചുമാത്രം ഭുജിച്ചു കഴിഞ്ഞ, സ്വന്തം കരിമീൻപ്ലേററ് വക്കം തച്ചടിയുടെ മുമ്പിലേക്കു നിരക്കിവച്ചു.

വക്കം: "താൻ എങ്ങനെ ഇതു സാധിച്ചു?"

ആര്യാടൻ: "ആശാൻ എന്തോ കൊടുത്തു?"

തച്ചടി (സന്തോഷത്താൽ ആർത്തട്ടഹസിച്ചുകൊണ്ട്): "സ്റ്റേററ് കോ-ഓപ്പറേററീവ് ബാങ്കു ചെയർമാനാക്കാമെന്നു പറഞ്ഞു".

വക്കം: (അന്തംവിട്ടുകൊണ്ട്) "അപ്പോൾ പിന്നെ തനിക്കോ തച്ചടീ?"

തച്ചടി: "പിന്നെനിക്കതെന്തിന്? ഞാൻ മന്ത്രിയല്ലേ?"

തച്ചടിയുടെ മുന്നിലേക്കു നീക്കിവച്ച പ്ലേററ് പതുക്കെ തിരിച്ചെടുത്ത് പുരുഷോത്തമൻ കരിമീൻ തിന്നുതുടങ്ങി.

ശുഭം.

ജീവിതത്തിൽ ഒട്ടുമുക്കാലും കരയിൽ കഴിയുന്ന ജീവികളാണെന്നുവരികിലും പെണ്ണ് മുട്ടയിടാറാകുമ്പോൾ കടലിലേക്കു പോകുന്നു. കടൽവെള്ളത്തിൽ കിടക്കുന്ന മുട്ടകൾ ഏതാനും ദിവസങ്ങൾക്കുള്ളിൽ പൊട്ടിവിരിയും. പുറത്തുവരുന്ന ഞണ്ടിൻ കുഞ്ഞുങ്ങൾ ക്ഷണം കരയിലേക്കു മടങ്ങും. ഈ അവസരത്തിൽ നത്തയ്ക്കാത്തോടുകൾക്കുള്ളിൽ അഭയംതേടി, അപകടം ഒഴിവാക്കുന്ന കുഞ്ഞുങ്ങൾ അപാരബുദ്ധിശാലികൾതന്നെ!

വീരശൂരപരാക്രമികളെന്നു ജനം വിശ്വസിക്കുന്ന കള്ളൻ ഞണ്ടിന് തൊണ്ടുപൊളിച്ച് തേങ്ങ തിന്നാൻ കഴിയുമോ? ഈ അടുത്തകാലത്താണ് റെയിനെ എന്നൊരു ഡച്ച് പ്രകൃതിശാസ്ത്രകാരന് അങ്ങനെ ഒരു സംശയമുണ്ടായതു്. അദ്ദേഹം ഏതാനും തേങ്ങാക്കള്ളന്മാരെ പിടിച്ച് കൂട്ടിലടച്ചു. വിശന്നുവലഞ്ഞ ഞണ്ടിനു തിന്നാനായി നാലഞ്ചു പൊതിക്കാത്ത തേങ്ങയും ഇട്ടുകൊടുത്തു. എന്തുചെയ്യണമെന്നറിയാതെ പട്ടിണികിടന്ന ആ പാവം ജീവികൾ ചത്തുപോയി. കൂട്ടിലടച്ചതിലുള്ള പ്രതിഷേധം മൂലമായിരിക്കുമോ അതു് തൊണ്ടു പൊളിച്ച് തേങ്ങ തിന്നാതിരുന്നതു്? അതോ ഇനി, സ്വയം തെങ്ങിൽക്കയറി ഇട്ട തേങ്ങ മാത്രമേ അതു് തിന്നുകയുള്ളൂ എന്നുണ്ടോ? കൂട്ടിലടച്ച മററു ചില കള്ളന്മാർക്ക് തേങ്ങാപ്പൂളുകൾ ഇട്ടുകൊടുത്തപ്പോൾ രുചിയോടെ അതു തിന്നുതീർക്കുകയും ചെയ്തു. പൊട്ടിപ്പിളർന്നു കിട്ടുന്ന തേങ്ങ മാത്രമേ ഇവ തിന്നാറുള്ളൂ എന്ന് റെയിനെ അവകാശപ്പെടുന്നു. എല്ലാ പഴവർഗ്ഗങ്ങളും ഇവ തിന്നുമെന്നാണ് ജിപ്പൻഹിൽ എന്ന വേറൊരു ശാസ്ത്രജ്ഞന്റെ അഭിപ്രായം. ഫലവൃക്ഷത്തിൽ ഒരു തേങ്ങാക്കള്ളൻ അള്ളിപ്പിടിച്ചു കയറുന്നതും അതു് അവിടെനിന്നും പറിച്ചിടുന്ന കായ്കൾ ചുവട്ടിൽ കാത്തിരുന്ന കൂട്ടുകാർ പെറുക്കിത്തിന്നുന്നതും അദ്ദേഹത്തിന് ഒരിക്കൽ കാണാൻ ഇടയായി എന്നു പറയുന്നു. കള്ളൻ ഞണ്ടിന്റെ ശക്തിവിശേഷത്തെക്കുറിച്ച് പ്രത്യേക പഠനങ്ങൾ നടത്തിയ വാൽഡോ എൽ. ഷ്മിററ് എന്ന ഒരു ഗവേഷണ വിദ്യാർത്ഥി ഒരിക്കൽ ഇതിനെക്കൊണ്ട് മൂന്നു കിലോഗ്രാം ഭാരം വലിപ്പിച്ചു. നാലു സെൻറിമീററർ കനമുള്ള തടികൊണ്ടുണ്ടാക്കിയ കൂട്ടിലായിരുന്നു ഷ്മിററ് ഒരു കള്ളൻ ഞണ്ടിനെ വളർത്തിയിരുന്നതു്. ഒരു സുപ്രഭാതത്തിൽ അവൻ അപ്രത്യക്ഷനായി. കൂട്ടിലെ കട്ടിപ്പലകയിൽ ഒരു വലിയ ദ്വാരമുണ്ടാക്കി അതിൽക്കൂടിയാണ് അവൻ രക്ഷപ്പെട്ടതെന്നും അദ്ദേഹം മനസ്സിലാക്കി.

# ചേട്ടന്റെ നിഴലിൽ

# ലീലാ ദാമോദരമേനോൻ

## പത്ത്

തികച്ചും നാടകീയമായ അനുഭവത്തിനുശേഷമാണ് കേരളത്തിലെ നേതാക്കന്മാരെക്കുറിച്ച വിവരം ലഭിച്ചതു്. കേളപ്പൻ, മാധവമേനോൻ ചേട്ടൻ, രാഘവമേനോൻ, ശ്യാംജി സുന്ദർദാസ് എന്നിവരെ ഗിരി, പ്രകാശം, ഭക്തവത്സലം, സത്യമൂർത്തി, കാമരാജനാടാർ, അനന്തശയനം അയ്യങ്കാർ, രങ്ക നിജലിങ്കപ്പ മുതലായ തെന്നിന്ത്യയിലെ മുപ്പതോളം നേതാക്കന്മാരോടൊപ്പം മദ്രാസിലെ പെനിറെറൻഷ്യറിയിൽ കൊണ്ടുവന്നു. അവിടെനിന്നും അജ്ഞാതമായ എവിടെയോ കൊണ്ടുപോകുന്നുണ്ടെന്ന് അന്നത്തെ അഖിലേന്ത്യാ റെയിൽവേ മെൻസ് ഫെഡറേഷന്റെ പ്രസിഡന്റായ വി. വി. ഗിരിയുടെ ഭാര്യയ്ക്കു് റെയിൽവേ വൃത്തങ്ങളിൽനിന്ന് അറിവു കിട്ടി. അന്ന് മിസസ് ഗിരി ഗർഭിണിയായിരുന്നു. എങ്കിലും മദ്രാസ് റെയിൽവേസ്റേറഷനിലെത്തി ഭർത്താവിനെ കാണാൻ അനുവാദം ചോദിച്ചു. കിട്ടിയില്ല. അവർ നേരെ തടവുകാരെ കൊണ്ടുപോയിരുന്ന തീവണ്ടിയുടെ മുൻപിൽ ചെന്നുനിന്ന്, ഭർത്താവിനെ കാണാതെ അവിടെ നിന്ന് അനങ്ങുകയില്ലെന്നും വണ്ടി വേണമെങ്കിൽ അവരുടെ മീതേകൂടി ഓടിക്കാമെന്നും പ്രഖ്യാപിച്ചു. ഡെൽഹിയും റെയിൽവേ അധികൃതരുമായി ബന്ധംപുലർത്താൻ മണിക്കൂറുകൾ വേണ്ടിവന്നു. അതിനിടയിൽ ഭക്തവത്സലത്തിന്റെയും സത്യമൂർത്തിയുടെയും കുടുംബങ്ങൾ ഇഡ്ഢലി, മുറുക്ക് മുതലായ ധാരാളം ഭക്ഷണസാധനങ്ങളുമായി സ്റ്റേഷനിൽ എത്തി. അവസാനം അവർക്ക് തടവുകാരെ കാണാൻ സൗകര്യം കൊടുത്തു. സ്റേറഷനിൽ കൊണ്ടുവന്ന ഭക്ഷണസാമഗ്രികൾ എല്ലാവർക്കും വീതിച്ചു കൊടുത്തതോടൊപ്പം ഓരോരുത്തരുടേയും കുശലം അന്വേഷിക്കുകയുംചെയ്തു. മദിരാശിയിൽനിന്ന് മിസസ് ഗിരിയുടേയും സരോജിനി ഭക്തവത്സലത്തിന്റേയും ലക്ഷ്മി കൃഷ്ണമൂർത്തിയുടേയും സന്ദേശങ്ങളിൽ നിന്നാണ് കേരളത്തിലെ നേതാക്കന്മാരുടെ വിവരങ്ങൾ ഞങ്ങൾക്കു ലഭിച്ചതു്. അന്നു മുതൽ സരോജിനി എന്റെ കൂട്ടുകാരിയായിത്തീർന്നു. വെല്ലൂർ ജയിലിൽ നിന്നും വണ്ടിയിൽനിന്നും എഴുതി, പോകുന്നവഴി ഏല്പിച്ച രണ്ടുമൂന്ന് എഴുത്തുകളും ഏകദേശം ഇതേസമയത്തു തന്നെ എത്തിച്ചേർന്നു. അധികം വിവരങ്ങൾ ഒന്നും അതിൽ ഉണ്ടായിരുന്നില്ലെങ്കിലും ആളെപ്പററി അറിവു കിട്ടിയതു തന്നെ ഒരു സമാധാനമായി. ഒരുമാസത്തോളം വിവരമൊന്നുമില്ലാതെ മനസ്സിൽ തീയായിരുന്നു.

മദിരാശിയിൽനിന്നു തടവുകാരെ എവിടേക്കാണു കൊണ്ടുപോയതെന്ന് ആർക്കും അറിവില്ലായിരുന്നു. ആദ്യം അവർ എത്തിയതു് നാഗപ്പൂരാണ്. അവിടെനിന്ന് പെരുമഴയത്തു പൊലീസ് അകമ്പടിയോടുകൂടി ബസ്സിൽ യാത്ര തുടർന്നു. അത്യധികം രഹസ്യമായി വച്ച ഈ യാത്രാപരിപാടി കണ്ടപ്പോൾ പ്രകാശം വളരെ അക്ഷോഭ്യനായി പറഞ്ഞു.

"അവർ നമ്മെ കൊല്ലാൻ കൊണ്ടുപോവുകയാണെന്നു തോന്നുന്നു." അന്ന് എന്തും സംഭവ്യമാണ്.

അർദ്ധരാത്രിയാണ് അവർ അമരാവതിയിലെ നിസാമിന്റെ ജയിലിൽ എത്തിച്ചേർന്നതു്. അതു് തടിച്ച കരിങ്കൽ ഭിത്തികളും ലോഹമേൽക്കൂരകളുമുള്ള ശരിയായ കൽത്തുറുങ്കുതന്നെയായിരുന്നു. ചേട്ടൻ രാവിലെ ഉണർന്നു നോക്കിയപ്പോൾ കണ്ട ഒരു രജതരേഖ ജനാലയ്ക്കു പുറത്തു പരന്നുകിടന്ന ഒരു പൂന്തോട്ടമായിരുന്നു.

അമരാവതിയിൽനിന്ന് കത്തയയ്ക്കാൻ അനുവാദംകിട്ടി. നാലു കത്തുകൾ ആഴ്ചതോറും അയയ്ക്കാനും സ്വീകരിക്കാനും സമ്മതമുണ്ടായിരുന്നു. ഈ വിവരങ്ങൾ കിട്ടിയപ്പോൾ ഞാൻ ചേട്ടന്റെയും എന്റെയും വീട്ടുകാരെ അറിയിച്ചു.

ചേട്ടന്റെ നേരെ മൂത്ത ജ്യേഷ്ഠനായ ഗംഗാധരമേനോൻ തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ് നേതാവായിരുന്നു. ജയിലിൽ പോയിട്ടുണ്ട്. അക്കാലത്തു് തിരുവനന്തപുരത്തു വക്കീലായി പ്രാക്ടീസ് ചെയ്യുകയായിരുന്നു. ഗംഗാധരൻ ചേട്ടൻ എനിക്കു് എഴുതി.

"ലീല ഒന്നുകൊണ്ടും വിഷമിക്കരുതു്. ലീലയുടെയും രവിയുടെയും കാര്യമന്വേഷിക്കാൻ ഞങ്ങളുണ്ടു്."

പക്ഷേ, ആരുടെയും സഹായം സ്വീകരിക്കുന്നതു് ചേട്ടനു് ഇഷ്ടമാവുകയില്ലെന്ന് എനിക്കറിയാമായിരുന്നു. കൂടാതെ 'മാതൃഭൂമി' ചേട്ടന്റെ പകുതി ശമ്പളം തരുവാൻ തീരുമാനിച്ചിരുന്നു. ഗവണ്മെന്റ് തടങ്ങൽ തടവുകാർക്കു് ഒരു ചെറിയ തുക— 25 രൂപ കുടുംബ അലവൻസ് അനുവദിച്ചപ്പോൾ അതുകഴിച്ച് ബാക്കി തുക മാതൃഭൂമിയിൽ നിന്ന് അയയ്ക്കും. അതുകൊണ്ടു് ചെലവു കഴിക്കാൻ ഞാൻ തീർച്ചയാക്കി. ഇടയ്ക്കിടയ്ക്കു് ഗംഗാധരൻചേട്ടനും ചേട്ടത്തിഅമ്മയും രവിയേയും എന്നേയും വന്നു കാണും. മുടങ്ങാതെ ഞങ്ങളുടെ ക്ഷേമം അന്വേഷിക്കും.

പരമേശ്വരൻ ചേട്ടനു് ഞങ്ങളുമായി ബന്ധപ്പെടാൻ പ്രയാസമുണ്ടായിരുന്നു. സി. പി. രാമസ്വാമിഅയ്യരെ അനുജന്മാരുടെ രാഷ്ട്രീയപ്രവർത്തനം അരിശംകൊള്ളിച്ചിരുന്നു. പലപ്പോഴും ജോലിവേണോ, അനുജന്മാരെ വേണോ എന്നതായിരുന്നു പരമേശ്വരൻ ചേട്ടന്റെ പ്രശ്നം. ഉദ്യോഗമില്ലെങ്കിൽ വലിയ കുടുംബം പുലർത്താൻ പ്രയാസം. തങ്ങളുമായി ബന്ധം പുലർത്തിയില്ലെങ്കിലും തെററിദ്ധരിക്കയില്ലെന്ന് അനുജന്മാർ അറിയിച്ചിരുന്നതുകൊണ്ടു് വലിയ ധർമ്മസങ്കടമുണ്ടായില്ല. ഇതൊരു സാധാരണസംഭവം മാത്രമാണ്. കോൺഗ്രസ്സുകാരുടെ ബന്ധുക്കൾക്കുപോലും അവരുമായുള്ള ബന്ധം ഉറക്കെ പ്രഖ്യാപിക്കാനോ സഹതാപം അറിയിക്കുവാനോ പ്രയസമുണ്ടായിരുന്ന പല ഉദാഹരണങ്ങളുമുണ്ടു്.

ഈ ജയിൽജീവിതം ചേട്ടൻ ആരംഭിച്ചതു് തല മുണ്ഡനംചെയ്തിട്ടാണ്. മീശയും എടുത്തുകളഞ്ഞു. ആകപ്പാടെ ഒരു ബുദ്ധസന്യാസിയുടെ ഛായയുണ്ടു് എന്ന് സഹപ്രവർത്തകർ പറഞ്ഞു കളിയാക്കി. കേളപ്പനും മാധവമേനോനും രാഘവമേനോനും ശ്യാംജിയും ചേട്ടനെ ഒരു കൊച്ചനുജനെപ്പോലെ കരുതി. അതിരാവിലെ എഴുന്നേൽക്കുമായിരുന്ന മാധവമേനോൻ എല്ലാവർക്കും ചായ ഉണ്ടാക്കി കൊടുക്കണം. ചേട്ടനെ കേളപ്പൻ യോഗാഭ്യാസം പഠിപ്പിക്കാമെന്ന് ഏററു. രാവിലെ അവരുടെ മുറിയിൽ ശീർഷാസനം ശീലിക്കാൻ തിരിച്ചിട്ട ചോദ്യചിഹ്നംമാതിരി അവർ നിൽക്കുന്ന ചിത്രം ആലോചിക്കുമ്പോൾതന്നെ ചിരിച്ചുപോകും. രാഘവമേനോൻ ചേട്ടന്റെ ഓരോ ജീവിതചര്യയിലും ശ്രദ്ധ പതിപ്പിച്ചു.

"ദാമോദരമേനോൻ പഞ്ചസാര അധികം കഴിക്കണ്ട, ചീരക്കറി കൂട്ടിക്കോളു" ഇങ്ങനെ പോകും നിർദ്ദേശങ്ങൾ. ചേട്ടനു് പനിയായപ്പോൾ പനിയാറുന്നതുവരെ മാധവമേനോൻ അടുത്തുതന്നെ ഇരുന്ന് ശുശ്രൂഷിച്ചു. ചേട്ടനു കാലിൽ എന്തോ അസുഖം വന്നപ്പോൾ ജയിൽ ഡോക്ടറുടെ മരുന്നുകൾ മാററിവച്ച് പ്രകാശം തന്റെ ലൈററ് ചികിത്സ കൊണ്ടു് രോഗം ഭേദമാക്കി. അനന്തശയനം അയ്യങ്കാർ ചേട്ടനെ സംസ്കൃതം പഠിപ്പിച്ചു. ജയിലിനു പുറത്തു് അതിഗംഭീരന്മാരായി കാണപ്പെട്ട നേതാക്കന്മാർ ജയിലിനകത്തു് മൃദുലഹൃദയരായ സാധാരണ മനുഷ്യരായി ജീവിച്ചു.

ലോകമഹായുദ്ധത്തിന്റെ പശ്ചാത്തലത്തിൽ ഇന്ത്യൻ സ്വാതന്ത്ര്യസമരം നീണ്ടുപോകാനിടയുണ്ടെന്ന വസ്തുത ആരും അവഗണിച്ചില്ല. സമരം കാട്ടുതീപോലെ പടരുമെന്നും ബ്രിട്ടീഷ് സാമ്രാജ്യത്വം അതോടെ കരിഞ്ഞു ചാമ്പലാകുമെന്നുമുള്ള പ്രതീക്ഷകൾ അസ്ഥാനത്തായിരുന്നു. ഇവരെ വെല്ലൂരിൽനിന്ന് അമരാവതിയിലേക്കു കൊണ്ടു വന്നതിനുപകരം മദ്ധ്യപ്രദേശനേതാക്കളായ ശുക്ലയേയും മററു നേതാക്കളേയും വെല്ലൂരിലേക്കു മാററി. സി. കെ. ഗോവിന്ദൻനായരും എം. പി. ഗോവിന്ദമേനോനും അവരുടെകൂടെ വെല്ലൂരിലേക്കുപോയി.

അധികം താമസിയാതെ ചേട്ടനേയും കേളപ്പനേയും ഒരു മുറിയിലേക്കു മാററി. അവർ രണ്ടുപേരും ഒരുമിച്ചു ജീവിക്കാൻ പററിയവരായിരുന്നു. അവനവനെക്കാൾ അധികം അവരുടെ ചുററുമുള്ള ജീവജാലങ്ങളിലായിരുന്നു അവർക്കു താല്പര്യമുണ്ടായിരുന്നതു്. ഒരു മൈനക്കുഞ്ഞു് കാററത്തു് അവരുടെ മുറിയുടെ മുൻവശത്തുവീണപ്പോൾ അതിനെയെടുത്തു വളരെസ്നേഹപൂർവ്വം വളർത്തി. പഞ്ഞി, പാലിൽ മുക്കി ഈ രണ്ടുപേരും ആ കൊച്ചു പക്ഷിക്കുഞ്ഞിനെ വളർത്തുന്നതു പലർക്കും ചിത്രീകരിക്കാൻ പ്രയാസമായിരുന്നു. കേളപ്പൻ അതിനു കടലാസ്സു കൊണ്ടു് ഒരു കൂടുണ്ടാക്കി. വളരെവേഗം വളർന്ന ആ പക്ഷിക്കുഞ്ഞു്, 'പോളി', എല്ലാവരുടേയും കണ്ണിലുണ്ണിയായി. മൃദുലവികാരങ്ങളെ തട്ടിയുണർത്തി എല്ലായിടത്തും ആ പക്ഷി പറന്നുനടന്നു. മേശയുടെ പുറത്തും കസേരയിലും വന്നിരുന്നു. മുറിയിലുള്ള തന്റെ അധികാരം അതു സ്ഥാപിക്കും. ചേട്ടൻ 'പോളീ' എന്നു വിളിച്ചാൽ അതു പറന്നെത്തി കൈത്തണ്ടയിലോ ചുമലിലോ ഇരുന്ന് സ്നേഹത്തോടെ പതുക്കെ കൊത്തും. അങ്ങനെ ആ മുറിയിലെ കൊച്ചുകുട്ടിയായി അതു വളന്നു. ചേട്ടന്റെ എല്ലാ എഴുത്തിലും അതിന്റെ വർത്തമാനമുണ്ടാകും. രാത്രി ജയിലിന്റെ ഇരുമ്പഴിവാതിലിന്റെ മുകളിലിരുന്നാണ് പോളി ഉറങ്ങുക. അതു വലുതായപ്പോൾ കടലാസുകൂടുവിട്ടു. ഒരുദിവസം കാലത്തു് പോളിയുടെ തല പൂച്ചകടിച്ചുകൊണ്ടു പോയനിലയിൽ ചേട്ടനും കേളപ്പനും കണ്ടപ്പോൾ ആ ധീരപുരുഷന്മാരുടെ കണ്ണിൽ വെള്ളം നിറഞ്ഞു.

പക്ഷിയെ കൊണ്ടുപോയ പൂച്ച അവരുടെ മുറിയിൽ വന്നുകൂടി. രാഘവമേനോനു് പൂച്ചയെ ഇഷ്ടമല്ല. അദ്ദേഹത്തിന്റെ ആസ്ത്മ പൂച്ചയുടെ സാന്നിദ്ധ്യം കൊണ്ടു് വർദ്ധിച്ചിരുന്നു. പൂച്ചയെ കണ്ടാൽ ഒരു വടിയുമെടുത്തു രാഘവമേനോൻ അതിന്റെ പുറകെ ഓടുന്ന കാഴ്ച കാണേണ്ടതുതന്നെയായിരുന്നു. ആ പൂച്ചയ്ക്കു് കുട്ടികൾ ഉണ്ടായപ്പോൾ എന്തുകൊണ്ടോ, കേളപ്പന്റെ കിടക്കച്ചുരുളാണ് അവയെ ഒളിപ്പിക്കാൻ കണ്ട സ്ഥലം. ദേഷ്യം വരാതിരിക്കുമോ? ഒരു ചെറിയ വടിയുമായി അവയെ ഓടിക്കാൻ കേളപ്പൻ നിൽക്കുന്നതു നല്ല ഒരു കാഴ്ചയായിരുന്നു. ചേട്ടൻ തമാശയായി കുമാരസംഭവത്തിലുള്ള നന്ദികേശ്വരന്റെ ശാസനാധികാരം കാണിക്കുന്ന ശ്ലോകം ചൊല്ലും; എല്ലാവരും ചിരിക്കും.

ജയിൽജീവിതത്തിന്റെ കാഠിന്യം വഹിക്കാൻ സാധിക്കാതെ അവരുടെ കൂട്ടത്തിൽ രണ്ടുപേർ ഇഹലോകവാസം വെടിഞ്ഞു. സത്യമൂർത്തിയും എൻ. എസ്. പ്രഭുവും. സത്യമൂർത്തി തികച്ചും ആരോഗ്യവാനായിരുന്നു. ചേട്ടൻ വെല്ലൂരിൽവച്ചാണ് അദ്ദേഹത്തെ ആദ്യമായി പരിചയപ്പെടുന്നതു്. ചേട്ടനെ കണ്ടപ്പോൾ സത്യമൂർത്തി മാധവമേനോനോടു ചോദിച്ചു:



ദാമോദരമേനോനും ലീലയും

"മേനോൻ, ആരാണ് ആ സുമുഖനായ ചെറുപ്പക്കാരൻ?"

മാധവമേനോൻ മറുപടി പറഞ്ഞു:

"അത്ര സുമുഖനൊന്നുമല്ല. പക്ഷേ, നിങ്ങളെപ്പോലെ വേറൊരാൾ, അയാളുടെ ഭാര്യകൂടി അയാൾ സുമുഖനാണെന്നു വിചാരിക്കുന്നുണ്ടു്."

ആ പ്രസ്താവന കേട്ടുനിന്ന ചേട്ടനടക്കമുള്ളവർ പൊട്ടിച്ചിരിച്ചു. പരിചയത്തിന്റെ തുടക്കം അതായിരുന്നു. അമരാവതിയിൽവച്ച് സത്യമൂർത്തി ചേട്ടനോട് വളരെ സ്നേഹപൂർവ്വമാണ് പെരുമാറിയതു്. ഇന്ത്യൻ രാഷ്ട്രീയസ്ഥിതി ആധികാരികമായും ബുദ്ധിപൂർവ്വമായും പ്രായോഗികരീതിയിലും വിശകലനം ചെയ്യാൻ അദ്ദേഹത്തിനുള്ള കഴിവു് അസാമാന്യമായിരുന്നു. സുഖക്കേടു് കലശലായപ്പോൾ ജീവനുതുല്യം സ്നേഹിച്ചിരുന്ന തന്റെ മകളെപ്പററിയായിരുന്നു അദ്ദേഹത്തിന്റെ ചിന്ത.

പ്രഭു ദമ്പതിമാർ ത്യാഗത്തിനു പ്രസിദ്ധി നേടിയവരായിരുന്നു. സൗമ്യനും പക്ഷേ, തമാശക്കാരനുമായിരുന്ന പ്രഭുവിന്റെ സാന്നിദ്ധ്യം ജയിൽ ജീവിതത്തിൽ പല നർമ്മനിമിഷങ്ങളും പ്രദാനം ചെയ്തിരുന്നു. തടങ്കൽ ജീവിതത്തിന്റെ രക്തസാക്ഷികളായ ആ സുഹൃത്തുക്കളുടെ വേർപാടു് ദുസ്സഹമായിരുന്നു.

ആയിടെ പട്ടാഭിസീതാരാമയ്യയേയും അവിടെ കൊണ്ടുവന്നു. ദക്ഷിണേന്ത്യയിലെ തലമൂത്ത നേതാക്കന്മാരെല്ലാം അവിടെ ഉണ്ടായിരുന്നതുകൊണ്ടു് ഒരു മിനിവർക്കിങ് കമ്മിററി കൂടാൻ കോറമുണ്ടായിരുന്നു. രാഷ്ട്രീയ കാര്യങ്ങൾ ജയിലിന്റെ മതിലുകൾക്കുള്ളിലും ഒരു സജീവചർച്ചാവിഷയമായി.

ഞാൻ ചേട്ടനു് നീണ്ട എഴുത്തുകൾ മുടങ്ങാതെ അയയ്ക്കും. രവിയിൽ ഓരോ ദിവസവും വരുന്ന മാററങ്ങൾ വിസ്തരിച്ചെഴുതും. കുട്ടിയെ എങ്ങനെ വളർത്തണമെന്ന സുദീർഘനിർദ്ദേശങ്ങൾ ചേട്ടൻ എനിക്കു് എഴുതി അയയ്ക്കും. അവന്റെ വ്യക്തിത്വത്തെ റൂളുകളും വകുപ്പുകളുംകൊണ്ടു് ഞെരുക്കിക്കളയരുതെന്ന് നിഷ്കർഷിക്കും. അതിനു് സാദ്ധ്യതയും ഉണ്ടായിരുന്നില്ല. വീട്ടിലുള്ള എല്ലാവരും അവന്റെ അടിമകളായിരുന്നു. അവൻ ഒരു കൊച്ചു സ്വേച്ഛാധിപതിയായതിലുള്ള കുഴപ്പമേയുള്ളുവെന്ന് ഞാൻ മറുപടി അയയ്ക്കും.

ഒററപ്പാലം പോസ്റ്റാഫീസുകാർ എന്നോടു കരുണ കാണിച്ചിരുന്നു. സാധാരണ മെയിൽ പ്യൂൺ വരുമ്പോൾ താമസമാകുമെന്ന് വിചാരിച്ച് കുറേ നേരത്തെ അതിലേപോകുന്ന റണ്ണർ ശങ്കരന്റെ കയ്യിലാണ് എഴുത്തുകൾ കൊടുത്തയയ്ക്കുക. ശങ്കരന്റെ വരവു് റിലേ സന്ദേശമായിട്ടാണ് മിക്കവാറും എനിക്കു കിട്ടുക. ശങ്കരൻ പാലത്തിന്റെ അടുത്തെത്തി, സ്റ്റോർ വരെ എത്തി, ഗേററ് കടന്നു. ഇങ്ങനെ പോകും വിവരം. ചില എഴുത്തുകൾ വളരെ ഗംഭീരമായി സെൻസർ ചെയ്തിട്ടാണ് എത്തുക. നീണ്ട കാത്തിരിപ്പിനുശേഷം ഒന്നു രണ്ടു് എഴുത്തുകൾ ഒരുമിച്ചു കിട്ടുമ്പോൾ ചിലപ്പോൾ കത്തിന്റെ ഉൾഭാഗം മുഴുവൻ കത്തിരികൊണ്ടു വെട്ടിയിട്ടുണ്ടാകും. അല്ലെങ്കിൽ കറുത്ത മഷികൊണ്ടു് തേച്ചുമാച്ചുകളഞ്ഞിട്ടുണ്ടാകും. എന്തു സങ്കടമാണ്! ജയിൽ അധികൃതരുടെ സൂക്ഷ്മപരിശോധനയുടെ മാതൃകയാണിതു്.

എന്റെ എഴുത്തുകളുടെ എണ്ണം കണക്കാക്കി അവ ഏതെങ്കിലും കിട്ടിയില്ലെങ്കിലോ, കിട്ടാൻ താമസിച്ചാലോ ചേട്ടനു പരിഭ്രമമാകും. ഞാൻ യാതൊരു മുടക്കവുമില്ലാതെ എഴുതാറുണ്ടെങ്കിലും എഴുത്തു് അയച്ചില്ല എന്നു ചേട്ടനു സംശയമാകും. അല്ലെങ്കിൽ എനിക്കു് സുഖക്കേടു വല്ലതുമാണോ എന്ന് ആലോചിക്കും. കമ്പി അടിക്കും. അതൊക്കെ എന്നെ വിഷമിപ്പിക്കാറുണ്ടു്. എങ്കിലും ജയിലിൽ കഴിഞ്ഞുകൂടുന്നവർക്കു് പരിഭ്രമിച്ചാൽ സമചിത്തത ചിലപ്പോഴെങ്കിലും നഷ്ടപ്പെടുമെന്നു ഞാൻ മനസ്സിലാക്കിയതുകൊണ്ടു് ഞാൻ ഓരോ എഴുത്തിലും അതിനു മുൻപയച്ച എഴുത്തിന്റെ ദിവസവും സമയവും എഴുതിയയയ്ക്കും. എഴുത്തു കിട്ടിയില്ലെങ്കിലും അയച്ചു എന്നെങ്കിലും അറിയാമല്ലോ. എല്ലാ തടവുകാരുടേയും സ്ഥിതി അതു തന്നെയാണ്. (തുടരും)

# നോവൽ

## രണ്ട്

മെയിൻ ലബോറട്ടറിയിലേക്കുള്ള ആദ്യത്തെ വാതിൽ തുറന്ന് മഹേന്ദ്രൻ അകത്തുകടന്നു. രണ്ടാമത്തെ ചില്ലുവാതിൽ തള്ളിത്തുറന്നപ്പോൾ എയർ കണ്ടീഷന്റെ തണുപ്പനുഭവപ്പെട്ടു. നീണ്ടുവിശാലമായ ഹാൾ. വെളുത്ത കോട്ടുധരിച്ച പതിനഞ്ച് ഒരുഡസൻ പേരുണ്ടവിടെ. ഓരോ സെക്ഷനിലും തിരക്കിട്ട ജോലിയാണ്. വെള്ള യൂണിഫോമണിഞ്ഞ ടെക്നിഷ്യന്മാർ ധൃതിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതിനിടയിൽ മഹേന്ദ്രനെക്കണ്ട് ആദരപൂർവ്വം വണങ്ങി കടന്നുപോയി.

ഹാളിന്റെ അങ്ങേയറ്റത്തുള്ള കൺട്രോൾ പാനലിന്റെ മുൻപിൽ ശ്രദ്ധിച്ചു നിൽക്കുന്ന മനുഷ്യന്റെ അടുത്തേക്കു മഹേ



ന്ദ്രൻ നടന്നു. നരച്ച ലേശം കഷണ്ടിബാധിച്ച ഇരുനിറക്കാരനായ ആ മനുഷ്യൻ ആന്ധ്രക്കാരനായ പ്രസിദ്ധ ഇലക്ട്രോണിക് ശാസ്ത്രജ്ഞൻ ഡോക്ടർ ആദിനാരായണറാവുവാണെന്ന് ഒററ നോട്ടത്തിൽ പരിചയക്കാർ പോലും മനസ്സിലാക്കുമായിരുന്നില്ല. മഹേന്ദ്രൻ സാവധാനം അദ്ദേഹത്തിന്റെ അടുത്തുചെന്നു നിന്നു. ഡോക്ടർ റാവു അതറിഞ്ഞതേയില്ല. അദ്ദേഹത്തിന്റെ ദൃഷ്ടി മുൻപിൽ ഭിത്തിയോടുചേർത്തു സ്ഥാപിച്ചിട്ടുള്ള സങ്കീർണ്ണമായ ഇലക്ട്രോണിക് യന്ത്രത്തിന്റെ ഡിസ്പ്ലേ സ്ക്രീനിലായിരുന്നു. കൈയിലുള്ള ചെറിയ നോട്ടുബുക്കിൽ അദ്ദേഹം ഇടയ്ക്കിടെ എന്തോ കുത്തിക്കുറിച്ചുകൊണ്ടിരുന്നു.

കഴിഞ്ഞ ഒരുവർഷമായി അദ്ദേഹത്തോടൊപ്പം ആ ലാബിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മഹേന്ദ്രന് ഡോക്ടർ റാവുവിന്റെ പരീക്ഷണങ്ങളെപ്പററി അറിയാമായിരുന്നു. അയാൾ അതുകൊണ്ടുതന്നെ ഡോക്ടർ റാവുവിന്റെ അപ്പോഴത്തെ തിരക്കു കഴിയുന്നതുവരെ കാത്തിരിക്കുവാൻ തീരുമാനിച്ചു.

ഡോക്ടർ റാവു ഇലക്ട്രോണിക് സ്ക്രീനിന്റെ മാസ്റ്റർ സ്വിച്ച് ഓഫ് ചെയ്തുകൊണ്ടു തിരിഞ്ഞു. തൊട്ടടുത്തു മഹേന്ദ്രൻ നിൽക്കുന്നത് അപ്പോൾ മാത്രമാണു ശ്രദ്ധിച്ചത്. അദ്ദേഹത്തിന്റെ മുഖത്ത് സന്തോഷത്തിന്റെ ഭാവം മെല്ലെ തെളിഞ്ഞു.

"വെൽ മഹേന്ദ്രൻ. നിങ്ങളെപ്പോഴെത്തി?"

"ജസ്റ്റ് നൗ ഡോക്ടർ. ഒരഞ്ചുമിനിട്ടായി." കൈയിലിരുന്ന നോട്ട്പാഡ് ഡോക്ടർ റാവു അടുത്തുണ്ടായിരുന്ന മേശപ്പുറത്തിട്ടു. മേശയുടെ വലിപ്പിൽനിന്നും അദ്ദേഹം ഒരു ചുരുട്ടെടുത്തു. ചുരുട്ട് കത്തിപ്പിടിച്ചു കഴിഞ്ഞപ്പോൾ അദ്ദേഹം മഹേന്ദ്രന്റെ മുഖത്തു ശ്രദ്ധിച്ചുനോക്കി.

"വാട്ടീസ് ദി പ്രോബ്ളം?" അദ്ദേഹം ചോദിച്ചു: "പുതിയ, എക്സ്പെരിമെന്റ് സീരീസിൽ എന്തെങ്കിലും തകരാറ്?"

"നോ സർ.. പുതിയ പരീക്ഷണങ്ങൾ വിജയകരമാണെന്നാണെന്റെ വിശ്വാസം. ഏതുതരത്തിലുള്ള എനർജിയേയും തിരിച്ചറിയാനും കൺവർട്ടുചെയ്യാനുമുള്ള ഉപകരണത്തിന്റെ എക്സ്പെരിമെന്റൽ മോഡൽ നമുക്കടനെ ഡിസൈൻ ചെയ്യാൻ കഴിയും."

"ഗുഡ്, വെരിഗുഡ്!" ഡോക്ടർ റാവു അഭിനന്ദിച്ചു. പിന്നെ എന്താണു കാര്യമെന്നുള്ള മട്ടിൽ അദ്ദേഹം മഹേന്ദ്രന്റെ മുഖത്ത് ഉററുനോക്കി.

"ഇററീസ് സംതിങ് പെഴ്സനൽ," മഹേന്ദ്രൻ പതുക്കെ പറഞ്ഞു. അദ്ദേഹത്തിന്റെ മുഖത്ത് ചെറിയ ഒരു ചിരി കണ്ടുവോയെന്ന് മഹേന്ദ്രൻ സംശയിച്ചു. കമലയുടെ കാര്യം അദ്ദേഹത്തിനറിയാം. അതിനെപ്പററി...

"ലെററസ് ഗോ ഇൻ."

ഡോക്ടർ റാവു മഹേന്ദ്രനെ വിളിച്ചുകൊണ്ട് തന്റെ പ്രൈവററ്റൂമിലേക്കു നടന്നു.

"നൗ ടെൽമി," കസേരയിലിരുന്നുകൊണ്ട് ഡോക്ടർ റാവു പറഞ്ഞു.

ശ്യാമപ്രസാദ്

"ഞാൻ ഇന്നു രാത്രി എന്റെ നാട്ടിലേക്കു പോകേണ്ടിയിരിക്കുന്നു," മഹേന്ദ്രൻ ആരംഭിച്ചു. "നാളെത്തന്നെ അവിടെ എത്തിച്ചേരേണ്ട അത്യാവശ്യകാര്യം."

"സോ അർജൻറ്...?"

"യെസ് ഡോക്ടർ, സോ അർജൻറ്."

"കുഴപ്പമൊന്നുമില്ലല്ലോ?" നേരിയ ഉൽക്കണ്ഠയോടെ ഡോക്ടർ റാവു ചോദിച്ചു.

"കുഴപ്പമൊന്നുമില്ല," നരേന്ദ്രൻ വിശദീകരിച്ചു: "ഞങ്ങളുടെ കുടുംബംവക സ്വത്തവകാശം സംബന്ധിച്ച് കഴിഞ്ഞ പത്തിരുപത്തഞ്ചു വർഷമായി കോടതിയിൽ കേസായിരുന്നു. അതിന്റെ വിധി വന്നു. കുടുംബവസ്തുക്കൾ ജീവിച്ചിരിക്കുന്ന ഏകാവകാശിയായ എനിക്കുള്ളതാണെന്നാണ് വിധി."

"കൺഗ്രാജുലേഷൻസ്!" ഡോക്ടർ റാവു അഭിനന്ദിച്ചു.

"പക്ഷേ, ആ വിധിയിൽ ഒരു പ്രശ്നമുണ്ട്. അതായത് പഴയ കൊട്ടാരവും അതിനോടു ചേർന്നുള്ള സ്ഥലവും എനിക്കു കിട്ടുന്നതിനു മുൻപ് ഞാൻ അൻപതിനായിരം ഉറപ്പിക കോടതിയിൽ കെട്ടണം."

"എന്തിന്?"

'നികുതിക്കുടിശ്ശിക. ഞാൻ ചെന്ന് അൻപതിനായിരം രൂപ കോടതിയിൽ അടച്ചേ പററൂ, അല്ലെങ്കിൽ ലേലത്തിൽ പോവും." ഡോക്ടർ റാവു അല്പനേരം എന്തോ ആലോചിക്കുന്നതുപോലെ തോന്നി.

"ഇക്കാര്യത്തിൽ മഹേന്ദ്രന് എന്റെ സഹായം ആവശ്യമുണ്ടോ?"

"നോ സർ. പണം എന്റെ കൈയിലുണ്ട്. എനിക്കു വേണ്ടത് കുറച്ചുദിവസത്തെ അവധിയാണ്."

"എത്രദിവസം?"

"ഒരാഴ്ച. ഏറിയാൽ പത്തുദിവസം. അത്രതന്നെ." മഹേന്ദ്രൻ അറിയിച്ചു.

"അതു സാരമില്ല. മഹേന്ദ്രൻ ആവശ്യമുള്ളത്ര സമയം എടുത്തുകൊള്ളൂ," ഡോക്ടർ റാവു സമ്മതിച്ചു. അദ്ദേഹം ചുരുട്ടിന്റെ തുമ്പത്തെ ചാരം ആഷ്ട്രേയിലേക്കു തട്ടി.

"നമ്മുടെ ഈ പരീക്ഷണപരമ്പര അവസാനിപ്പിച്ച് റിപ്പോർട്ടുകൊടുക്കുവാൻ രണ്ടുമാസം മാത്രമാണുള്ളത്. അത് ഓർമ്മയിരിക്കട്ടെ."

"അതിനുമുമ്പ് നമുക്കു പൂർത്തിയാക്കാൻ കഴിയും," മഹേന്ദ്രൻ ഉറപ്പുകൊടുക്കുന്നതുപോലെ പറഞ്ഞു.

"ദാററീസ് ആൾ റൈററ്." ഡോക്ടർ റാവു എന്തോ ആലോചിച്ചുകൊണ്ടിരുന്നതുപോലെ തോന്നി.

"എപ്പോഴാണു പോവുക?"

"ഇന്നു വൈകുന്നേരത്തെ ഫ്ളൈററിന് അഞ്ചുമണിക്ക്."

"അപ്പോൾ നിങ്ങൾക്കു തിരക്കുണ്ടായിരിക്കും. യാത്രയ്ക്കൊരുങ്ങാൻ സമയം വേണമല്ലോ." ഡോക്ടർ റാവു കസേരയിൽ നിന്നെഴുന്നേററു. അദ്ദേഹം ചുരുട്ട് ആഷ്ട്രേയിലിട്ടു.

"വീ വിൽ ഹാവ് എ ഡ്രിങ്ക് ടുഗദർ. മഹേന്ദ്രന് സ്വത്തുക്കൾ തിരിച്ചുകിട്ടിയതിന്റെ സന്തോഷത്തിൽ."

അവരിരുവരും ഒരുമിച്ച് ലബോറട്ടറിയിൽ നിന്നും ഇറങ്ങി. പ്രതിരോധവകുപ്പിന്റെ ആ ബൃഹത്തായ സ്ഥാപനത്തിന്റെ ചുററൻ മതിൽക്കെട്ടു കടന്നപ്പോൾ മഹേന്ദ്രന്റെ കാറിനു വേഗത കൂടി.

"ക്ലബ്ബിലേക്കുതന്നെ പോവാം," മഹേന്ദ്രൻ പറഞ്ഞു.






"ഷുവർ. അങ്ങോട്ടുതന്നെയാവാം. ഈ സമയത്ത് ക്ലബ്ബിൽ അധികമാളുണ്ടാവില്ല."

തന്റെകൂടെ വന്നതിനു ഡോക്ടർ റാവുവിന് എന്തോ പ്രത്യേകിച്ച് കാര്യമുണ്ടെന്നു മഹേന്ദ്രനു തോന്നിയത് അപ്പോഴാണ്. എന്തോ കാര്യമായി സംസാരിക്കാനാവണം. അല്ലെങ്കിൽ ക്ലബ്ബിലേക്കാണെന്നറിഞ്ഞപ്പോൾ സമ്മതിക്കുമായിരുന്നില്ല. ക്ലബ്ബിലെ ഒരൊഴിഞ്ഞ മൂലയിൽ മേശക്കിരുവശവുമായി അവരിരുന്നു. വെയിററർക്ക് ഓർഡർ കൊടുത്തിട്ട് മഹേന്ദ്രൻ ഡോക്ടർ റാവുവിനെ ശ്രദ്ധിച്ചു. എന്തോ പറയാൻ തയ്യാറെടുക്കുന്നമട്ടുണ്ട് അദ്ദേഹത്തിന്റെ മുഖഭാവം കണ്ടാൽ.

"നിങ്ങൾക്ക് ഇപ്പോൾ തിരിച്ചുകിട്ടിയിരിക്കുന്ന ആ പഴയ കൊട്ടാരത്തിന്റെ കഥ, നിങ്ങളുടെ ജീവിതവുമായുള്ള ബന്ധം. ഇതൊക്കെ മഹേന്ദ്രൻ ഇതിനുമുൻപ് എന്നോടു വിശദമായി പറഞ്ഞിട്ടുണ്ട്. അതിന്റെ അടിസ്ഥാനത്തിലാണു ഞാൻ സംസാരിക്കുന്നതും." ഒരാമുഖമെന്നപോലെ ഡോക്ടർ റാവു പറഞ്ഞു. മഹേന്ദ്രൻ എന്തോ ചോദിക്കാൻ ഭാവിച്ചു. അപ്പോഴേക്കും വെയിററർ ട്രേയിൽ നിറഞ്ഞ ഗ്ലാസ്സുകളുമായി എത്തി.

"കഴിഞ്ഞ ഏറെ വർഷങ്ങളായി ആൾപാർപ്പില്ലാതെ കിടക്കുന്ന സ്ഥലം"— ഡോക്ടർ റാവു തുടർന്നു. "മഹേന്ദ്രൻ അവിടെ ഒരിക്കൽ മാത്രം—അഞ്ചാമത്തെ വയസ്സിൽ പോയതാണ്. അതുകൊണ്ടു സ്ഥലപരിചയം പോലുമില്ല."

"അങ്ങുദ്ദേശിക്കുന്നത്?" മഹേന്ദ്രൻ സംശയിച്ചു.

"അത്തരമൊരു സ്ഥലത്ത് തനിച്ചുപോകുന്നതോ പാർക്കുന്നതോ. അത്ര സുഖമുള്ള കാര്യമല്ല. അതുകൊണ്ട് മററാരെയെങ്കിലും കൂടികൊണ്ടുപോകുന്നതാവും നല്ലത്."

മഹേന്ദ്രന് ഉറക്കെ ഒന്നു പൊട്ടിച്ചിരിക്കണമെന്നു തോന്നി. "വിദഗ്ധനായ ശാസ്ത്രജ്ഞന് ആൾപാർപ്പില്ലാത്ത വീടിനെപ്പററി ആശങ്ക!"

"മഹേന്ദ്രന്റെ പരിഹാസം എനിക്കു മനസ്സിലാവുന്നുണ്ട്. പക്ഷേ, ഞാൻ എന്റെ അഭിപ്രായം പറഞ്ഞെന്നുമാത്രം," ഡോക്ടർ റാവു പറഞ്ഞു.

മഹേന്ദ്രൻ ഒഴിഞ്ഞ ഗ്ലാസ് ടീപോയിയിൽ വച്ചു.

"തനിച്ചു പോകേണ്ട കാര്യമേയുള്ളു. ഡോക്ടർ, ഞാൻ അവിടെയങ്ങും താമസമാക്കാനുദ്ദേശിക്കുന്നില്ലല്ലോ. കോടതിയിൽ തുക അടച്ചു കൊട്ടാരവും സ്ഥലവും ജപ്തിയിൽനിന്നൊഴിവാക്കുകയെന്നുള്ളതാണ് പ്രധാന പ്രശ്നം. അതു കഴിഞ്ഞാൽ ഞാൻ അവിടെപ്പോയി രണ്ടുദിവസം തങ്ങും—പുതിയ കൊട്ടാരത്തിൽ," മഹേന്ദ്രൻ പറയുന്നത് ഡോക്ടർ റാവു ശ്രദ്ധിച്ചുകേട്ടു. വെയിററോട് ഓരോ പെഗ്ഗിനുകൂടി ഓർഡർ ചെയ്തിട്ട് അദ്ദേഹം പോക്കററിൽ നിന്നും ചുരുട്ടും ലൈററുമെടുത്തു.

"മഹേന്ദ്രന്റെ ഗേൾ ഫ്രണ്ട് വിവരം അറിഞ്ഞോ?" പെട്ടെന്നദ്ദേഹം ചോദിച്ചു. കമലയുടെ കാര്യം ഇത്ര പെട്ടെന്നു തുറന്നടിക്കുമെന്നു വിചാരിച്ചിരുന്നില്ല.

"കമലയോടു ഞാൻ പറഞ്ഞിട്ടുണ്ട്."

"അവളേയുംകൂടി കൊണ്ടുപോയാൽ?" ഡോക്ടർ റാവു സൂചിപ്പിച്ചു.

"നോ ഡാക്ടർ." മഹേന്ദ്രൻ പെട്ടെന്നു പറഞ്ഞു: "എൻെറ പോക്കു തനിച്ചാണ്."

ഡോക്ടർ റാവു അതിനു മറുപടിയൊന്നും പറഞ്ഞില്ല. നിറഞ്ഞ ഗ്ലാസ്സുകളുമായി വെയിററർ വീണ്ടുംവന്നുപോയി. മഹേന്ദ്രൻ വാച്ചുനോക്കി. പതിനൊന്നരയായിരിക്കുന്നു. അയാൾ ഒററ വലിക്കു ഗ്ലാസ്സ് കാലിയാക്കി ടീപോയിൽവച്ചു.

"പോകാൻ തിടുക്കമായി, അപ്പോൾ?" ഡോക്ടർ റാവു ചോദിച്ചു.

"യെസ് ഡോക്ടർ. പോകുന്നതിനു മുൻപുള്ള ഒരുക്കങ്ങൾ..."

"യെസ് ഐ അണ്ടർസ്ററാൻഡ്." ഡോക്ടർ റാവു പറഞ്ഞുനിറുത്തി. നിമിഷങ്ങൾക്കുശേഷം അദ്ദേഹം എഴുന്നേററു.

"മഹേന്ദ്രൻ പോയിവന്നിട്ടു നമുക്കു കാണാം."

"സീ യൂ സർ."

മഹേന്ദ്രൻ ക്ലബ്ബിൻെറ പുറത്തേക്കുള്ള വാതിൽക്കലേക്കു നടന്നു. വാതിൽ കടന്ന് അയാൾ പാർക്കുചെയ്ത കാറിനടുത്തേക്കു നടക്കുന്നതും നിമിഷങ്ങൾക്കുശേഷം കാർ ഗേററിലൂടെ കടന്നുപോകുന്നതും ഡോക്ടർ റാവു ശ്രദ്ധിച്ചു നോക്കിനിന്നു. അദ്ദേഹം കസേരയിലിരുന്നു. നിറഞ്ഞ ഗ്ലാസ് കൈയിലെടുത്തു. ഒഴിഞ്ഞ ഗ്ലാസ് തിരിയെ വയ്ക്കാതെ അദ്ദേഹം അതിലേക്കു തന്നെനോക്കിയിരുന്നു. ഡോക്ടർ റാവു മഹേന്ദ്രനെ ഓർത്തു. ഏതോ അജ്ഞാതവും നിഗൂഢവുമായ ഭയം അയാളിൽ നിറഞ്ഞു.

വസ്ത്രങ്ങൾ അടുക്കിവച്ചു സ്യൂട്ട്കെയിസ് മഹേന്ദ്രൻ പൂട്ടി. ഒരാഴ്ചത്തെ ആവശ്യത്തിന് ഇതു ധാരാളം മതി. അയാൾ തമാശയോടെ 'ലെസ്സ് ലഗ്ഗേജ് മോർ കംഫർട്ട്' എന്ന' സർക്കാർ മുദ്രാവാക്യമോർത്തു. മനസ്സിൽ ചിരിച്ചു.

സ്യൂട്ട്കെയ്സുമെടുത്തു വാതിൽക്കലേക്കു നടക്കാൻ തുടങ്ങിയപ്പോഴാണ് മേശപ്പുറത്തിരിക്കുന്ന ടേപ് റെക്കർഡർ ശ്രദ്ധിച്ചതു്. കമലയുടെ പാട്ടും, അവളുടെ നൃത്തത്തിനകമ്പടിയായ വാദ്യസംഗീതവും അടങ്ങിയ കാസററും കൈവശമുണ്ട്. പ്രസിദ്ധ ഗായകന്മാരുടെ കാസററുകൾ വേറെയും. നഗരത്തിൽനിന്നും ഏതാണ്ട് അറുപതു കിലോമീററർ ദൂരെയുള്ള മലമ്പ്രദേശത്തേക്കാണു പോകുന്നതു്. സംസാരിക്കാൻപോലും അധികമാളുണ്ടാവാനിടയില്ലാത്ത നാടു്. താനാണെങ്കിൽ അവിടെയുള്ളവരെ സംബന്ധിച്ചിടത്തോളം തികച്ചും അപരിചിതൻ. ബോറടിക്കുമെന്ന കാര്യം ഉറപ്പാണ്.

മഹേന്ദ്രൻ സ്യൂട്ട്കെയ്സ് താഴെവച്ചു. ടേപ് റെക്കേർഡർ അതിൻെറ പെട്ടിയിലാക്കി. മേശവലിപ്പിൽനിന്നും റെക്കോർഡുചെയ്ത കാസ്സററുകളെടുത്തു. കൂട്ടത്തിൽ റെക്കോർഡുചെയ്യാത്ത രണ്ടു ടേപ്പുകളുവാനും അയാൾ പ്രത്യേകം ശ്രദ്ധിച്ചു.

മഹേന്ദ്രൻ മുൻ വാതിൽ പൂട്ടി പുറത്തേക്കിറങ്ങി. കാർ ഷെഡ്ഡിലിട്ടിരിക്കുകയാണ്. അതുകൊണ്ട് ഷെഡ്ഡു ശരിക്കു പൂട്ടിയിട്ടുണ്ടോയെന്നു പരിശോധിച്ചു. ഗേററു പൂട്ടി റോഡിലേക്കിറങ്ങി. അയാൾ വാച്ചു നോക്കി—മൂന്നര.

വലിയ സ്യൂട്ട്കെയ്സ് ടാക്സിയുടെ ഡിക്കിയിൽ വച്ചു, ചെറുതു് പിൻസീററിലും.

"പോവാം," അയാൾ ടാക്സിഡ്രൈവറോടു പറഞ്ഞു. 'കഴിയുന്നത്ര നേരത്തെ എയർപോർട്ടിലെത്തണം."

"ശരി-സർ," തമിഴനായ ഡ്രൈവർ ഉറപ്പുപറഞ്ഞു:

"നാൻ അരമണിക്കുള്ളെ..."

കാർ സ്ററാർട്ടുചെയ്തു നീങ്ങിയ ശബ്ദത്തിൽ ബാക്കി കേൾക്കാൻ കഴിഞ്ഞില്ല.

മഹേന്ദ്രൻ ഒരു സിഗററിനു തീ പററിച്ചുകൊണ്ട് പിൻസീററിൽ ചാരിക്കിടന്നു. അഞ്ചുമണിക്കുള്ള ഫ്ളൈററിൽ അഞ്ചു നാല്പത്തഞ്ചിനു കോയമ്പത്തൂരെത്താം. അവിടെച്ചെന്ന് വക്കീലിനെ കാണണം. അയാളുമായി സംസാരിച്ച് കോടതിയിൽ അടയ്ക്കാനുള്ള തുക ഏല്പിച്ചുകഴിഞ്ഞാൽ നേരേ പാലക്കാട്ടേക്കു തിരിക്കാം. രാത്രിയാവുമായിരിക്കും. പാലക്കാട്ടുനിന്നും അറുപതു കിലോമീററോളം വരും കോയിക്കൽ കൊട്ടാരത്തിലേക്ക്. രാത്രി വളരെ വൈകും. അനവധി ഹെയർപിൻ വളവുകളുള്ള, ചുരങ്ങൾ കയറിയിറങ്ങിയുള്ള ഹിൽറോഡ്. രാത്രി പാലക്കാട്ടു താമസിച്ച് പുലർച്ചയ്ക്കു പോയാലും മതി.

കൂടെ ആരെയെങ്കിലും കൊണ്ടുപോകണമെന്നുള്ള ഡോക്ടർ റാവുവിൻെറ നിർദ്ദേശം അയാൾ പെട്ടെന്നോർത്തു. തനിച്ചുള്ള തൻെറ യാത്രയിൽ അദ്ദേഹം സന്തുഷ്ടനല്ലെന്നു തോന്നുന്നു. തൻെറ കാര്യത്തിൽ അദ്ദേഹത്തിനു വളരെയേറെ ശ്രദ്ധയുണ്ട്. കഴിഞ്ഞ നാലഞ്ചു വർഷങ്ങളിലൂടെ അതു ബോദ്ധ്യപ്പെട്ടിട്ടുണ്ട്.

ബ്രേക്കിൻെറ കടുത്ത ശബ്ദം. കാർ ഒന്നു കുലുങ്ങി വെട്ടിത്തിരിഞ്ഞു. എതിരെ വന്ന ട്രക്കിനു സൈഡുകൊടുത്തതാണ്. സ്കൂളുകളും കോളേജുകളും വിട്ടസമയം. റോഡിൽ കടുത്ത തിരക്കാണ്. വാഹനങ്ങളും, നിറഞ്ഞുനീങ്ങുന്ന മനുഷ്യരും. ടാക്സി വാഹനങ്ങളുടെ ക്യൂവിലെ ഒരു കണ്ണിയായി പതുക്കെയാണു നീങ്ങുന്നതു്.

"ഇങ്ങനെയായാൽ സമയത്തിനു് എയർപോർട്ടിലെത്തില്ല." മഹേന്ദ്രൻ ഡ്രൈവറോടു ഉച്ചത്തിൽപറഞ്ഞു.

"കവലപ്പെടാതിങ്കോ സർ." ഡ്രൈവർ ചിരിച്ചുകൊണ്ടു പറഞ്ഞു. അല്പസമയത്തിനുള്ളിൽ അടുത്ത ജംഗ്ഷനിലെത്തിയപ്പോൾ ഡ്രൈവർ കാർ മെയിൻ റോഡിൽനിന്നും ഇടത്തോട്ടു തിരിച്ചു. ഈ റോഡിൽ താരതമ്യേന തിരക്കു കുറവാണെന്നുമാത്രം.

"വേഗംവേണം." മഹേന്ദ്രൻ ഡ്രൈവറെ ഓർമ്മപ്പെടുത്തി.

ഡ്രൈവർ തിരിഞ്ഞുനോക്കി ഒന്നുചിരിച്ചു. അയാൾ ആക്സിലറേററിൽ ഒന്നുകൂടി അമർത്തിച്ചവുട്ടി. കാർ മുൻപോട്ടു കുതിച്ചു.

കാറിൻെറ വേഗതയിൽ ചൂടുകാററ് അകത്തേക്കു വീശിയടിച്ചു. മഹേന്ദ്രൻെറ കണ്ണുകൾ പൊടിവീണു കലങ്ങി. അയാൾ കർചീഫ്കൊണ്ട് മുഖംതുടയ്ക്കാൻ ശ്രമിച്ചു.

സ്ററീയറിങ്‌വീലിൽ ഡ്രൈവറുടെ തടിച്ച വിരലുകൾ അമർന്നിരിക്കുന്നു. വിദഗ്ധനായ ഡ്രൈവർ, മഹേന്ദ്രൻ മനസ്സിലാക്കി. എതിരെ വരുന്ന വാഹനങ്ങളുടെ പോക്ക് സൂക്ഷ്മമായി മനസ്സിലാക്കി നീങ്ങുന്നു.

സിഗററുകുററി പുറത്തേക്കുവലിച്ചെറിഞ്ഞ് മുൻപിലേക്കുനോക്കിയപ്പോൾ മഹേന്ദ്രനു ഷോക്കേററതുപോലെയായി. സ്ററിയറിങ്‌വീലിൽ അമർത്തിയിരുന്ന കൈകൾ നിശ്ചലമായിരിക്കുന്നു. ഡ്രൈവർ അനക്കമില്ലാതെ പ്രതിമപോലെ ഇരിക്കുന്നു. മഹേന്ദ്രൻ അയാളുടെ തോളിൽ ആഞ്ഞുതട്ടി: "ഡ്രൈവർ-ഡ്രൈവർ..." മഹേന്ദ്രൻ ഉച്ചത്തിൽ വിളിച്ചു. അനക്കമില്ല.

എതിരെ ഹോണടിച്ചുകൊണ്ടുവന്ന കാറു തൊട്ടുരുമ്മിക്കൊണ്ടെന്നപോലെ പോയി. ആ കാറിലെ ഡ്രൈവർ ഉച്ചത്തിൽ എന്തോവിളിച്ചുപറയുന്നതുകേട്ടു. മഹേന്ദ്രൻ പിൻസീററിൽനിന്നും മുൻപിലേക്കു ചാടിവീഴാൻ ഒരുമ്പെട്ടു. മുൻപോട്ടുകുനിഞ്ഞ് വലതുകൈ സ്ററീയറിങ്‌വീലിൽപിടിച്ചു. (തുടരും)



ഏകാങ്കം

ആർ. നരേന്ദ്രപ്രസാദ്

# അവസാനത്തെ അത്താഴം



രംഗത്ത് ഒരു തീൻമേശ. പതിന്നാല് കസേരകൾ. രംഗത്തിനു പിന്നിലുള്ള തിരശ്ശീലയിൽ നിഴലുകൾ പ്രത്യക്ഷപ്പെടുന്നു. രംഗവേദിയിൽ വെളിച്ചമില്ല.

ഒരു നിഴൽ:
ആരാണവനിന്നു
ചോര ചിന്തുന്നവൻ?

നിഴലുകൾ രംഗവേദിയിലേക്കു പ്രവേശിക്കുന്ന ഡേവിഡിന്റെ നേരെ കൈ ചൂണ്ടുന്നു. നിഴലുകൾ മങ്ങുന്നു. പിൻകർട്ടനിലെ വെളിച്ചം തീരെയില്ലാതാകുന്നു. ഒരു നിമിഷം ഇരുട്ട്. ഭീകരമായ സംഗീതം. ഡേവിഡ് നടുക്കുള്ള കസേരയിൽ ഇരിക്കുന്നു. ഡേവിഡിന്റെ മേൽ വെളിച്ചം വീഴുന്നു.

മുഖംമൂടികൾ: ശരി. ബ്രദർ (പോകുന്നു.)

രംഗവേദിയിൽ വെളിച്ചം പരക്കുന്നു. ഡേവിഡിന്റെ പന്ത്രണ്ടു കൂട്ടുകാർ പ്രവേശിക്കുന്നു. തീൻമേശയിൽ ഇറച്ചി, അപ്പം തുടങ്ങിയവയും മദ്യക്കുപ്പികളും.

ഡേവിഡ് എല്ലാവരേയും ഇരുത്തുന്നു.

ഒന്നാമൻ: ആക്ഷൻ വിജയിച്ചു. സമയം കളയാതെ നമുക്കു പോകാം.



വെളിച്ചം നിഴലുകൾ പ്രത്യക്ഷപ്പെടുന്ന പിൻകർട്ടനിൽ മാത്രം.

നിഴലുകൾ പാടുന്നു.

നിഴലുകളുടെ പാട്ട്:

(ഒന്നാമത്തെ കൂട്ടം)

പോകുന്നേൻ പോകുന്നേനോ
ഞാനോ ഞാൻ പോകുന്നേ
പേരാററിൻ പെരുമണലേലോ
ഞാനോ ഞാൻ പോകുന്നേ.

(രണ്ടാം കൂട്ടം)

ഞാൻ വളർത്തിയ കുട്ടക്കോഴി
ഞാനോ ഞാൻ പോകുന്നേ
പേരാററിൻ പെരുമണലേലോ
ഞാനോ ഞാൻ പോകുന്നേ.

(രണ്ടു കൂട്ടങ്ങളും ഒത്തുചേരുന്നു)

ഒന്നാംകൂട്ടം:

ചോരക്കളി കളിച്ചോർ–നമ്മൾ,
ചോരക്കഥ പറഞ്ഞോർ
എന്തിനായ് നമ്മൾ, രക്തസാക്ഷികൾ
വന്നിവിടെ?

രണ്ടാം കൂട്ടം:

ഉയിർകൊടുത്ത പിതൃക്കൾ വാഴും
പുരിയിലേക്കൊരു
ചെറിയ കുരുതിയെ
പുഴകടത്തിവിടാം–നമ്മൾ
ചുവടു വച്ചാടാം.

എല്ലാവരും:

ഒരുവൻ കൂടിവരുന്നുണ്ടേ
നിനവും കനവും കനിഞ്ഞനമ്മുടെ
യിരവിൻ വഴികളിലു–
ടൊരുവൻ കൂടി വരുന്നുണ്ടേ
ഈ രാവിൽ വരുന്നുണ്ടേ
ഒരുവൻ കൂടി വരുന്നുണ്ടേ...

പൊയ്മുഖങ്ങൾ അണിഞ്ഞ രണ്ടുപേർ പ്രവേശിക്കുന്നു. ഡേവിഡിന്റെ ഇരുവശങ്ങളിലുംനിന്ന് അവർ ചുവട്‌വയ്ക്കുന്നു. ചുവടുവയ്പിന്റെ അന്ത്യത്തിൽ ഇരുവരും ഡേവിഡിന്റെ മുഖത്തേക്ക് കൈപ്പത്തികൾ നീട്ടുന്നു. കൈപ്പത്തികളിൽ ചോര.

ഡേവിഡ്: നിങ്ങൾ പോയി കൈ കഴുകൂ.

ഒരു മുഖംമൂടി: ബ്രദർ, ഈ മണം ഇഷ്ടപ്പെടുന്നില്ലേ?

ഡേവിഡ്: എന്താണാ ശബ്ദം? കാലൊച്ചകൾ—

മറേറ മുഖംമൂടി: (പുറത്തേക്കു നോക്കിയിട്ട്) നമ്മുടെ ആളുകൾ വരികയാണ്.

ഡേവിഡ്: നിങ്ങൾ കാവൽ നിൽക്കണം.



ഡേവിഡ്: ഞാൻ നിങ്ങളെ വിളിപ്പിച്ചത്—

ആറാമൻ: ഇതൊരു കമ്മിററിയാണോ? അതു വ്യക്തമാക്കണം.

ഡേവിഡ്: ഇതു കമ്മിററിയല്ല. എന്റെ വ്യക്തിപരമായ കാര്യമാണ്.

രണ്ടാമൻ: വ്യക്തിപരമായ ഇത്തരം സമ്മേളനങ്ങൾ വിളിച്ചുകൂട്ടാൻ നിലവിലുള്ള കീഴ്‌വഴക്കങ്ങൾ അനുവദിക്കുന്നില്ല. അത് അറിയാമല്ലോ?

ഡേവിഡ്: നമുക്കൊന്നിച്ച് ആഹാരം കഴിക്കാം. ഹരി, കുമാരൻ—

അഞ്ചാമൻ: ഞങ്ങളുടെ ജീവന്റെ ഉത്തരവാദിത്വം നിങ്ങൾ ഏറെറടുക്കുകയാണോ? ഈ സമയത്ത് അത്താഴം—

ഡേവിഡ്: ആരുടേയും ജീവന്റെ ഉത്തരവാദിത്വം എനിക്കില്ല. (നിശ്ശബ്ദത)

നാലാമൻ: ഡേവിഡ്, നിങ്ങൾക്കെന്തു സംഭവിച്ചു.?

ഡേവിഡ്: (ഒഴിഞ്ഞ കസേരയിലേക്കു നോക്കി) ഇവിടെ ഒരു കസേര ഒഴിഞ്ഞിരിക്കുന്നു. എല്ലാവരുമില്ലേ?

ആറാമൻ: കൂട്ടം തെററിപ്പോയവരാരെങ്കിലും—

എട്ടാമൻ: ഞങ്ങൾക്കു ജോലിയുണ്ട്.

ഡേവിഡ്: എനിക്കറിയാം. പക്ഷെ അല്പസമയം—

ഒമ്പതാമൻ: എനിക്ക് അത്താഴവിരുന്നിനു സമയമില്ല. സഹോദരന്മാരെ, ദിനേശനെ ഓർക്കുക. അവനിപ്പോൾ ഇരുമ്പഴികൾക്കുള്ളിൽ കിടന്നു പിടയുകയാണ്. വെടിവച്ചു കൊല്ലപ്പെട്ടവരെപ്പററി ഓർക്കുക. ഈ ഇറച്ചിക്കറി കഴിക്കുമ്പോൾ നമ്മുടെമൂക്കിൽ അവരുടെ മാംസത്തിന്റെ മണം നിറയും...

രക്തസാക്ഷികളുടെ നിഴലുകൾ ഒരു നിമിഷത്തേക്ക് തെളിയുന്നു.

ഡേവിഡ്: പീഡനങ്ങളുടെ ഉത്തരവാദിത്വം എനിക്കു മാത്രമല്ല. ഹരീ, എന്നെ കുറപ്പെടുത്തരുത്. സ്വീകരിക്കുന്ന ലൈൻ തെറേറാ ശരിയോ ആകാം. പക്ഷേ അത് ഒരാളിന്റെ ഉത്തരവാദിത്വമല്ല, പോട്ടെ, ഇത് എന്റെ വിരുന്നാണ്.

പത്താമൻ: ഉത്തരവാദിത്വമില്ല!–നിർദ്ദേശങ്ങൾ നിങ്ങളിൽക്കൂടിയാണ് വരുന്നത്.

മൂന്നാമൻ: സ്വയം വിമർശനത്തിനുള്ള സ്ഥലം ഇതല്ല.

രണ്ടാമൻ: എന്റെ സഹോദരൻ മരിക്കുന്നത് ഞാൻ കണ്ടു. അതും ഈ അത്താഴവിരുന്നും തമ്മിൽ—

ഒന്നാമൻ: ഉത്തരവാദിത്വം നിങ്ങൾക്കില്ല—പിന്നെ ആർക്കാണുള്ളത്?

ഡേവിഡ്: പ്രസ്ഥാനത്തിന്—

മൂന്നാമൻ: സൈദ്ധാന്തിക പ്രശ്നങ്ങളിലേക്ക് ഇപ്പോൾ കടക്കുന്നത് നമ്മെ ഒരിടത്തുമെത്തിക്കില്ല.

രണ്ടാമൻ: അർത്ഥമില്ലാത്ത വാദപ്രതിവാദങ്ങൾ—ഇറച്ചിയും മദ്യവും—ഇതിനു ഞാനില്ല. (പോകാൻ തുടങ്ങുന്നു.)

ഡേവിഡ്: ഹരീ, ഇതെന്റെ അവസാനത്തെ അത്താഴമാണ്.

രണ്ടാമൻ: എന്താണിതിന്റെ അർത്ഥം?

ഡേവിഡ്: നമ്മുടെ കൂട്ടത്തിലൊരാൾ എന്നെ ഒററുകൊടുത്തു. ഞാൻ—പക്ഷേ സാരമില്ല. അത് പ്രസ്ഥാനത്തിന്റെ പ്രശ്നമാണ്.

നാലാമൻ: വേഗം രക്ഷപ്പെടൂ.

(രണ്ടാമൻ ഇരിക്കുന്നു. ഡേവിഡ് എല്ലാവർക്കും മദ്യം വിളമ്പുന്നു. എല്ലാവരും അപ്പവും ഇറച്ചിയും എടുക്കുന്നു.)

(ഡേവിഡ് മാത്രം മദ്യം കഴിക്കുന്നു )

ആറാമൻ: ആരാണ് ഒററുകാരൻ?

(നിശ്ശബ്ദത)

രണ്ടാമൻ: ഡേവിഡ്, നിങ്ങൾ തളർന്നുപോയോ?

ഡേവിഡ്: എനിക്ക് നമ്മുടെ ലൈനിനെപ്പററി സംശയങ്ങളുണ്ട്. ഇപ്പോൾ അതു കൂടുതൽ വ്യക്തമാകുന്നുതാനും.

(കുറേപ്പേർ മാറിനിന്ന് രഹസ്യങ്ങൾ പറയുന്നു.)

ആറാമൻ: എന്തായാലും നിങ്ങൾ മഹത്തായ ഒരു ആദർശത്തിനുവേണ്ടിയാണു പോകുന്നത്. നാളെ ഞങ്ങളും നിങ്ങളൊപ്പമുണ്ടാകും.

നാലാമൻ: ഡേവിഡ്, നിങ്ങളിനി കുടിക്കരുത്. ഷെൽട്ടറിലേക്കു പോകൂ.

ഡേവിഡ്: മാർഗ്ഗത്തിന്റെ പ്രശ്നം നാം വിചാരിക്കുന്നതിലും കുടപ്പമുള്ളതാണ്.

എട്ടാമൻ: നാളെ എന്തെങ്കിലുമുണ്ടാവുമെന്നു കരുതിയല്ലല്ലോ നമ്മൾ—



പതിനൊന്നാമൻ: നിങ്ങൾ ദുർബ്ബലനായാൽ പിന്നെ ഞങ്ങളെന്തു ചെയ്യും?

ആറാമൻ: ആരാണൊററുകാരൻ?

ഡേവിഡ്: മരിക്കാൻ ഭയമില്ലെന്ന് ഞാൻ നിങ്ങളോടു പറയേണ്ടതില്ലല്ലോ—നിങ്ങൾക്കറിയാം. (അല്പസമയം) ഒരു പക്ഷേ, മരിക്കാനുള്ള ആഗ്രഹത്തിന് ഞാൻ കാരണമന്വേഷിക്കുയായിരുന്നോ ഇതുവരെ. (മദ്യം കഴിക്കുന്നു.)

പത്താമൻ: എന്റെ അച്ഛൻ എന്നെ കാണാതെ മരിച്ചു.

ഡേവിഡ്: രക്തസാക്ഷിത്വവും ആത്മഹത്യയും തമ്മിൽ എവിടെയാണ് വേർതിരിയുന്നത്?

അഞ്ചാമൻ: അതു ലക്ഷ്യത്തിന്റെ പ്രശ്നമാണ്.

മൂന്നാമൻ: മാർഗ്ഗത്തിന്റേയും.



ഡേവിഡ്: മാർഗ്ഗത്തിന്റേയും. (മദ്യം കഴിക്കുന്നു.)

ഡേവിഡ്: എനിക്കു എന്റേതായ സംശയങ്ങളുണ്ട്.

ഒന്നാമൻ: ആർക്കാണ് സംശയങ്ങളില്ലാത്തത്?

അഞ്ചാമൻ: തെററിയും വീണ്ടും തിരുത്തിയും നാം മുന്നേറും.

ഡേവിഡ്: ഓരോ തിരുത്തലും അടവാണെങ്കിൽ—(നിശ്ശബ്ദത). ആരുടേയാണ് ഈ ഒഴിഞ്ഞ കസേര?

രണ്ടാമൻ: അതെപ്പോഴും ഒഴിഞ്ഞുകിടക്കുകയായിരുന്നു.

ഡേവിഡ്: ആരാണു വരാത്തത്? (മദ്യം കഴിക്കുന്നു.)

ഒന്നാമൻ: നിങ്ങളെ ഒരു പ്രവാചകനായാണു ഞങ്ങൾ കരുതിപ്പോന്നത്.

ഡേവിഡ്: എന്റെ ഇച്ഛയും എന്റെ പ്രവൃത്തിയും തമ്മിൽ ഇനിയും കൂടിച്ചേർന്നിട്ടില്ല.—ഞാൻ പ്രവാചകനല്ല. എനിക്ക് മാത്രമായി ഒരു സന്ദേശവുമില്ല. എനിക്ക് മാത്രമായി ഒരുത്തരവാദിത്വവുമില്ല. ഞാൻ മാത്രമായി ഒരു കുററവും ചെയ്തിട്ടില്ല—അതുകൊണ്ടാണ് ഞാൻ പ്രവാചകനല്ലാത്തത്. പക്ഷേ, എന്താവാനാണ് നമ്മൾ ജീവിക്കേണ്ടത്—ഇവിടെ—ഈ—(മദ്യം കുടിക്കുന്നു.)

രണ്ടാമൻ: ഞാനോർക്കുകയാണ്—ആദ്യമായി ഡേവിഡിനെ കണ്ടദിവസം.

എട്ടാമൻ: ആരാണൊററുകാരൻ?

ഡേവിഡ്: (ഒഴിഞ്ഞകസേരനോക്കി) ആരാണ് ആ ഒഴിഞ്ഞ കസേരയിൽ വന്നിരുന്നത്?

നീയാരാണ്?

ചുവന്നകണ്ണുകൾ—ചോരവാർന്ന മുഖം. എഴുന്നു നിൽക്കുന്ന മുടി.

നഖം വളർന്ന വിരലുകൾ എന്റെ നേരെ എന്തിനു നീട്ടുന്നു?

പോ—പോ—

പതിനൊന്നാമൻ: മദ്യത്തിന്റെയാം. നമുക്കു പോകാം. (പോകുന്നു.)

(ഡേവിഡ് കണ്ണുപൊത്തി മേശയിൽ തല ചായ്ക്കുന്നു.)

(അല്പസമയം.)

(മുഖം മൂടികൾ വേഗത്തിൽ പ്രവേശിക്കുന്നു.)

ഒന്നാം മുഖംമൂടി: നമുക്കു രക്ഷപ്പെടാം. അവർ മലയിറങ്ങിവരുന്നു.

ഡേവിഡ്: നിങ്ങൾ ഓടി പൊയ്ക്കൊള്ളൂ. ഞാൻ പിറകെയുണ്ട്.

ഒന്നാം മുഖംമൂടി: നിങ്ങൾ മരിക്കാൻ ആഗ്രഹിക്കുന്നു. ജീവിക്കണമെങ്കിൽ—പെട്ടെന്ന്—(പോകുന്നു)

ഡേവിഡ്: ഞാൻ ജീവിക്കാനാഗ്രഹിക്കുന്നു ... എനിക്കറിഞ്ഞുകൂടാ ... (ഒഴിഞ്ഞ കസേര നോക്കി) എന്തിനാണെന്റെ നേരെ നിന്റെ കണ്ണുകൾ ചുഴററുന്നത്? പോ... പോ.

(ഡേവിഡ് തളർന്ന് കസേരയിൽ കിടക്കുന്നു)

(അല്പസമയം.)

[ഒരു വിസിൽ. വെടിയൊച്ച. ജോസഫ് വീഴുന്നു. രംഗവേദിയിലെ വെളിച്ചം മങ്ങുന്നു. നിഴലുകൾ തെളിയുന്നു. നിഴലുകൾ പാടുന്നു.]

നിഴലുകൾ:

പോകുന്നേൻ പോകുന്നേനോ
ഞാനോ ഞാൻ പോകുന്നേ
പേരാററിൻ പെരുമണലേലോ
ഞാനോ ഞാൻ പോകുന്നേ.

(കർട്ടൻ)

# നോവൽ

## അൻപതു്

# ദൈവമക്കൾ

## സാറാ തോമസ്

"നമ്മളെപ്പോലെയുള്ളവർക്ക് എന്തു പ്രേമം? എടാ, മെഡിക്കൽ കോളേജിലെ അനാട്ടമി ട്യൂട്ടർ സേതുമാധവൻ ഒരു കറുത്ത പെലപ്പെണ്ണിനെ ഭാര്യയായി കൊണ്ടുനടക്കാൻ ഇഷ്ടപ്പെടുന്നില്ല. കൂടെയിറങ്ങുമ്പോൾ എൻെറ മാന്യതയ്ക്കു് ഒരു ഊന്നുവടിയായിരിക്കണം ഭാര്യ. അല്ലെങ്കിൽത്തന്നെ അവൾക്ക് എന്നോടു പ്രേമമുണ്ടെന്നാണോ? അവളുടെ നോട്ടം സുരക്ഷിതത്വമാണ്. സമൃദ്ധിയാണ്. കള്ളുകടിയനായ അച്ഛൻെറ പിടിപ്പുകേടുകൊണ്ട് പാവം അത്രയ്ക്ക് കഷ്ടപ്പെട്ടിരുന്നു ഇതൊക്കെ മനസ്സിൽ കണ്ടിട്ടുതന്നെയാ ഞാൻ മൂപ്പീന്നിൻെറ അടുത്തുകൂടിയതു്, കള്ളവാങ്ങിച്ചുകൊടുത്തതു്, വീട്ടുകാര്യങ്ങൾ ഒക്കെ അന്വേഷിച്ചതു്! പുരനിറഞ്ഞു നിൽക്കുന്ന മൂന്നു പെൺമക്കൾ. എപ്പോഴും പ്രാരാബ്ധം

വീട്ടിനു പുറത്തുകടന്നപ്പോൾ കുഞ്ഞപ്പിയോടു തോന്നിയ പരിഹാസം മറെറാരു വഴിയിലേക്കു തിരിഞ്ഞിരുന്നു. ഒരു പക്ഷേ, ലക്ഷ്യത്തിലെത്താൻ അവൻ സ്വീകരിച്ച ഈ മാർഗ്ഗം വിജയിച്ചു എന്നുവരാം. മാന്യതയുടെ ഈ ഊന്നുവടിയുമായി അവൻ സമുദായത്തിൻെറ മുൻപന്തിയിൽ എത്തിയെന്നിരിക്കും. അവൻെറ മക്കൾ ഒരുപക്ഷേ—എന്തോ, എല്ലാം കണ്ടറിയേണ്ടിയിരിക്കുന്നു. ഹോസ്റ്റലിൽ ചെന്നപ്പോൾ ജമാൽ മുറിയിൽ ഉണ്ടായിരുന്നതു ഭാഗ്യം.

തന്നെ കണ്ടപ്പോൾ അവനു് അദ്ഭുതമായിരുന്നു.

"ഇതാരു്—കുഞ്ഞിക്കണ്ണനോ. നിനക്ക് അവിടെ വേരുറച്ചെന്നാണു ഞാൻ കരുതിയതു്. പോയ പോക്കല്ലെ—വലിയ ഡോക്ടർ ആയിപ്പോയില്ലെ—പിന്നെ ഞങ്ങളെയൊക്കെ തിരിഞ്ഞുനോക്കാൻ നേരമെവിടെ? ഉം, എന്താ മുഖത്തു് ഒരു മ്ലാനത. എനി പ്രോബ്ളം...?"

മനസ്സിൽ വികാരങ്ങളുടെ തിക്കുമുട്ടലാ

"അതാണല്ലോ നീയിന്നു് വന്നതു്. ആട്ടെ—നിനക്ക് അവിടെ ഒന്നും നഷ്ടപ്പെടാൻ ഇല്ലല്ലോ. ഇവിടെ എൻെറ കൂടെ കുറച്ചുദിവസം താമസിക്ക്—നമുക്ക് വഴിപോലെ ആലോചിച്ചു തീരുമാനിക്കാം. നീ മാത്രമല്ല. മൊഫ്യൂസലിൽ ജോലി ചെയ്യാൻ വയ്യെന്നുപറഞ്ഞു നമ്മുടെ തോമസ് വർഗീസും പ്രതാപനും ഒക്കെ എത്തിയിട്ടുണ്ട്. ഇപ്പോൾ സെക്രട്ടേറിയററിൽ കേറിയിറങ്ങി നടപ്പാണ്. അവരെ കുററം പറയുന്നതെങ്ങനെ? അഞ്ചുവർഷം ഈ പട്ടണത്തിൽ ജീവിച്ചിട്ട് ഏതെങ്കിലും ഓണംകേറാമൂലയിൽ എങ്ങനെ കഴിയാൻ? എനിക്ക് ആ കാര്യം ഓർക്കാൻകൂടി വയ്യ."

"എൻെറ പ്രോബ്ളം അതല്ല ജമാൽ."

"എന്തോ ആയിക്കൊള്ളട്ടെ. അവിടെ ഇനി തുടരാൻ നിനക്കിഷ്ടമില്ല, അതല്ലെ പോയിൻറ്. ആ കുഞ്ഞപ്പിയാണ് ബുദ്ധിമാൻ. നിന്നെപ്പോലെ ആദർശങ്ങളുടെ ഉപദ്രവം ഒന്നും അവനെ പിടികൂടിയിട്ടില്ല. സ്വന്തകാര്യം! അതു ഭംഗിയായി നടക്കണം. ഇഷ്ടൻ രഹസ്യകല്യാണം ഒക്കെ കഴിച്ചു. നീയറിഞ്ഞോ?"

"ഞാൻ അവൻെറ വീട്ടിൽ കയറി. ശ്രീമതിയുടെ കൈകൊണ്ട് കാപ്പിയും കുടിച്ചു.

ആ, അതങ്ങനെ സംഭവിച്ചു. അവിടെ ആഢ്യന്മാർക്കേ പ്രവേശനമുള്ളു എന്നാണല്ലോ കേട്ടതു്. ഞാൻ ഇതുവരെ അങ്ങോട്ടു കടക്കാത്തതു് അതു പേടിച്ചല്ലേ."

തന്നെ കുഞ്ഞിക്കണ്ണൻനമ്പ്യാരായിട്ടാണ് പരിചയപ്പെടുത്തിയതെന്നു കേട്ടപ്പോൾ ജമാൽ പൊട്ടിച്ചിരിച്ചു.

"അവൻെറ ഒരു മിടുക്ക്! എല്ലാം തരംപോലെ. സത്യത്തിൽ നിങ്ങളൊക്കെ അവനെക്കണ്ടു പഠിക്കണം. ആട്ടെ അവനെപ്പോലെ ആയില്ലെങ്കിലും നീ ഇങ്ങനെ നിരാശനാകേണ്ട കാര്യമൊന്നുമില്ല. ഇടയ്ക്കു് ഒരു വിശേഷംകൂടെ പറയട്ടെ. നിൻെറ പഴയ സാവിത്രിയുണ്ടല്ലോ—ഇനി നിൻേറതെന്നു പറയുന്നതു് ശരിയാണെന്നു തോന്നുന്നില്ല. ഇ. എൻ. ടി. യിലെ ഡോക്ടർ വാര്യരുണ്ടല്ലോ അയാൾക്ക് അല്പം പ്രേമം—അതു പോകട്ടെ. നിനക്ക് ആരോഗ്യമുണ്ട്. കോളിഫിക്കേഷനുണ്ട്. ഭാവി നിനക്കൊരു പ്രശ്നമല്ല, മനസ്സിലായോ? വാ നമുക്ക് ഒരു ലേററ്ഷോയ്ക്കു പോകാം.

പറച്ചിലാണ്. മൂപ്പീന്നു് വേഗംവലയിൽ വീണില്ലേ. പക്ഷേ, തള്ളയും മോളും സമ്മതിക്കണ്ടേ? അതായിരുന്നു അയാളുടെ പ്രശ്നം. പക്ഷേ, അതിനുള്ള പണി എനിക്കറിഞ്ഞുകൂടെ. പൂവ്, ഹെയറോയിൽ, സാരി, സിനിമ അങ്ങനെ പൊടിക്കൈകൾകൊണ്ടു മയക്കിയില്ലെ, കുടുംബത്തെ മുഴുവൻ."

അവൻ പൊട്ടിച്ചിരിച്ചു.

അവൻ പറയാറുള്ളതുപോലെ കൂർമ്മബുദ്ധിയുടെ പ്രവർത്തനശേഷി.

ട്രേയിൽ ആവിപറക്കുന്ന കാപ്പിയും ഉപ്പേരിയുമായി ദേവകി.

"നമ്പ്യാരുസാറിൻെറ വീടെവിടെയാണ്?"

വീട്ടമ്മയുടെ കുശലം! പക്ഷേ, തനിക്കുമുമ്പുതന്നെ കുഞ്ഞപ്പി മറുപടി പറഞ്ഞുകഴിഞ്ഞു:

"നീ അതൊക്കെ തിരക്കുന്നതെന്തിനാ? നമ്മുടെ അംബുജത്തിനുവേണ്ടിയാണോ? നടപ്പില്ലാത്ത കാര്യമാ. ഇങ്ങനൊക്കെ നടക്കുന്നെങ്കിലും അവൻ അങ്ങു വടക്ക് ഒന്നാന്തരം ഒരു വീട്ടിലെ ഒററ പുത്രനാണ്. എന്നെ നിങ്ങൾക്ക് ചുളുവിൽ കിട്ടിയെന്നു കരുതി..."

ദേവകിയുടെ മുഖത്തു് ജാള്യത.

"നിങ്ങൾക്ക് എല്ലാം കളിയാണ്. ഞാൻ വെറുതെ ചോദിച്ചു എന്നേയുള്ളു."

കുഞ്ഞപ്പി തലയറഞ്ഞു ചിരിക്കയാണ്. ക്ഷമ നശിച്ചിരുന്നു. ഈ നാടകത്തിൽ കൂടുതൽ സമയം അഭിനയിച്ചാൽ!



യിരുന്നു. എങ്കിലും വാക്കുകൾ വിമ്മിട്ടത്തോടെ അറച്ചുനിന്നതേയുള്ളു.

"ഞാൻ എന്തു പറയട്ടെ ജമാൽ? പറഞ്ഞതുകൊണ്ട് പ്രയോജനമില്ലെന്നറിയാം."

"എങ്കിലും അങ്ങ് പറഞ്ഞുതൊടങ്ങ്"

അനുനയപൂർവ്വമുള്ള അവൻെറ വാക്കുകൾ.

"എല്ലാം കൊണ്ട് എനിക്കു മതിയായി."

"എന്തു മതിയായെന്നാ?"

"നാട്ടിൽ കഴിഞ്ഞുകൂടാൻ എനിക്കാവില്ല."

"സന്തോഷം! ഇപ്പോഴെങ്കിലും സൽബുദ്ധിതോന്നിയല്ലോ."

എന്തും നിസ്സാരമാക്കിയുള്ള അവൻെറ എപ്പോഴത്തേയും പ്രതികരണം കണ്ടപ്പോൾ കൂടുതൽ നിസ്സഹായതയാണ് തോന്നിയതു്.

"നിനക്കു തമാശ. കാര്യത്തിൻെറ ഗൗരവം നീ മനസ്സിലാക്കുന്നില്ല. എനിക്ക് ഇന്നു് ജീവൻപ്രശ്നമാണ്, എൻെറ ഭാവി—എന്തു ചെയ്യണമെന്ന് എനിക്കറിഞ്ഞുകൂടാ."

അന്നു മാത്രമല്ല പിറേറദിവസവും ജമാലിൻെറ കൂടെയായിരുന്നു താമസം. രാവിലെ കാപ്പി കഴിഞ്ഞു പുറപ്പെടാൻ തുടങ്ങിയപ്പോൾ അവൻ തടഞ്ഞു:

"നിന്നെ ഈ അവസ്ഥയിൽ പോകാൻ അനുവദിക്കുമെന്നു കരുതുന്നോ! നിൻെറ മനസ്സിൻെറ ഇടിവു തീർന്നോ. അതു മാറിക്കിട്ടട്ടെ. അപ്പോഴേക്ക് എന്തു വേണമെന്ന് നമുക്കു തീരുമാനിക്കാം. പോക്കൊക്കെ അതുകഴിഞ്ഞു്. തൽക്കാലം എൻെറകൂടെ ഇവിടെത്തന്നെ, കേട്ടല്ലോ?"

അവനെ എതിർത്തിട്ടു കാര്യമില്ലെന്നറിയാം. അല്ലെങ്കിലും ഉടനെ എങ്ങോട്ടു പോകാനാണ്. ഡി. എച്ച്. എസ്. നെ വീണ്ടും കാണുന്നതിൽ അർത്ഥമില്ല. പിന്നെ നാട്ടിലേക്കു മടങ്ങുന്ന കാര്യം ഓർത്തപ്പോൾ സർവ്വചേതനകളും പ്രതിഷേധംകൊണ്ടു മരവിക്കുകയാണ്. ജമാലാണെങ്കിൽ തനിക്ക് ഉന്മേഷം പകരാനുള്ള ശ്രമമാണ്.

"ഒന്നാമതായി നീയിങ്ങനെ ഹൈപർസെൻസിററീവായിക്കൂട കുഞ്ഞിക്കണ്ണാ. ഒരു പ്രസവക്കേസ് സീരിയസ് ആണെന്നു മനസ്സിലാക്കിയിട്ട് നിന്നെ വിവരം അറിയിക്കാത്ത ആ മിഡ്‌വൈഫിൻെറ പേരിൽ അപ്പോൾത്തന്നെ ആക്ഷനെടുക്കേണ്ടതായിരുന്നു. പിന്നെ ആ കമ്പൗണ്ടറുണ്ടല്ലോ, അയാളുടെ ഡോക്ടർ ചമയൽ കൈയോടെ നിറുത്തണം. അങ്ങനെ നിൻെറ സ്ഥാനം ഉറപ്പിക്കണം, അതാണു വേണ്ടതു്."

"എന്തിന്? നീയെൻെറ പ്രശ്നം മനസ്സിലാക്കിയില്ല. നാട്ടുകാർക്ക് എന്നെ അംഗീകരിക്കാൻ മനസ്സില്ലെങ്കിൽ! ഇന്നും ഞാൻ അവരുടെ കണ്ണുകളിൽ മംഗലശ്ശേരിക്കാരുടെ അടിയാത്തി അഴകി പുലയിയുടെ മകൻ മാത്രമാണെങ്കിൽ...ഞാൻ അവിടെ ഡോക്ടറായിരുന്നതുകൊണ്ടുള്ള മെച്ചം! എൻെറ കൂട്ടർക്കെങ്കിലും പ്രയോജനപ്പെട്ടിരുന്നെങ്കിൽ! എന്തോ? അവർക്കും എന്നോട്, എൻെറ ചികിത്സാരീതിയോട് വിശ്വാസം കുറവാണ്."

"അതു് അവരുടെ വിവരക്കേടുകൊണ്ട്. അതു് എളുപ്പം മാറിക്കിട്ടാമ്പോണില്ല. നീ അതോർത്തു വിഷമിക്കണ്ട. അവർക്ക് അറിവും വിവരവും ഒക്കെ പകർന്നുകൊടുക്കാൻ നമ്മുടെ രാഷ്ട്രീയ നേതാക്കന്മാരൊക്കെ മത്സരിച്ചു ശ്രമമല്ലേ. എല്ലാവരുടെയും ലാക്ക് അടുത്ത ഇലക്ഷനാണെങ്കിലും."

അറിവും വിവരവുമുള്ള തങ്ങളുടെ ഒരു തലമുറ ഉയർന്നുവരുന്നുണ്ടെന്നുള്ളതു് സത്യമാണ്. പക്ഷേ, അംഗീകാരം! അതു കൊടുക്കാനുള്ള സന്മനസ്സും അറിവും വിവരവും നേടിയതുകൊണ്ടുമാത്രം താൻ അനുഭവിക്കുന്ന അപകർഷതാബോധം. അതു് ജമാലിനു മനസ്സിലാവില്ല. ആഢ്യന്മാരായി പിറന്നു് ആദർശം പ്രസംഗിക്കുന്ന ഈ നേതാക്കന്മാർക്ക് ആർക്കുംതന്നെ മനസ്സിലാവില്ല.

മുലപ്പാലിലൂടെ അടിമത്വത്തിൻെറ ചവർപ്പുവലിച്ചുകുടിച്ച് എക്കാലവും തീണ്ടാപ്പാടു് അകലെ തുരത്തപ്പെട്ട് തമ്പുരാൻെറ വളർത്തുമൃഗങ്ങളെക്കാൾ കേവലമായി പലപ്പോഴും പരിഗണിക്കപ്പെട്ട തൻെറ വർഗ്ഗത്തിനു് അറിവും വിവരവും താനെന്ന ബോധവുംവരുമ്പോൾ ഒപ്പം ഉണരുന്ന അംഗീകാരത്തിനായുള്ള അന്തർഭാഗം മററാർക്കു മനസ്സിലാകാനാണ്? മനസ്സിലാക്കാനാവാത്തതു് തിരുത്തിയെടുക്കാൻ ഏതു നേതാവിനെക്കൊണ്ടാണ് സാദ്ധ്യമാവുക? ഒരുപക്ഷേ തങ്ങളിൽ ഒരാൾ അതിനു് ഒരുമ്പെട്ടാൽ—ഈശ്വരനെപ്പോലെ—കാലിലെ നീണ്ട ചിന്തലുമായി വേച്ചുവേച്ച് ഇരുട്ടിലൂടെ ഏതോ അജ്ഞാതസങ്കേതത്തിലേക്കുള്ള ഈശ്വരൻെറ പ്രയാണം. ഈശ്വരൻെറ വാക്കുകളിലെ അസംതൃപ്തി. ഒരുപക്ഷേ, ഈശ്വരനോടൊപ്പം അറിവുള്ള തങ്ങളുടെ ഒരു നിര ഉണ്ടായിരുന്നെങ്കിൽ...നിരയുടെ കാര്യം ആലോചിക്കുന്നതെന്തിന്? ഈശ്വരനോടൊപ്പം തനിക്കും പ്രവർത്തിക്കാവുന്നതാണല്ലോ. പക്ഷേ, ഈശ്വരൻ നേടിയതെന്താണെന്നോർമ്മിക്കുമ്പോൾ...ജീവിതത്തിൽ പഠിച്ചുയരാൻ ലഭിച്ച അപൂർവ്വം അവസരങ്ങൾ കളഞ്ഞുകളിക്കുക. അതിൽ കവിഞ്ഞ്? അതിൽ കവിഞ്ഞ് ഒന്നുമില്ലെന്നോ? വൈകുന്നേരം ജമാൽ കോളേജിൽനിന്നും വരുന്നതുവരെ മനസ്സ് ഒരു പടക്കളമായിരുന്നു. തൻെറ ജീവിതംകൊണ്ട് എന്തു ചെയ്യണമെന്നുള്ള അന്തർസംഘർഷം!

ആ കുരുക്കിൽനിന്നുള്ള മോചനവും വളരെ പെട്ടെന്നായിരുന്നു.

കോളേജിൽനിന്നും വൈകുന്നേരം ജമാൽ മടങ്ങിയതു് ഒരു പ്രത്യേക വാർത്തയുമായിട്ടാണ്.

"നോക്ക് നിനക്കുള്ള മാർഗ്ഗം തെളിഞ്ഞിട്ടുണ്ട്. ഇന്നത്തെ ഇന്ത്യൻ എക്സ്പ്രസ് നീ കണ്ടോ?"

"ഇല്ല."

താൻ മുറിവിട്ട് പുറത്തിറങ്ങിയില്ലെന്ന് അവനോടു പറഞ്ഞില്ല.

"അല്ല, ഞാനും കണ്ടില്ല. ഡെൽഹി സഫ്ദർജങ് ഹോസ്പിററലിൽ പോസ്റ്റുഗ്രാഡ്വേററ് കോഴ്സിന് അപേക്ഷക്ഷണിച്ചിരിക്കുകയാണ്. ലൈബ്രറിയിൽ നമ്മുടെ ഗോപിനാഥനും പി. വി. ജോർജ്ജും ഒക്കെ ആപ്ലിക്കേഷൻ തയ്യാറാക്കുന്ന ബഹളം. എല്ലാവർക്കും ഒരേ ഉത്സാഹം! തലസ്ഥാനത്തു് താമസിക്കുന്നതു് ചില്ലറ കാര്യമാണോ? പക്ഷേ, ആർക്കൊക്കെ അഡ്മിഷൻ കിട്ടുമെന്ന് കണ്ടുതന്നെ അറിയണം. ആൾഇന്ത്യാലവലിൽ നല്ല മത്സരംകാണും. പക്ഷേ, നിൻെറ കാര്യത്തിൽ വിഷമം ഒന്നും കാണുകയില്ല. മെഡിസിനു് 50 ശതമാനം അല്ലെ വാരിക്കൂട്ടിയിരിക്കുന്നതു്. എന്തു പറയുന്നു? അവിടത്തെ ഭാഗ്യം പരീക്ഷിച്ചുകളയാം. 200 രൂപ സ്റ്റൈപ്പൻറും ഉണ്ട്."

പെട്ടെന്ന് ഒരുത്തരമില്ലായിരുന്നു. മനസ്സ് അപ്പോഴും ഈച്ചരൻെറ ഓർമ്മകൾ സൃഷ്ടിച്ച കാന്തവലയത്തിൽ കുടുങ്ങിക്കിടന്നതേയുള്ളു.

"ഒരു സ്പെഷ്യലിസ്ററായാൽപ്പിന്നെ നിൻെറ സ്റ്റാററസ് എന്താണ്? ഇവിടെ




ട്യൂട്ടറായി കൂടിയാൽ മതി. പത്തു വർഷം കഴിയുമ്പോൾ പ്രൊഫസർ ഒന്ന്. എന്തൊരു ഗമയാണെന്ന് ഓർത്തുനോക്ക്. 'സർ, സർ' എന്നു പറഞ്ഞു പുറകേ നടക്കുന്ന ഒരുപററം മെഡിക്കോസ്. ആൺപിള്ളാർ മാത്രമല്ലെന്നതും ഓർമ്മിക്കണേ."

അവൻ പൊട്ടിച്ചിരിച്ചു.

"അല്ല, നീയെന്താ മിഴിച്ചിരിക്കുന്നതു്. ഞാൻ പറഞ്ഞതൊന്നും കേട്ടില്ലെ?"

"കേട്ടു."

അതെ, എന്തൊക്കെയോ കേൾക്കുന്നുണ്ടായിരുന്നു. മനസ്സിലെ കലക്കം തെളിഞ്ഞുകിട്ടിയപ്പോൾ രണ്ടു വർഷത്തേക്കു കിട്ടാവുന്ന ആ ഇടവേളയെ സ്വാഗതം ചെയ്യുക എന്നതിലായിരുന്നു മനസ്സ് എത്തിച്ചേർന്നതു്. എപ്പോഴത്തേയുംപോലെ ചുമതലകളിൽനിന്നു് ഒഴിഞ്ഞുനിൽക്കാനുള്ള മനസ്സിൻെറ വ്യഗ്രത തന്നെ കീഴ്പ്പെടുത്തിയിരിക്കുന്നു.

അങ്ങനെ യാഥാർത്ഥ്യങ്ങളിൽ നിന്നു അകന്നുമാറാൻ ചുളുവിൽ കിട്ടിയ രണ്ടു വർഷങ്ങൾ. (തുടരും)




കൗമുദി ന്യൂസ് സർവീസ്

## നായരും നമ്പൂതിരിയും തോററുപോയ കഥ

അമൃതമഥനം. നോവൽ. ഉണ്ണികൃഷ്ണൻ പുതൂർ. പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം. വില: 40 ക.




മലയാളത്തിൽ നല്ല കുറെ ചെറുകഥകളെഴുതിയ കഥാകാരനാണ് ഉണ്ണികൃഷ്ണൻ പുതൂർ. ചെറുകഥയിൽനിന്ന് ഉണ്ണികൃഷ്ണൻ നോവലിലേക്കു കടന്നു. 'ബലിക്കല്ല്' എന്ന അദ്ദേഹത്തിന്റെ നോവൽ നേരത്തേതന്നെ ശ്രദ്ധേയമായിട്ടുണ്ട്. സമകാലീന മലയാള നോവലിനു ലഭിച്ച സവിശേഷമായ ഒരു ഉപലബ്ധിയായി അമൃതമഥനം കണക്കാക്കപ്പെട്ടു. "നമ്പൂതിരിയും നായരും അശ്രദ്ധകൊണ്ടും കൃത്യവിലോപംകൊണ്ടും കൈവിട്ട ഫലസമൃദ്ധമായ മണ്ണിലും പെണ്ണിലും ക്രിസ്ത്യാനികൾ വിളയിറക്കിയതിന്റെ ചരിതമാണ് അമൃതമഥനം." —നോവലിസ്റ്റ് എഴുതുന്നു. ആനന്ദഭൈരവി പാടുന്ന ജഗളിക്കൽ ഇട്ടിച്ചിരിയുടെ മകൾ കുഞ്ഞുണ്ണൂലി എന്ന സുന്ദരിയുടെ അശാന്തമായ ആത്മാവിലേക്കും, ആത്മാവിലുറങ്ങുന്ന ഐശ്വരതയിലേക്കും തീർത്ഥയാത്ര നടത്തിയ ഒരു മനുഷ്യസ്നേഹി പറയുന്ന കഥയാണിതു്.

## ഘനാന്തരീക്ഷം

പ്രേതം. നോവൽ. കെ. എൽ. മോഹനവർമ്മ. പ്രസാ: ദേശബന്ധു പബ്ലിക്കേഷൻസ്, തിരുവനന്തപുരം. വില: 16 ക.

ഒരു പ്രേതകഥയുടെ സ്വഭാവമാണ് ഈ നോവലിനുള്ളതു്. എന്നാൽ ഇതു് പ്രേതകഥ എന്ന ഗണത്തിൽപ്പെടുത്താവുന്നതുമല്ല. ഇതിൽ ബോധമനസ്സിന്റെയും ഉപബോധമനസ്സിന്റെയും ലയനമുണ്ട്. സ്വപ്നത്തിന്റെയും ആഗ്രഹത്തിന്റെയും അദ്ഭുതാവഹമായ സമ്മേളനമുണ്ട്.




പ്രേതബാധയുള്ളതായി സങ്കല്പിക്കപ്പെട്ടിരിക്കുന്ന ഒരു വീട്ടിലിരുന്ന് നോവലെഴുതാനെത്തിയ കഥാകൃത്തു്, ആ വീടു പേറുന്ന ഘനാന്തരീക്ഷം ശ്വസിക്കാനിടയാകുന്നു. അനേക തലമുറകൾക്കു മുമ്പ് ഈ വീട്ടിലെ വീരരാഘവൻ എന്ന കാരണവർ അനന്തരവളെ ഭോഗലാലസയ്ക്കു് ഉപകരണമാക്കി. ആ പെൺകുട്ടിയെ അയാൾ കൊലപ്പെടുത്തുകയും ചെയ്തു. പ്രേതബാധയുള്ള വീടും, ആ വീട്ടിൽ പണ്ടൊരുകാലത്തു നടന്ന ക്രൂരമായ സംഭവവുമൊക്കെ ഈ നോവലിൽ ഉണ്ടാക്കുന്ന അന്തരീക്ഷം ഒരു സാധാരണ നോവലിന്റേതല്ല, പ്രേതകഥയുടേതുതന്നെയാണ്.

## സുബ്ബയ്യാപിള്ളയുടെ പുരാണം

ഹാസ്യപുരാണം. ഹാസ്യം. പി. സുബ്ബയ്യാപിള്ള. സാഹിത്യപ്രവർത്തക



സഹകരണ സംഘം. വില: 15 രൂപ.

ഒരു ഹാസ്യകഥാകാരനെന്നുള്ള നിലയിൽ സുബ്ബയ്യാപിള്ള പ്രസിദ്ധനാണ്. നാല്പത്തി ഒന്നു പുരാണ കഥാപാത്രങ്ങൾ അത്യാധുനികമായ വേഷവിധാനങ്ങൾ ധരിച്ച് ഈ ഹാസ്യപുരാണത്തിൽ അണിനിരക്കുന്നു. വേഗം പ്രസാദിക്കുന്നവനും വലിയ കൈക്കൂലിക്കാരനുമായ മഹാഗണപതിയെ വീണ്ടുംവീണ്ടും പ്രണമിച്ചുകൊണ്ട്, ഹാസ്യപുരാണം ആരംഭിക്കുന്നു. ഇതു പതിവായി വായിക്കുകയും കരയുകയും ചിരിക്കുകയും രസിക്കുകയും വിജ്ഞാനം നേടുകയും ചെയ്യുന്നവർക്ക് ദൈവാനുഗ്രഹത്താൽ, കുടുംബാസൂത്രണവിധിപ്രകാരമുള്ള സന്താനഭാഗ്യവും, അറബി രാജ്യങ്ങളിൽനിന്നെന്നപോലെ സമ്പത്തും, അധികാരത്തിലിരിക്കുന്ന രാഷ്ട്രീയനേതാക്കളുടെ തേജസ്സും മുഖശോഭയും ഫലം എന്നു പറഞ്ഞുകൊണ്ടവസാനിക്കുന്നു.



**കോഴിക്കോടൻ**

# ധിക്കാരികളുടെ ലോകം

മലയാള സിനിമയെ തുടങ്ങിയ ദിക്കിൽത്തന്നെ കൊണ്ടുപോയി പിടിച്ചു തളച്ചിടുന്ന അറുമുഷിപ്പനും പിൻതിരിപ്പനുമായ നയമാണ് ശ്രീദേവി ഫിലിംസിന്റെ 'ഇതാ ഒരു ധിക്കാരി'യിലൂടെ, അതിന്റെ സംയോജകനും സംവിധായകനുമായ സുരേഷ് അവലംബിച്ചുകാണുന്നത്. പടംപിടുത്തമെന്നത് ഒരു പിള്ളർകളിയല്ല. പല നല്ല ചിത്രങ്ങളും എഡിററു ചെയ്ത സുരേഷിന്, നല്ല പടം എന്തെന്നും എങ്ങനെയെന്നും ഇനിയും മനസ്സിലായിട്ടില്ലെന്നുവരുമോ? അതോ, ജനം എന്തും സഹിച്ചുകൊള്ളുമെന്നുള്ള ധിക്കാരമോ? ഇതൊരു സിനിമയാണെന്നു പറയാൻപോലും നാണമാവുന്നു. ഔചിത്യംകൊണ്ടും ആവശ്യംകൊണ്ടും സത്യസന്ധതകൊണ്ടും തിളങ്ങുന്ന ഒററ സീക്വൻസു പോലുമില്ല ഈ ചിത്രത്തിൽ. ഭാവനയുടെ ശ്മശാനത്തിൽനിന്നു മുളച്ചതാണ് ഈ കഥ. സാഹിത്യനിരൂപകനു നാടകമെഴുതാനും നോവലിസ്റ്റിനു കവിതയെഴുതാനും മറിച്ചും ചിലപ്പോൾ തോന്നാറുള്ള കമ്പംപോലെയാണ് സുരേഷിനു തോന്നിയ ഈ വിളിയും. ഉള്ളപേരു കളഞ്ഞുകളിക്കാൻ മാത്രമേ ഈ കിറുക്കു ഉപകരിച്ചുള്ളു. ഇതിന്റെയൊക്കെ തിക്തഫലം അനുഭവിക്കേണ്ടി വരുന്നതോ, പാവങ്ങളായ കാഴ്ചക്കാരും.

## എല്ലാവരും ധിക്കാരികൾ

ഇതു് ഒരു ധിക്കാരിയുടെ മാത്രം കഥയല്ല. ധിക്കാരികളാണ് ഈ ചിത്രത്തിലെ എല്ലാ പാത്രങ്ങളും. ജന്മിയും കുടിയാന്മാരും തമ്മിലുള്ള വർഗ്ഗസമരമാണ് ഈ ചിത്രത്തിലുള്ളതെന്നു തോന്നാം. പക്ഷേ, അതൊരു വെറും തമാശമാത്രം. ബാലൻ കെ. നായരുടെ പ്രതാപിയും പണക്കാരനും ദുഷ്ടനുമായ മംഗലത്തു് ഗോവിന്ദപ്പണിക്കരാണ് ജന്മിയെന്നു പറയുന്ന ആൾ. പണിക്കരുടെ ആ വേഷം കണ്ടാൽ ഏതോ ഇംഗ്ലീഷുപടത്തിൽ നിന്നിറങ്ങിവരുന്ന നീചനും വിശ്വാസരഹിതനുമായ പ്രമാണിയാണെന്നത്രേ തോന്നുക. ഒന്നിനുമാത്രം പോന്ന രണ്ടുമക്കളുള്ള (ഇളയവൾ വക്കീൽഭാഗം പഠിക്കുന്നു; മൂത്തവൾ വിവാഹിതയാണ്.) ഈ വിടന്റെ ഏക വിനോദം കണ്ണിൽ കണ്ട പെണ്ണുങ്ങളുമായി രമിക്കുകയാണ്. കണ്ണിൽച്ചോരയില്ലാത്ത ഈ നരാധമന്റെ ഭാഗം ബാലൻ കെ. നായർക്കു് അഭിനയിച്ചു ഫലിപ്പിക്കാൻ ഒരു വിഷമവും ഉണ്ടായിക്കാണുകയില്ല. അദ്ദേഹം ഇത്തരം റോളുകൾ അഭിനയിക്കുന്നതു് ഇതു് ആറാമത്തെ തവണയാണല്ലോ.

സുകുമാരന്റെ സുകു മോഷ്ടിച്ചതും ജയിലിൽ പോയതുമെല്ലാം സ്വന്തം പെങ്ങളെ പോററാൻവേണ്ടിയായിരുന്നത്രെ. അവൻ ജയിൽവിട്ടുവരുന്നതോടെയാണ്, ഈ മൾട്ടിസ്റ്റാർ സിനിമാസ്കോപ്പ് വർണ്ണപ്പകിട്ടുകളുടെ ചുരുൾ നിവരുന്നതു്. ജയിലിൽനിന്നു് അവൻ പുറത്തു വന്നതും ഒരുക്കിനിറുത്തിയ മോട്ടോർസൈക്കിളിലേറി പറപറക്കുന്നതും ജീപ്പിൽ രണ്ടുപേർ അവനെ ശരിപ്പെടുത്താൻ പിന്തുടരുന്നതുമാണ് നാം കാണുന്നതു്. ശെൽവമണി ഒരുക്കിയ, പൊരിഞ്ഞ സ്റ്റണ്ടുകളുടെ കെട്ടും അതോടൊപ്പം അഴിക്കപ്പെടുന്നു. സഹോദരിയെ വഴിയാധാരമാക്കുകയും തന്റെ കുടുംബം തകർക്കുകയും ചെയ്തവന്റെ ചോരകൊണ്ട് കൈ കഴുകുമെന്നത്രെ സുകുവിന്റെ വീരവാദം. പറഞ്ഞപോലെ അതു് പ്രത്യക്ഷരം നിറവേററുന്ന സുകു എന്ന അതിഭാവുകത്വത്തിന്റെ ചെന്തീപ്പൊരിയാണ്, ഈ ചിത്രത്തിലെ നംബർ വൺ ധിക്കാരി. സുകുമാരന്റെ വലിയ മുഖവും സമഞ്ജസ വാഗ്വിലാസവും, തകർപ്പൻ സ്റ്റണ്ടുകളും കൊണ്ട് ശബ്ദായമാനമാണ് സുകു.

കൃഷിക്കാരുടെ നേതാവായി പണിക്കരോടു പടവെട്ടുകയാണ്, പ്രേംനസീറിന്റെ വിപ്ലവകാരിയായ രവി. പണിക്കർക്ക് തന്റെ സ്ഥലത്തുനിന്ന് പാട്ടക്കാരെയെല്ലാം ആട്ടിയോടിച്ച് ഒരു ഫാക്ടറി തുടങ്ങാനാണ് പ്ലാൻ. രവിക്കാണെങ്കിൽ കർഷകരുടെ സൗകര്യാർത്ഥം കണ്ടത്തിന്റെ ഒരു വശത്തുടെ തോടു വെട്ടണമെന്നും. വിപ്ലവകാരിയുടെ വേഷത്തിൽ നാം നിത്യഹരിതനായകനെ എത്രയോ തവണ കണ്ടിട്ടുണ്ട്. അതുപോലൊന്ന് ഈ രവിയും എന്നല്ലാതെ വിശേഷമൊന്നുമില്ല. ജനം ചിരിച്ചു തിയേററർ മലർത്തിവച്ചതു് മുണ്ടൊന്നു മടക്കിക്കുത്തുകപോലും ചെയ്യാതെ പണിക്കരുടെ ഗുണ്ടായായ സിലോൺ മനോഹറിന്റെ കഠാരി വാസുവുമായി നസീർ സ്റ്റണ്ടുചെയ്യുന്നതു കണ്ടപ്പോഴാണ്. ജയഭാരതി അവതരിപ്പിക്കുന്ന പണിക്കരുടെ ഇളയ മകൾ രമണി നസീറിന്റെ രവിയെ പ്രേമിക്കുകയും ചെയ്യുന്നു. ജയഭാരതി, തന്റെ നല്ല ഭാവഹാവങ്ങളോടെ ഒരു തിരിച്ചുവരവു നടത്തി ശ്രദ്ധേയയായിരിക്കുകയാണ് ഈ ചിത്രത്തിൽ.



ഇതാ ഒരു ധിക്കാരി—
പ്രേംനസീർ

**ഭാവനയുടെ ശ്മശാനത്തിൽനിന്നു മുളച്ചതാണ് ഇതാ ഒരു ധിക്കാരി. ഔചിത്യവും സത്യസന്ധതയുമുള്ള ഒററ സീക്വൻസു പോലുമില്ല ഈ ചിത്രത്തിൽ.**

ബാലൻ കെ. നായർ, പുഷ്പ — ഇതാ ഒരു ധിക്കാരി



●

## പോളണ്ടിൽ വിമോചനസമരം

(13-ാം പേജിൽനിന്നു തുടർച്ച)

ഇറച്ചിയും റേഷനിങ്ങിലൂടെ എല്ലാവർക്കുമെത്തിക്കാനുള്ള ഗവണ്മെന്റു ശ്രമം, അവയുടെ ദൗർലഭ്യംമൂലം തകരാറിലായി. ഒരു പാക്കററ് ഫിൽട്ടർ സിഗററിന് അഞ്ചു ഡോളർവരെ കരിഞ്ചന്തവിലയായി ഉയർന്നപ്പോൾ മററു സാധനങ്ങളുടെ തീ വില എത്രയായിരിക്കുമെന്ന് ഊഹിക്കാവുന്നതാണ്. സ്വാഭാവികമായും ജനങ്ങളുടെ ഈഷ്യ ഭരണകൂടത്തിനെതിരെ തിരിഞ്ഞു. വിലക്കയററം വേതനത്തെ തുരങ്കംവച്ചു. ഉല്പാദനത്തിലും അതു പ്രതിഫലിച്ചു. അങ്ങനെ സമ്പദ്ഘടനയ്ക്കു് വർദ്ധിച്ചുവരുന്ന ആഭ്യന്തര സമ്മർദ്ദത്തെ നേരിടാനാവാതെ വന്നപ്പോഴാണ്, ഭരണകൂടം പാശ്ചാത്യരാജ്യങ്ങളിലേക്കു തിരിഞ്ഞതു്. പശ്ചിമജർമ്മനി കേന്ദ്രമായി യൂറോപ്പിലെ ബാങ്കർമാരുടെ ഒരു കൺസോർഷ്യം പോളണ്ടിന്റെ ധനസഹായത്തിനായി രൂപംകൊണ്ടതും ഈ ഘട്ടത്തിലാണ്. യൂറോപ്പിൽനിന്നൊഴുകാൻ തുടങ്ങിയ പണമാകട്ടെ, സമ്പദ്ഘടനയുടെ വൈകല്യം തീർക്കാൻ ഉപകരിക്കുന്നതിനുപകരം ഭക്ഷ്യസാധനങ്ങൾ ഉൾപ്പെടെയുള്ള നിത്യാവശ്യസാധനങ്ങൾ ഇറക്കുമതി ചെയ്യുന്നതിനാണ് ചെലവാക്കപ്പെട്ടതു്. കപ്പലിൽനിന്ന് അടുക്കളയിലേക്ക് എന്ന നിലയിലെത്തിനിൽക്കുമ്പോഴാണ്, കൂടുതൽ അവകാശങ്ങൾക്കു വേണ്ടിയുള്ള സോളിഡാരിററിയുടെ സമരം തീക്ഷ്ണമാകുന്നതു്.

കത്തോലിക്കാമതം ആഴത്തിൽ വേരോടിയതാണ് പോളണ്ടിന്റെ സാമൂഹ്യജീവിതം. രണ്ടാംലോകമഹായുദ്ധാനന്തരം പോളണ്ട് ചുവപ്പായെങ്കിലും, കമ്മ്യൂണിസത്തിനെതിരെ കുരിശുയുദ്ധം നടത്താനുള്ള ആയുധശക്തിയില്ലാതിരുന്നതുകൊണ്ട് പോളണ്ടിലെ പള്ളി നിശ്ശബ്ദമായി പ്രവർത്തിച്ചുവരികയായിരുന്നു. കറുത്ത കന്യാമറിയത്തിന്റെ വിശുദ്ധതയിൽ അന്ധമായി വിശ്വസിച്ചിരുന്നവരുടെ തലമുറ അപ്രത്യക്ഷമായെങ്കിലും പള്ളിയുടെ സ്വാധീനം തലമുറകളിലൂടെ നിലനിന്നു പോന്നു. സ്റ്റാലിനിസത്തിന്റെ നിഷ്ക്രമണം പള്ളിക്കു് കൂടുതൽ സ്വാതന്ത്ര്യം നേടിക്കൊടുത്തു. ആ സ്വാതന്ത്ര്യമാകട്ടെ, ജനങ്ങളുടെ അടിസ്ഥാനവികാരമായ ദേശീയത ഊതിപ്പെരുക്കിയെടുക്കാനാണ് പള്ളി ഉപയോഗിച്ചതു്. പുറമേ, പോളണ്ടുകാരനായ ഒരു കർദ്ദിനാൾ മാർപ്പാപ്പയായി വാഴിക്കപ്പെട്ടതും പോളണ്ടിലെ കത്തോലിക്കാ പള്ളിയെ ജനങ്ങളിലേക്കു് കൂടുതൽ അടുക്കാൻ സഹായിച്ചു. ഈ സ്വാധീനവും, പാശ്ചാത്യ ധനസഹായവും പോളണ്ടിലെ ജീവിതത്തെ തകിടംമറിച്ചില്ലെന്നു പറയാൻ ആർക്കു സാധിക്കും? വ്യക്തിസ്വാതന്ത്ര്യത്തിന്റെ നിഗ്രഹവും, സ്വതന്ത്രമായ ആശയപ്രകാശനത്തിനുള്ള അവസരവും സ്വജീവിതം ഇച്ഛാനുസാരം കരുപ്പിടിപ്പിക്കാനുള്ള സ്വാതന്ത്ര്യവുമാണല്ലോ പാശ്ചാത്യജനാധിപത്യങ്ങളുടെ മേന്മയായി ചൂണ്ടിക്കാണിക്കപ്പെടുന്നതു്. കിഴക്കേ യൂറോപ്പിൽ പോളണ്ടിനും ഹംഗറിക്കും ഈ കാര്യങ്ങളിൽ ലഭിച്ചിരുന്ന സ്വാതന്ത്ര്യം അസൂയാവഹമായിരുന്നുവെന്ന്, ആ രാജ്യങ്ങളുടെ കലാസാംസ്കാരിക രംഗങ്ങൾ തെളിവു തരുന്നു. പാശ്ചാത്യജനാധിപത്യങ്ങൾ കൈവശ്യാൻ അറച്ചിടത്തു്, ഈ രാജ്യങ്ങളിലെ കലാകാരന്മാർ കൂസൽകൂടാതെ കയറിച്ചെന്നിരുന്നു. മതസ്വാധീനത്തിൽ ദേശീയത ശക്തി പ്രാപിച്ച ചിത്രമാണ് പോളണ്ട് പ്രദർശിപ്പിക്കുന്നതു്. ഈ ദേശീയവികാരമാകട്ടെ പാശ്ചാത്യജനാധിപത്യത്തിന്റെ ജീർണ്ണമൂല്യങ്ങളെ പൊക്കിപ്പിടിക്കുകയും ചെയ്യുന്നു. മനുഷ്യാവകാശങ്ങളുടെ ധ്വംസനത്തെപ്പററി വിലപിക്കുന്ന അമേരിക്കൻ ഭരണകൂടത്തിന്, കത്തിച്ചുകളയുന്ന ഗോതമ്പും ഒഴുക്കിക്കളയുന്ന പാലും പോളണ്ടിൽ എത്തിക്കാൻ തോന്നിയിരുന്നില്ലെന്നുകൂടി ഓർമ്മിക്കണം. മറിച്ച് പോളണ്ടിനു ചുററും എതിർശക്തികളുടെ പടയണി ഒരുക്കുട്ടാനായിരുന്നു അമേരിക്ക ഉദ്യമിച്ചതു്. പോളണ്ടിൽ അരങ്ങേറിയിരിക്കുന്നതു് ഈ ശക്തികളാണ്. സ്വാതന്ത്ര്യത്തിന്റെ പൊയ്മുഖങ്ങളണിഞ്ഞ സാമ്രാജ്യശക്തികൾ. ഇവിടെ മറെറാരു വസ്തുതകൂടി സൂചിപ്പിക്കേണ്ടതുണ്ട്. കേരളത്തിൽ നടന്ന വിമോചനസമരം. അതിനു കരുത്തു നൽകിയവർ, വ്യക്തിസ്വാതന്ത്ര്യത്തിന്റെ സംരക്ഷകരായിരുന്നുവല്ലോ. ആ സംരക്ഷകർ പള്ളിപ്പണത്തിൽനിന്നും വീര്യം തേടിയവരായിരുന്നു. ആ സംഭവത്തെ പോളിഷ് പ്രതിസന്ധിയുമായി താരതമ്യപ്പെടുത്താൻ തയ്യാറാകുന്നവർക്കു്, വിപ്ലവത്തിന്റെ മുന്നണിപ്പടയാളികളായ തൊഴിലാളികൾ മതത്തിന്റെ വരുതിയിൽപ്പെട്ടുപോകുന്ന കാഴ്ച കാണാൻ കഴിയും.

## ഡോ: ജി. വേലായുധൻ എം. ഡി.

### മി. വി.—കോഴിക്കോട്ട്

**ചോദ്യം:**

എന്റെ ഭാര്യ ഒരുമാസം ഗർഭിണിയായിരിക്കുമ്പോൾ VDRL ടെസ്റ്റ് നടത്തി. അപ്പോൾ $\frac{1}{2}$ dilution ഉം എനിക്ക് $\frac{1}{8}$ dilution ഉം ഉണ്ടായിരുന്നു. തുടർന്ന് മൂന്ന് ഇഞ്ചെക്ഷൻ എടുക്കുകയും ചെയ്തു. ഒരുമാസം മുൻപും ഞാൻ ടെസ്റ്റ് നടത്തി. കുഴപ്പമൊന്നുമില്ല. ഇപ്പോൾ കുഞ്ഞിന് 10 മാസമായി. അന്ന് അസുഖമുണ്ടായതു് ഏതെങ്കിലും വിധത്തിൽ കുഞ്ഞിനെ ബാധിക്കുമോ എന്നുള്ള മനോവേദനയാണെനിക്ക്. അന്ന് ഡോക്ടർമാർ അതുകൊണ്ടു കുഴപ്പമില്ലെന്നു പറഞ്ഞു. താങ്കളുടെ വിലയേറിയ അഭിപ്രായം പ്രതീക്ഷിക്കുന്നു.

**ഉത്തരം:**

VDRL ടെസ്റ്റ് $\frac{1}{2}$ dilution-ഉം $\frac{1}{8}$ dilution-ഉം പോസിററിവ് ആയിരിക്കുന്നതിനു വലിയ പ്രാധാന്യം കല്പിക്കേണ്ടതില്ല. ഈ സാഹചര്യത്തിലും, നിങ്ങൾ സംശയിച്ച രോഗത്തിനുള്ള ശരിയായ ചികിത്സയ്ക്ക് ഉടനെ വിധേയമായസ്ഥിതിക്ക് ഇതുകാരണമായി ഒരു പ്രയാസവും ഉണ്ടാകാൻ സാദ്ധ്യതയില്ല. കുഞ്ഞിനും ഒരു കുഴപ്പവും ഉണ്ടാവില്ല. ഇനി ഈ അസുഖം ഉണ്ടാകാനുള്ള സാഹചര്യങ്ങൾ ഒഴിവാക്കാൻ ശ്രദ്ധിച്ചാൽ മതിയാകും.

**ചോദ്യം:**

### മി. കെ. ആർ.—നെയ്യാററിൻകര

ഞാൻ രണ്ടു കുട്ടികളുടെ പിതാവാണ്. എനിക്ക് ഇനി കുട്ടികളുണ്ടാവുകയില്ലെന്ന് ഡോക്ടർ പരിശോധനയിൽ തെളിഞ്ഞു. മൂന്നാമതൊരു കുട്ടി (പെൺകുട്ടി) ഉണ്ടാകാൻ ഞാനെന്തു ചെയ്യണം?

**ഉത്തരം:**

ശുക്ലത്തിൽ ബീജങ്ങൾ തീരെ ഇല്ലാത്തതുകൊണ്ടായിരിക്കും ഡോക്ടർ ഇങ്ങനെ പറഞ്ഞതു്. മൂന്നു മാസത്തെ ഇടവിട്ട് മൂന്നു പ്രാവശ്യമെങ്കിലും ശുക്ലം പരിശോധിച്ച് എല്ലാ പരിശോധനയിലും അണുക്കൾ (Spermatozoa) ഇല്ലെന്നു ബോദ്ധ്യമായാൽ മാത്രമേ ഇനി കുട്ടികൾ ഉണ്ടാവുകയില്ലെന്ന് തീർച്ചപ്പെടുത്താൻ സാദ്ധ്യമാകൂ. അടുത്തകുട്ടി പെൺകുട്ടിതന്നെ ആയിരിക്കുന്നതിന് മാർഗ്ഗങ്ങൾ ഒന്നുമില്ല.

### മിസസ് എം. കെ.—ബേർപ്പ

**ചോദ്യം:**

വെള്ളപോക്കുമൂലം കഷ്ടത അനുഭവിക്കുന്ന ഒരു സ്ത്രീയാണ് ഞാൻ. ഇതിന് ശാശ്വതപരിഹാരമുണ്ടോ?

**ഉത്തരം:**

എല്ലാസ്ത്രീകൾക്കും വെള്ളനിറത്തിൽ ഒരു ദ്രാവകം ഗർഭാശയത്തിൽ ഉണ്ടാകുന്നുണ്ട്. ഇതു ചിലപ്പോൾ പുറത്തു കാണും. ഇതു് രോഗകാരണമല്ല. രോഗകാരണമായ വെള്ളപോക്കു മാത്രമേ ചികിത്സകൊണ്ട് മാറുകയുള്ളൂ.

---

## 'പി'ക്കു് ഒരു സ്മാരകം

(21-ാം പേജിൽ നിന്നു തുടർച്ച)

തെങ്ങിൻതോപ്പിൽ കൂട്ടം കൂടിയിരുന്ന ചെറുപ്പം വിടാത്ത കിളി ചോദിച്ചു:

"നീ എവിടെനിന്നു വരുന്നു?" എന്തിനു വന്നു?"

"എവിടെനിന്നു വരുന്നുവെന്ന് എനിക്കറിയില്ല," രാജാസ് ഹൈസ്ക്കൂളിലേക്ക് കൈചൂണ്ടി പറഞ്ഞു: "ഇവിടെ വന്നതു് ആ സരസ്വതീക്ഷേത്രത്തിലെ കുട്ടികളൊരുമിച്ചിരുന്ന് കുറച്ചുനേരം പാടാനാണ്."

കൊല്ലങ്കോട്ട് രാജാസ് ഹൈസ്ക്കൂളിൽ മലയാളം അദ്ധ്യാപകനായി മഹാകവി ജോലിയിൽ പ്രവേശിച്ചു. കവിയും, സാഹിത്യകാരനും, സഹാദ്ധ്യാപകനുമായ ഇയ്യങ്കോട്ട് ശ്രീധരൻ (ഇന്നദ്ദേഹം കേരളസംഗീതനാടക അക്കാദമിയുടെ ഉപാദ്ധ്യക്ഷനാണ്) കവിയുടെ ഏററവും വലിയ കൂട്ടുകാരനായി മാറി. ഇവിടെവച്ചാണ് കവി താമരക്കുളം കണ്ടതും, താമരത്തോണിയുണ്ടാക്കി താമരക്കുളത്തിലിറങ്ങി അതിലിരുന്ന് നക്ഷത്രമാലകൾ എണ്ണിയതും.

കവി മരിച്ചപ്പോൾ കവിയുടെ ഓർമ്മ എന്നെന്നും നിലനില്ക്കണമെന്നും, കവിയുടെപേരിൽ ഒരു സ്മാരകം നിർമ്മിക്കണമെന്നും ഇയ്യങ്കോട്ട് ആഗ്രഹിച്ചു. അതിനുവേണ്ടി ആത്മവിശ്വാസമുള്ള ആ ചെറുപ്പക്കാരൻ അടർക്കളത്തിലിറങ്ങി. കൊല്ലങ്കോട്ടെ സഹൃദയർ സർവ്വാത്മനാ അദ്ദേഹത്തോട് സഹകരിച്ചു. കൊല്ലങ്കോട്ട് എം. എൽ. എ., സി. വാസുദേവമേനോൻ ഉപദേശകനും പി. കൊച്ചപ്പൻ, പ്രസിഡൻറും ഇയ്യങ്കോട്ട് സെക്രട്ടറിയുമായി ഒരു കമ്മിററി രൂപംകൊണ്ടു. അവരുടെ അശ്രാന്ത ശ്രമത്തിന്റെ ഫലമായി പാലക്കാടിന്റെ സാംസ്കാരിക കേന്ദ്രമായ കൊല്ലങ്കോട്ട്, മലയാളത്തിലെ മഹാനായ മൺമറഞ്ഞ കവിയുടെ പേരിൽ ഒരു സ്മാരകം ഉയർന്നു.

---

## കുഞ്ഞിക്കോരന്റെ ജീവിതവും മരണവും

(28-ാം പേജിൽ നിന്നു തുടർച്ച)

കുററി സൂക്ഷിച്ചു തിരിച്ചോ. എന്താ സംഭവിക്യാന്ന് അറിയൂലാ. ലക്ഷണം കണ്ടേടത്തോളം മോശാ—"

അമ്പലത്തിൽ മേളങ്ങൾ മുറുകുന്നു. പ്രദക്ഷിണത്തിന്റെ അവസാന ഘട്ടം. പിന്നെ ഏഴു തട്ടുള്ള പൂവെടി. പൂവെടി മുഴക്കേ കത്തിയും പൊട്ടിയും തീരുന്നതോടെ പിഷാരികാവിലെ കളിയാട്ടം അവസാനിക്കുന്നു. പിന്നെ അമ്പലപ്പറമ്പിൽ ഒരു കുഞ്ഞും ശേഷിക്കാതെ സ്ഥലം വിടണം. എല്ലാവരും പിരിയുന്നതോടെ അർദ്ധരാത്രിയുടെ അവസാന യാമത്തിൽ അവിടെ മറെറാരു കളിയാട്ടം നടക്കുന്നു. ജീവിച്ചിരിക്കുന്ന ആരും അമ്പലപ്പറമ്പിൽ അപ്പോഴുണ്ടായിക്കൂടാ.

കറങ്ങുന്ന ഊഞ്ഞാൽ തൊട്ടിലും, കളിപ്പാട്ടങ്ങളും അവിടെത്തന്നെയിട്ട് ഹൈദർമാപ്പിളയും കൂട്ടുകാരും പൂവെടികൾ പൊട്ടിത്തീരുംമുമ്പുതന്നെ സ്ഥലംവിട്ടു. കളിയാട്ടം തീരുന്നതു് കാക്കാതെ യു. എ. ഖാദറും സ്ഥലംവിട്ടു.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd .. Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nay[illegible]
Phone: Office 37228 Res. 3723[illegible]